# കേരളത്തിലെ വിദ്യാഭ്യാസം പുതിയ നൂറ്റാണ്ടിൽ



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# കേരളത്തിലെ വിദ്യാഭ്യാസം പുതിയ നൂറ്റാണ്ടിൽ

## കേരള വിദ്യാഭ്യാസ കമ്മീഷൻ റിപ്പോർട്ടിനെ അടിസ്ഥാനമാക്കിയുള്ള കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെ ശുപാർശകൾ



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# ഉള്ളടക്കം

# ആമുഖം

കഴിഞ്ഞ മൂന്നു ദശകങ്ങളിലേറേക്കാലമായി വിദ്യാഭ്യാസരംഗത്ത് സജീവപങ്കാളിത്തം വഹിച്ചുപോന്ന സംഘടനയാണ് കേരള ശാസ്ത്രസാഹിത്യ പരിഷത്ത്. ഇക്കാലയളവത്രയും വിദ്യാഭ്യാസരംഗത്തു വളർന്നുവന്ന പ്രവണതകളെ പരിഷത്ത് വിമർശനപരമായി പരിശോധിക്കുകയും പ്രതികരിക്കുകയും ചെയ്തുവന്നിട്ടുണ്ട്. വിദ്യാഭ്യാസത്തിന്റെ ഉള്ളടക്കത്തിലും ഘടനയിലും വന്ന ഗുണപരമായ മാറ്റങ്ങളെ സ്വാഗതം ചെയ്യുന്നതോടൊപ്പം കമ്പോളവൽക്കരണവും വർഗീയവൽക്കരണവുമടക്കമുള്ള അപകടകരമായ പ്രവണതകളെ വിമർശിച്ചിട്ടുമുണ്ട്. സാധ്യമായ സ്ഥലങ്ങളിലെല്ലാം ബദൽ നിർദേശങ്ങൾ മുന്നോട്ടുവെക്കുകയും അവ പ്രായോഗികമാക്കാനുള്ള ശ്രമങ്ങളിൽ സഹകരിക്കുകയും ചെയ്തിട്ടുണ്ട്. ഈ ബദൽനിർദേശങ്ങൾ പിഴവുകൾക്കതീതമാണെന്ന അഭിപ്രായവും പരിഷത്തിനില്ല. സ്വന്തം അനുഭവങ്ങളുടെയും നിരീക്ഷണങ്ങളുടെയും അടിസ്ഥാനത്തിൽ ഓരോ ബദൽ നിർദേശത്തിന്റെയും ഗുണദോഷ പരിശോധന നടത്തുകയും കൂടുതൽ മെച്ചപ്പെട്ട നിർദേശങ്ങളിലേക്കു നീങ്ങുകയും ചെയ്യുന്ന രീതിയാണ് പരിഷത്തിനുള്ളത്. വിദ്യാഭ്യാസരംഗത്തെ പ്രവർത്തനങ്ങളിലും അതേ രീതിയാണ് സ്വീകരിച്ചിട്ടുള്ളത്.

## പരിഷത്തിന്റെ വിദ്യാഭ്യാസരംഗത്തെ അനുഭവം

ശാസ്ത്രകാരന്മാരുടെ സംഘടനയെന്ന നിലയിൽ പരിഷത്ത് ആദ്യം കേന്ദ്രീകരിച്ചത് ശാസ്ത്രവിദ്യാഭ്യാസത്തിലായിരുന്നു. 1964നുശേഷം എൻ.സി.ഇ.ആർ.ടി തയ്യാറാക്കിയ പാഠപുസ്തകങ്ങൾ ഉൾക്കൊള്ളുന്നതിനാവശ്യമായ പോഷണക്ലാസുകൾ അധ്യാപകർക്ക് നൽകിയായിരുന്നു പരിഷത്ത് വിദ്യാഭ്യാസരംഗത്തേക്ക് കടന്നത്. തുടർന്ന് യു.പി, ഹൈസ്കൂൾ വിദ്യാർഥികൾക്കു വേണ്ടി രണ്ടു ശാസ്ത്രമാസികകൾ - യുറീക്കയും ശാസ്ത്രകേരളവും - ആരംഭിച്ചു. ശാസ്ത്രവിദ്യാഭ്യാസത്തിന്റെ പോഷണമെന്ന നിലയിൽത്തന്നെയാണ് യുറീക്കാവിജ്ഞാനപ്പരീക്ഷയും ശാസ്ത്രകേരളം ക്വിസും ആരംഭിച്ചത്.എഴുപതുകളുടെ മധ്യത്തിൽ പരിഷത്ത് ആവിഷ്ക്കരിച്ച ശാസ്ത്രമാസം ക്ലാസുകളിൽ അസംഖ്യം അധ്യാപകരെ പങ്കെടുപ്പിക്കാൻ കഴിഞ്ഞു. 1977ൽ ആരംഭിച്ച ശാസ്ത്രകലാജാഥയിൽ പരാമർശിക്കപ്പെട്ട വിഷയങ്ങളിൽ വിദ്യാഭ്യാസം പ്രധാനമായിരുന്നു.

1982ൽ മഞ്ചേരിയിൽ വെച്ചു നടന്ന സംസ്ഥാന സമ്മേളനത്തിൽ അവതരിപ്പിക്കപ്പെട്ട വിദ്യാഭ്യാസരേഖയിൽ പരിഷത്ത് ആദ്യമായി സമഗ്രമായ ഒരു വിദ്യാഭ്യാസ പരിപ്രേക്ഷ്യം അവതരിപ്പിക്കാൻ ശ്രമിച്ചു. ബ്രിട്ടീഷ് കൊളോണിയൽ കാലഘട്ടത്തിൽ രൂപംകൊടുത്ത വിദ്യാഭ്യാസ പദ്ധതിയുടെ 'പ്രേതബാധയി'ൽനിന്ന് സ്വതന്ത്ര ഇന്ത്യയിലെ വിദ്യാഭ്യാസം മുക്തമായിട്ടില്ലെന്ന് രേഖ ചൂണ്ടിക്കാട്ടി. മധ്യവർഗതാൽപര്യങ്ങളാണ് വിദ്യാഭ്യാസത്തെ നിയന്ത്രിക്കുന്നത്. സമൂഹവികാസത്തിന്റെ ലക്ഷ്യങ്ങളും വിദ്യാഭ്യാസത്തിന്റെ ഘടനയും തമ്മിലുള്ള അന്തരം അതിഭീമമാണ്. ഇതിനു ബദലായി ഒരു ജനകീയ വിദ്യാഭ്യാസ ഘടന സൃഷ്ടിക്കണം. സാമൂഹ്യബന്ധങ്ങൾ, തൊഴിൽ ഘടന, വിദ്യാഭ്യാസം എന്നിവ തമ്മിൽ ജൈവമായ ബന്ധം അതിനുണ്ടാവണം എന്നും രേഖ വ്യക്തമാക്കി. ഇതിനു സഹായകരമായ ഒരു കരിക്കുലം രൂപരേഖയും വിദ്യാഭ്യാസരേഖ മുന്നോട്ടു വെച്ചിരുന്നു.

പരിഷത്തിനെ സംബന്ധിച്ചിടത്തോളം എൺപതുകൾ പുതിയ പ്രതിരോധ രൂപങ്ങളുടെ കാലഘട്ടമായിരുന്നു. വിദ്യാഭ്യാസരംഗത്തെ അഴിമതി, സ്വകാര്യവൽക്കരണം, കച്ചവടവൽക്കരണം എന്നിവയ്ക്കെതിരായി പരിഷത്ത് സജീവമായി പ്രതികരിച്ചു. പുതിയ ബോധനമാതൃകകൾ സൃഷ്ടിക്കുന്നതിന്റെ ഭാഗമായി ബാലോത്സവങ്ങളും ബാലോത്സവജാഥകളും നടത്തി. 'പഠനം രസ

കരം' മുതലായ പരിപാടികൾ സംഘടിപ്പിച്ചു. അരവിന്ദ്ഗുപ്തയുടെ 'Little Science' ഗിജുഭായ് ബഘേഗയുടെ ദിവാസ്വപ്നം, ടോട്ടോച്ചാൻ, ബാർബിയാന സ്കൂളിലെ കുട്ടികൾ എഴുതിയ കത്ത്, പൗലോഫ്രയറുടെ രചനകൾ മുതലായവയെല്ലാം പരിഷത്തുകാരുടെ ഇടയിൽ സജീവ ചർച്ചാ വിഷയമായി. ഇവയെല്ലാം വിദ്യാഭ്യാസരംഗത്ത് പുതിയ ആശയങ്ങൾ രൂപപ്പെടുത്തുന്നതിനു സഹായിച്ചു.

മേൽസൂചിപ്പിച്ച അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ 1991ലെ അടൂർ സമ്മേളനത്തിൽ മറ്റൊരു രേഖ ചർച്ചചെയ്യപ്പെട്ടു. "കേരളത്തിലെ വിദ്യാഭ്യാസം ഒരു പുനർവിചിന്തനം". 1982ലെ വിദ്യാഭ്യാസ രേഖയിൽ വെച്ച നിർദേശങ്ങൾ പുതിയ അനുഭവങ്ങളുടെ വെളിച്ചത്തിൽ മൂർത്തമാക്കാനുള്ള ശ്രമമാണ് ഈ രേഖയിൽ നടത്തിയത്. കേരളത്തിലെ വിദ്യാഭ്യാസത്തിന്റെ വളർച്ചയെ രേഖ വിമർശനപരമായി വിലയിരുത്തുകയും വിദ്യാഭ്യാസത്തിന്റെ വ്യാപനത്തിൽ കേരളം കൈവരിച്ച നേട്ടങ്ങൾ ഗുണനിലവാരത്തിൽ പ്രതിഫലിക്കുന്നില്ലെന്ന് ചൂണ്ടിക്കാണിക്കുകയും ചെയ്തു. സമഗ്രമായ കരിക്കുലം അവതരിപ്പിക്കുകയല്ല ഈ രേഖ ചെയ്തത്. അത്തരം ഒരു കരിക്കുലത്തിന്റെ ആവശ്യം ചൂണ്ടിക്കാണിക്കുകയും അതിന്റെ ദിശ എന്തായിരിക്കണമെന്ന് സൂചിപ്പിക്കുകയുമാണ് ചെയ്തത്.

1988 - 91 കാലത്ത് പരിഷത്ത് പ്രവർത്തനങ്ങളുടെ ദിശനിർണയിച്ച സുപ്രധാനാനുഭവം സാക്ഷരതാപ്രവർത്തനമായിരുന്നു. സാക്ഷരതാപ്രവർത്തനം രണ്ടു സുപ്രധാന കാഴ്ചപ്പാടുകൾ നൽകി. ഒന്ന്, ജനപങ്കാളിത്തത്തോടെ സാമൂഹ്യനിയന്ത്രണത്തിൽ വിദ്യാഭ്യാസപ്രവർത്തനം സാധ്യമാണ്. രണ്ട്, പഠിതാക്കളുടെ സ്വന്തം ചുറ്റുപാടുകളിൽ നിന്നും പ്രായോഗികാനുഭവങ്ങളിൽനിന്നും പഠനബോധന രൂപങ്ങൾ സൃഷ്ടിക്കാൻ സാധിക്കും. പ്രായപൂർത്തിയെത്തിയ പഠിതാക്കളിൽ വിജയിച്ച ഈ രീതികൾ ഔപചാരിക സ്കൂൾ വിദ്യാഭ്യാസത്തിൽ പ്രയോഗിക്കുക എളുപ്പമായിരുന്നില്ല. എങ്കിലും സ്കൂളുകളിൽ, ലോവർ പ്രൈമറി സ്കൂളുകളിലെ ഗുണനിലവാരം മെച്ചപ്പെടുത്തുന്നതിനുള്ള ധീരമായ പരിശ്രമങ്ങളിലേക്കാണ് ഇതു നയിച്ചത്. പ്രൈമറി ക്ലാസുകളിലെ നിരക്ഷരതയെ നിർമാർജനം ചെയ്യുന്നതിനുള്ള അക്ഷരവേദികളും ജനപങ്കാളിത്തത്തോടെ പ്രൈമറി ക്ലാസുകളിലെ ഗുണനിലവാരം മെച്ചപ്പെടുത്തുന്നതിനുള്ള സ്കൂൾ കോംപ്ലക്സ് പ്രവർത്തനങ്ങളും ഇതിന്റെ തുടക്കമായിരുന്നു. തിരുവനന്തപുരത്തും വടകരയിലും ആരംഭിച്ച അക്ഷരവേദി പ്രവർത്തനം പിന്നീട് സംസ്ഥാനത്തിന്റെ പലഭാഗങ്ങളിലേക്കും വ്യാപിച്ചു. ക്രമേണ അത് 'അക്ഷരപ്പുലരി' മുതലായ പേരുകളിൽ ഗവണ്മെന്റുകളുടെ ഔപചാരിക പരിപാടികളുടെ ഭാഗമായി. സ്കൂൾ കോംപ്ലക്സ് പ്രവർത്തനങ്ങൾ അക്കാലത്ത് രൂപം കൊണ്ട DIETകളിൽ ചിലവ ഏറ്റെടുത്തു. ഇവയുടെയെല്ലാം അനുഭവം ജനപങ്കാളിത്തത്തോടെ ഗുണനിലവാരം വളർത്താനുള്ള ശ്രമങ്ങൾ വിജയമാണെന്നുതന്നെയാണ് സൂചിപ്പിച്ചത്.

ഇതേകാലത്തുതന്നെ ജനകീയ വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്കുള്ള പുതിയ സാധ്യതകൾ രൂപം കൊള്ളുകയായിരുന്നു. പഞ്ചായത്ത് രാജ് / നഗരപാലിക ബില്ലുകൾ വിഭാവനം ചെയ്തത് സ്കൂൾ വിദ്യാഭ്യാസം ഏതാണ്ട് പൂർണമായി ത്രിതല പഞ്ചായത്ത് സംവിധാനത്തിന്റെ കീഴിൽ കൊണ്ടുവരാനാണ്. ഇത് ജനകീയസമിതികളുടെ കീഴിൽ വിദ്യാഭ്യാസത്തെ കൊണ്ടുവരുന്നതിനും വിദ്യാലയങ്ങളിലെ ഭൗതിക സൗകര്യങ്ങളും ഗുണനിലവാരവും ജനപങ്കാളിത്തത്തോടെ വികസിപ്പിക്കുന്നതിനുമുള്ള സാധ്യതകൾ വർധിപ്പിച്ചു. കേരളത്തിൽത്തന്നെ മടിക്കൈ, ധർമടം, പെരിഞ്ഞനം മുതലായ ചില പഞ്ചായത്തുകൾ വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ മുൻകൈ എടുത്തു. ഇത്തരം പ്രവർത്തനങ്ങളിലെല്ലാം പരിഷത്ത് പൂർണമായി സഹകരിക്കുകയും ചെയ്തു.

## പുതിയ വെല്ലുവിളികൾ

കഴിഞ്ഞ ഒരു ദശകത്തിലേറെക്കാലമായി ആഗോളതലത്തിൽ വന്നുകൊണ്ടിരിക്കുന്ന മാറ്റ

ങ്ങൾ വിദ്യാഭ്യാസരംഗത്ത് പുതിയ വെല്ലുവിളി ഉയർത്തുകയാണ്. വിദ്യാഭ്യാസം ഒരു കച്ചവടച്ചരക്കായി അംഗീകരിക്കപ്പെട്ടിരിക്കുകയാണ്. ഉന്നത വിദ്യാഭ്യാസരംഗത്ത് 'ഉപഭോക്താവ് പണം നൽകണം' എന്ന സിദ്ധാന്തം ഒരു നയമായി മാറുന്നു. പ്രൈമറി വിദ്യാഭ്യാസരംഗത്ത് കേന്ദ്രീകരിക്കണം എന്നാണ് ലോകബാങ്ക് - WTO ശക്തികൾ ഇന്ത്യയടക്കമുള്ള ദരിദ്രരാഷ്ട്രങ്ങളിലെ ഭരണകൂടങ്ങളോട് ആവശ്യപ്പെടുന്നത്. പ്രൈമറി വിദ്യാഭ്യാസം മെച്ചപ്പെടുത്തുന്നതിനു വേണ്ടി വൻതോതിൽ ധനസഹായവും ലഭ്യമാണ്. ഡി.പി.ഇ.പി., മഹിളാസമാഖ്യ, ലോക് ജംബിഷ്, ശിക്ഷാ കർമി, വിവിധ സംസ്ഥാനങ്ങളിലെ വിദ്യാഭ്യാസ പ്രോജക്റ്റുകൾ തുടങ്ങി ഒട്ടനവധി പ്രൈമറി വിദ്യാഭ്യാസ പരിപാടികൾ വിദേശ ധനസഹായത്തോടെ നടന്നുവരുന്നു.

ഇത്തരം പ്രോജക്റ്റുകളെക്കുറിച്ചു പൊതുവിലും ഡി.പി.ഇ.പി യെക്കുറിച്ച് സവിശേഷമായും പരിഷത്ത് മുമ്പ് പരാമർശിച്ചിട്ടുണ്ട്. കേരളത്തിൽ ഡി.പി.ഇ.പി. യുടെ പ്രവർത്തനശൈലി ഉദ്യോഗസ്ഥ കേന്ദ്രീകൃതവും ജനപങ്കാളിത്തമില്ലാത്തതുമാണെന്ന് പരിഷത്ത് ചൂണ്ടിക്കാണിച്ചു. കേരളത്തിൽ സജീവമായ ഒരു പഞ്ചായത്ത് സംവിധാനമുള്ളപ്പോൾ അതുമായി ബന്ധപ്പെടുത്തുന്നതിന് ഒരു സംവിധാനവും ഡി.പി.ഇ.പി. യിലില്ല. ഈ പ്രോജക്റ്റിനു വേണ്ടി നീക്കി വെയ്ക്കുന്ന വമ്പിച്ച ഫണ്ടിന് പൊരുത്തപ്പെടുന്ന വിധത്തിൽ ഗുണനിലവാര വർധന അളക്കുന്നതിനുള്ള മാർഗങ്ങളില്ല. കേരളത്തിന്റെ സവിശേഷമായ സാഹചര്യങ്ങളിൽ വിദ്യാഭ്യാസത്തിന്റെ ഗുണനിലവാരം ഉറപ്പുവരുത്തുന്ന ജനപങ്കാളിത്തത്തോടെയുള്ള ശ്രമങ്ങളാണാവശ്യം. അതിന് ഡി.പി.ഇ.പി. പോലുള്ള ഫണ്ടഡ് പ്രോജക്റ്റ് ആവശ്യമില്ല എന്നും പരിഷത്ത് ചൂണ്ടിക്കാണിച്ചു.

തുടർന്ന് കേരള ഗവണ്മെണ്ട് 1997-98 മുതൽ നടപ്പിലാക്കിയ പുതിയ ലോവർ പ്രൈമറി കരിക്കുലം ഡി.പി.ഇ.പി. ജില്ലകളിലാണ് ആദ്യം നടപ്പിലാക്കിയത്. പുതിയ കരിക്കുലത്തിന്റെ പൊതുസമീപനം പരിഷ്ത്ത് കഴിഞ്ഞ രണ്ടു ദശകങ്ങളായി രൂപപ്പെടുത്തിയ നിലപാടുകളുമായി പൊരുത്തപ്പെടുന്നതായിരുന്നു. നിലവിലുള്ള യാന്ത്രികവും വ്യവസ്ഥാപിതവുമായ പാഠ്യപദ്ധതി മാറേണ്ടത് പൊതു വിദ്യാഭ്യാസത്തിന്റെ സുരക്ഷയ്ക്കും ഗുണനിലവാരത്തിന്റെ വളർച്ചക്കും ആവശ്യമാണെന്ന് പരിഷത്ത് വാദിച്ചു. അതുകൊണ്ട് പുതിയ കരിക്കുലത്തെ സ്വാഗതം ചെയ്യുകയും അതിന്റെ നിർവഹണ പ്രവർത്തനങ്ങളിൽ പങ്കെടുക്കുകയും ചെയ്തു. സ്കൂൾ വിദ്യാഭ്യാസത്തോടുകൂടി പഠനപ്രക്രിയ അവസാനിപ്പിക്കുന്ന ഭൂരിപക്ഷത്തിന് സമൂഹത്തിൽ സർഗാത്മകമായ പങ്കുവഹിക്കുന്നതിനുള്ള ശേഷികൾ വളർത്തുക, ജനാധിപത്യപരമായ വിദ്യാഭ്യാസക്രമം സൃഷ്ടിക്കുക, സാമൂഹ്യനീതിയും സമത്വവും ഉറപ്പുവരുത്തുക. നൈതികതയും ഗുണപരതയും തമ്മിലുള്ള സമന്വയം നടപ്പിൽ വരുത്തുക മുതലായ ആശയങ്ങളാണ് പരിഷത്തിന്റെ കാഴ്ചപ്പാടിനെ രൂപപ്പെടുത്തിയത്. കച്ചവടവൽക്കരണം, വർഗീയവൽക്കരണം, ലിംഗവിവേചനം മുതലായ പ്രവണതകളെ ശക്തമായി എതിർക്കുന്നതിലും പരിഷത്ത് പിന്നിലായിരുന്നില്ല.

പുതിയ പാഠ്യപദ്ധതി നടപ്പിൽ വരുന്നതിനോടൊപ്പം തന്നെ വിദ്യാഭ്യാസരംഗത്ത് കമ്പോള ശക്തികളുടെ സമ്മർദവും വർധിച്ചു. വിദ്യാഭ്യാസരംഗത്ത് മൊത്തത്തിലും ഉന്നതവിദ്യാഭ്യാസരംഗത്ത് പ്രത്യേകിച്ചും ഗവണ്മെന്റ് ഫണ്ട് വെട്ടിക്കുറച്ചത് കമ്പോളശക്തികളുടെ പ്രവർത്തനങ്ങളെ ശക്തിപ്പെടുത്തി. എഞ്ചിനീയറിങ്, മെഡിസിൻ, വിവിധ ടെക്നിക്കൽ കോഴ്സുകൾ എന്നിവയ്ക്കു വേണ്ടി വളർന്നുവന്ന ബഹുജനാവശ്യത്തെ മുൻനിർത്തിയാണ് കമ്പോളവൽക്കരണ പ്രവണത ശക്തിപ്പെട്ടത്. ഉന്നതവിദ്യാഭ്യാസത്തിലേക്കുള്ള ഗവണ്മെന്റ് മുതൽമുടക്കു കുറയുമ്പോൾത്തന്നെ വമ്പിച്ച മുതൽമുടക്കാവശ്യമുള്ള സാങ്കേതിക വിദ്യാലയങ്ങൾ അനുവദിക്കുന്നതിൽ ഒരു ലോഭവും അരുത് എന്ന ധാരണയാണ് വളർന്നുവന്നത്. അഖിലേന്ത്യാതലത്തിൽ തന്നെ പ്രകടമായ ഈ പ്രവണത ഇന്ന് കേരളത്തിലെ ഉന്നതവിദ്യാഭ്യാസരംഗത്ത് കച്ചവടവൽക്കരണത്തെ ശക്തിപ്പെടുത്തുകയാണ്. ഇതിനെതിരായി പരിഷത്ത് ശക്തമായ വാദങ്ങളുയർത്തുകയും ആശയപ്രചരണത്തിലും പ്രക്ഷോഭങ്ങളിലും സജീവ പങ്കു വഹിക്കുകയും ചെയ്തു. ഇതേ പ്രവണതതന്നെ അൺ

എയിഡഡ് / സി.ബി.എസ്.ഇ വിദ്യാലയങ്ങളുടെ രൂപത്തിൽ സ്കൂൾ വിദ്യാഭ്യാസത്തിലും പ്രത്യക്ഷപ്പെട്ടു. ഹയർസെക്കണ്ടറി ഘട്ടത്തിന്റെ രൂപീകരണം പൂർണമാക്കുക എന്ന പ്രവർത്തനം ഗവണ്മെന്റിന്റെ നേതൃത്വത്തിൽ നടന്നുകൊണ്ടിരിക്കെത്തന്നെ, ഓപ്പൺ സ്കൂൾ എന്ന സങ്കൽപ്പത്തെ ദുരുപയോഗപ്പെടുത്തി സമാന്തര ഹയർസെക്കണ്ടറി നടത്താനുള്ള നീക്കവും കമ്പോള ശക്തികളുടെ സ്വാധീനത്തെ വിളിച്ചറിയിക്കുന്നു.

## പുതിയ ദേശീയ കരിക്കുലവും വിദ്യാഭ്യാസത്തിന്റെ പ്രശ്നങ്ങളും.

ഈ അടുത്തകാലത്ത് അവതരിപ്പിക്കപ്പെട്ട എൻ.സി.ഇ.ആർ.ടി.യുടെ ദേശീയകരിക്കുലം ചട്ടക്കൂട് ഇപ്പോൾത്തന്നെ നമ്മുടെ വിദ്യാഭ്യാസരംഗത്തുള്ള പ്രശ്നങ്ങളെ കൂടുതൽ സങ്കീർണമാക്കുമെന്നതിൽ സംശയമില്ല. പുതിയ ചട്ടക്കൂടിന്റെ പ്രധാന ഘടകങ്ങൾ താഴെ പറയുന്നു.

a പാശ്ചാത്യവിജ്ഞാനവും തദ്ദേശീയ വിജ്ഞാനവും തമ്മിലുള്ള സമന്വയമാണ് കരിക്കുലത്തിന്റെ സമീപനങ്ങളിലൊന്ന്. തദ്ദേശീയവിജ്ഞാനം എന്നാൽ അർഥമാക്കുന്നത് ഹിന്ദുത്വവാദികൾ ഉയർത്തിപ്പിടിക്കുന്ന സാംസ്കാരിക ധാരയാണ്.

b ഗണിതം, ഭൗതികം, ജീവശാസ്ത്രം മുതലായ ശാഖകളിൽ സ്ഥാനത്തും അസ്ഥാനത്തും ഇത്തരത്തിലുള്ള 'സമന്വയം' നടത്താനുള്ള ശ്രമം ശാസ്ത്രീയമായി അംഗീകരിക്കപ്പെടാത്ത അബദ്ധജടിലമായ 'വിജ്ഞാന' രൂപങ്ങൾ കുട്ടി പഠിക്കാനിടയാകുന്നു.

c മൂല്യവിദ്യാഭ്യാസത്തിൽ മതങ്ങളെക്കുറിച്ചുള്ള പഠനങ്ങൾക്കാണ് മുൻകൈ നൽകുന്നത്. മതവിഭാഗീയത ഇപ്പോൾത്തന്നെ ശക്തിപ്പെടുന്ന നമ്മുടെ നാട്ടിൽ ഇത്തരം 'മൂല്യ' വിദ്യാഭ്യാസത്തിന്റെ പ്രത്യാഘാതം എന്തായിരിക്കുമെന്ന് ഊഹിക്കാവുന്നതാണ്.

d സംസ്കൃതത്തിന് പാഠ്യപദ്ധതിയിൽ അമിത പ്രാധാന്യം നൽകുകയും അതിനെ ഇപ്പോഴും ഉപയോഗത്തിലുള്ള ഭാഷയുടെ സ്ഥാനം നൽകുകയും ചെയ്യുന്നു.

e സാമൂഹ്യശാസ്ത്രത്തിന്റെ, പ്രത്യേകിച്ച് ചരിത്രത്തിന്റെ പ്രാധാന്യം വെട്ടിക്കുറയ്ക്കുന്നു. സാമൂഹ്യശാസ്ത്രം സമകാലീന സംഭവങ്ങളുടെ പ്രത്യേകിച്ച് ആഗോളവൽക്കരണത്തിന്റെ വിശദീകരണത്തിലൊതുക്കുന്നു.

f കോഴ്സുകളെ ഏതാണ്ട് പൂർണ്ണമായി ആഗോളവൽക്കരണം നിർദേശിക്കുന്ന ആവശ്യാധിഷ്ഠിത സ്വഭാവത്തിലേയ്ക്ക് മാറ്റുന്നു.

g സ്ത്രീകളുടെ വിദ്യാഭ്യാസത്തെ ആർഷഭാരത സംസ്കാരത്തിൽ സ്ത്രീകളുടെ പങ്ക് ഉൾക്കൊള്ളുന്നതുമായി നേരിട്ടു ബന്ധപ്പെടുത്തുന്നു.

ദേശീയ കരിക്കുലം ചട്ടക്കൂടിനെ മുകേഷ് അംബാനി ചെയർമാനായി സ്വകാര്യ സർവ്വകലാശാല സ്ഥാപിക്കുന്നതിനെ കുറിച്ച് നിയോഗിക്കപ്പെട്ട കമ്മറ്റിയുടെ റിപ്പോർട്ടുമായും ബന്ധപ്പെടുത്തണം. ആഗോളവൽക്കരണം വിദ്യാഭ്യാസ രംഗത്തേക്കു കടന്നുവരാൻ സഹായിക്കുന്ന നിരവധി ഘടകങ്ങൾ ഇവയിലുണ്ടെന്നു കാണാം. സ്വകാര്യ കച്ചവടശക്തികളുടെ വ്യാപനത്തിനുള്ള സാധ്യതകൾ കൂടാതെ ആഗോളമുതലാളിത്തത്തിന് അനുയോജ്യമായ സാങ്കേതികതൊഴിൽ സേനയെ സൃഷ്ടിക്കാനുള്ള ഉദ്ദേശ്യവും അഖിലേന്ത്യാതലത്തിലുള്ള വിദ്യാഭ്യാസ മാറ്റങ്ങളിൽ പ്രകടമാണ്.

അതിനോടൊപ്പംതന്നെ, സാമൂഹ്യ വളർച്ചക്ക് അടിത്തറയായേക്കാവുന്ന ബോധന പഠനരൂപങ്ങളെ സംബന്ധിച്ച നിരവധി ആശയങ്ങളുടെ സ്വാധീനവും വർധിക്കുന്നുണ്ട്. വിദ്യാർഥി വിജ്ഞാനനിർമാതാവാണെന്ന സങ്കൽപ്പവും വിജ്ഞാനനിർമാണത്തിനുള്ള പ്രേരകശക്തിയായി അധ്യാപകർ പ്രവർത്തിക്കണമെന്ന ആശയവും ഇതിന്റെ ഭാഗമാണ്. വിദ്യാഭ്യാസവും ഉൽപാദനവും തമ്മിലും മാനസികവും കായികവുമായ അധ്വാനരൂപങ്ങൾ തമ്മിലും സമന്വയം ആവശ്യമാണ്

എന്ന സങ്കൽപ്പത്തിനും സ്വീകാര്യത ഏറിവരുന്നുണ്ട്. ഇത്തരം സങ്കൽപങ്ങൾ കമ്പോളശക്തികൾ അവരുടെ താൽപര്യങ്ങൾക്കുവേണ്ടി ഉപയോഗിക്കുന്നുണ്ട് എന്നത് ശരിയാണ്. എങ്കിലും, ജനാധിപത്യപരമായ വിദ്യാഭ്യാസക്രമത്തിൽ ഇത്തരം സങ്കൽപങ്ങൾക്കുള്ള ശക്തിയും വ്യാപ്തിയും തിരിച്ചറിയേണ്ടതാണ്. ഈ സങ്കൽപങ്ങളെ എങ്ങനെ ജനാധിപത്യപരവും പരിവർത്തനാത്മകവുമായ വിദ്യാഭ്യാസത്തിന്റെ ഘടകങ്ങളാക്കി മാറ്റാമെന്നത് ജനാധിപത്യ വിദ്യാഭ്യാസ പ്രവർത്തകരുടെ സുപ്രധാന ദൗത്യമാണ്. കരിക്കുലം ചട്ടക്കൂടിൽ പ്രകടമായ വർഗീയതയെയും ആഗോളവൽക്കരണാശയങ്ങളെയും തിരിച്ചറിഞ്ഞ് പോരാടാനും ജനാധിപത്യ വിദ്യാഭ്യാസക്രമം സഹായിക്കണം.

## ജനാധിപത്യ വിദ്യാഭ്യാസക്രമത്തിന്റെ ചട്ടക്കൂട്

മേൽസൂചിപ്പിച്ച പൊതു സാഹചര്യങ്ങളിൽ ജനാധിപത്യ വിദ്യാഭ്യാസക്രമത്തിനുള്ള ചട്ടക്കൂടുണ്ടാക്കാനുള്ള ശ്രമങ്ങളുടെ ഭാഗമായാണ് ശാസ്ത്രസാഹിത്യ പരിഷത്ത് കേരള വിദ്യാഭ്യാസ ക്കമ്മീഷന് രൂപം നൽകിയത്. ഡോ. അശോക് മിത്ര ചെയർമാനും ഡോ. കെ.ഗോപാലൻ, ഡോ. സി.ടി.കുര്യൻ, ശ്രീ. പി.കെ.ഉമാശങ്കർ, ഡോ. എൻ.ബാലകൃഷ്ണൻ നായർ, പ്രൊഫ. കെ.എൻ.പണിക്കർ, ശ്രീ. ടി.എൻ.ജയചന്ദ്രൻ, ഡോ. എസ്.അനന്തലക്ഷ്മി, ഡോ. എം.വിജയൻ എന്നിവർ അംഗങ്ങളുമായി 1997ൽ കമ്മീഷൻ രൂപീകരിക്കപ്പെട്ടു. കമ്മീഷന്റെ ടേംസ് ഓഫ് റഫറൻസ് താഴെ പറയുന്നവയായിരുന്നു.

1 കേരളത്തിൽ നിലവിലുള്ള എല്ലാ തലങ്ങളിലേയും, ഗവൺമെന്റ് - സ്വകാര്യ മേഖലകളിലെ - വിദ്യാഭ്യാസ സമ്പ്രദായത്തെ സമൂഹത്തിന്റെ ആവശ്യങ്ങളും മുൻഗണനകളും കണക്കിലെടുത്തുകൊണ്ട് ഉടച്ചുവാർക്കുക എന്ന ലക്ഷ്യത്തോടെയുള്ള ഒരു സമഗ്രമായ പരിശോധനയ്ക്ക് വിധേയമാക്കുക.

2 സമത്വപൂർണവും നീതിയുക്തവും നിലനിൽക്കുന്നതുമായ ഒരു സാമൂഹികക്രമം വളർത്തിയെടുക്കുന്നതിനായി വിദ്യാഭ്യാസത്തിൽ സാമൂഹികവും സാംസ്കാരികവുമായ മൂല്യങ്ങൾ ഉൾക്കൊള്ളുന്നതു സംബന്ധമായ മാർഗങ്ങൾ നിർദേശിക്കുക.

3 വിദ്യാഭ്യാസരംഗത്ത് സമത്വത്തിന്റെയും മികവിന്റെയും ലക്ഷ്യങ്ങൾ കൈവരിക്കുന്നതിന് സഹായകമായ ഘടകങ്ങൾ തിരിച്ചറിയുകയും അവ ശക്തിപ്പെടുത്തുന്നതിനുള്ള നടപടികൾ നിർദേശിക്കുകയും ചെയ്യുക.

4 വിദ്യാഭ്യാസത്തിന്റെ ഓരോ ഘട്ടത്തിന്റെ സാധ്യതയും ലക്ഷ്യങ്ങളും നിർണയിക്കുകയും വിവിധ ഘട്ടങ്ങൾ തമ്മിലുള്ള ബന്ധം കണക്കിലെടുക്കുകയും ചെയ്യുക.

5 നിലവിലുള്ള പാഠ്യപദ്ധതി, ബോധനമാധ്യമം, മൂല്യനിർണയ രീതികൾ എന്നിവ പരിശോധനാവിധേയമാക്കി ആവശ്യമായ മാറ്റങ്ങൾ നിർദേശിക്കുക.

6 നിലവിലുള്ള അധ്യാപകരുടെ റിക്രൂട്ട്മെന്റ് രീതി, പരിശീലന സമ്പ്രദായം എന്നിവയും അധ്യാപനരീതികളും പരിശോധനാവിധേയമാക്കി ആവശ്യമായ മാറ്റങ്ങൾ നിർദേശിക്കുക.

7 വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ മാനേജ്മെന്റ് സംവിധാനം വിലയിരുത്തി സംസ്ഥാന ഗവൺമെന്റിന്റെയും തദ്ദേശഭരണസ്ഥാപനങ്ങളുടെയും പങ്ക് ചൂണ്ടിക്കാണിക്കുക.

8 കേരളത്തിലെ വിദ്യാഭ്യാസത്തിനുവേണ്ട പണം കണ്ടെത്തുന്നതുമായി ബന്ധപ്പെട്ട എല്ലാ പ്രശ്നങ്ങളും, ഈ പശ്ചാത്തലത്തിൽ ഗവൺമെന്റിനും സ്വകാര്യ ഏജൻസികൾക്കും വിഭാവനം ചെയ്യപ്പെടുന്ന പങ്കും പരിശോധനാ വിധേയമാക്കുക.

9 വിദ്യാഭ്യാസ പ്രക്രിയയിൽ ജനകീയ പങ്കാളിത്തവും അധ്യാപകരുടെയും വിദ്യാർഥികളുടെയും മാതാപിതാക്കളുടെയും സക്രിയമായ ഇടപെടലും ഉറപ്പുവരുത്തുന്നതിനുള്ള നടപ

ടികൾ നിർദേശിക്കുക.

10 വിദ്യാഭ്യാസ രംഗത്ത് അധഃസ്ഥിത വിഭാഗങ്ങളും സ്ത്രീകളും നേരിടുന്ന പ്രശ്നങ്ങൾ ചൂണ്ടി ക്കാട്ടി അവയ്ക്കുള്ള പരിഹാര നടപടികൾ നിർദേശിക്കുക.

1998 ഫെബ്രുവരിയിൽ കമ്മീഷൻ അതിന്റെ ഇടക്കാല റിപ്പോർട്ടും 1999 ജനുവരിയിൽ പൂർണ റിപ്പോർട്ടും അവതരിപ്പിച്ചു. കമ്മീഷന്റെ നിഗമനങ്ങൾ പൂർണമായി അവതരിപ്പിക്കാൻ നിർവാഹ മില്ല. എങ്കിലും നിഗമനങ്ങളിലെത്തുന്നതിൽ കമ്മീഷൻ സ്വീകരിച്ച പ്രധാനപ്പെട്ട ആശയങ്ങൾ താഴെ പറയുന്നവയാണ്.

a സാമൂഹ്യ നീതിയിലും സമത്വത്തിലുമധിഷ്ഠിതമായ ജനാധിപത്യ സമൂഹത്തിന്റെ സൃഷ്ടി ക്കുവേണ്ടിയുള്ള വിദ്യാഭ്യാസമാണ് ഇന്നത്തെ ആവശ്യം. വിദ്യാഭ്യാസത്തിന്റെ ഉള്ളടക്കവും ഘടനയും പരിവർത്തനാത്മകമായിരിക്കണം.

b ജനാധിപത്യ വിദ്യാഭ്യാസ ക്രമത്തിന്റെ അടിത്തറ; ചൂഷിതർ, നീതി നിഷേധിക്കപ്പെട്ടവർ, പുറന്തള്ളപ്പെട്ടവർ എന്നിവർക്ക് തുല്യമായ നീതിയും വിജ്ഞാനവും അവസരങ്ങളും ഉറപ്പ് വരുത്തുകയാണ്. അത്തരം വിദ്യാഭ്യാസക്രമം ആരംഭിക്കുക പൊതു വിദ്യാഭ്യാസം ശക്തി പ്പെടുത്തുന്നതിലൂടെയാണ്.

c സാമൂഹ്യ നീതിയോടൊപ്പം ഉന്നതമായ ധിഷണാ നിലവാരം ഉറപ്പു വരുത്തുകയും ജനാധി പത്യ വിദ്യാഭ്യാസ ക്രമത്തിന്റെ ഭാഗമാണ്. ഇന്നു ലഭ്യമായ വിജ്ഞാന മേഖലകൾ എല്ലാ വിഭാഗങ്ങളിൽ പെട്ട ജനങ്ങൾക്കും ഉൾക്കൊള്ളാൻ കഴിയണം.

d വിദ്യാഭ്യാസത്തെ ഉൽപ്പാദന മേഖലകളുമായി ബന്ധപ്പെടുത്തുകയും വിജ്ഞാനവും പ്രയോ ഗവും തമ്മിൽ സംയോജിപ്പിക്കുകയും ചെയ്യണം.

e കുട്ടികളാണ് വിദ്യാഭ്യാസത്തിന്റെ കേന്ദ്രബിന്ദു. കുട്ടികളുടെ ശേഷികൾ വളർത്തുക, അവ രുടെ അഭിരുചികൾക്കനുസരിച്ചുള്ള മേഖലകൾ കണ്ടെത്താൻ അവസരം നൽകുക, അവ രുടെ സൈദ്ധാന്തിക സർഗ്ഗാത്മക തലങ്ങളും പ്രായോഗികതലങ്ങളും സാക്ഷാത്കരിക്കാൻ പ്രോത്സാഹനം നൽകുക മുതലായവയിൽ ഊന്നിയാണ് ജനാധിപത്യ വിദ്യാഭ്യാസക്രമം വളർത്തേണ്ടത്.

f മേൽപ്പറഞ്ഞ പൊതുധാരണക്കനുസരിച്ച് വിദ്യാഭ്യാസ സംവിധാനത്തിന്റെ അലകും പിടിയും മാറ്റണം. തദ്ദേശീയ സ്വയംഭരണ സംവിധാനങ്ങളുടെ ഉപയോഗം, വിദ്യാഭ്യാസ സ്ഥാപന ങ്ങളുടെ സാമൂഹ്യ നിയന്ത്രണം, സ്കൂൾ ഘടനയിൽ വരുന്ന മാറ്റങ്ങൾ, അയൽ പക്കസമൂ ഹവുമായുള്ള ജൈവബന്ധം മുതലായവയെ ആധാരമാക്കിയാവണം വിദ്യാലയങ്ങൾ വള രേണ്ടത്.

g വിദ്യാഭ്യാസത്തിന്റെ ഉത്തരവാദിത്വം ഒരു ജനാധിപത്യ സമൂഹത്തിൽ ഗവൺമെന്റിനു തന്നെ യാണ്. അതിന്റെ കീഴിൽ പൊതു മുതൽമുടക്കിനനുസരിച്ചുള്ള വിദ്യാലയങ്ങളും വ്യക്തി ഗത സംരഭങ്ങളുമുണ്ടാവാം. അവയെല്ലാം ജനാധിപത്യപരമായി ഗവൺമെന്റ് മുൻകൈ എ ടുത്ത് തീരുമാനിക്കുന്ന മാനദണ്ഡങ്ങൾക്ക് വിധേയമായി പ്രവർത്തിക്കണം.

## റിപ്പോർട്ടിന് ശേഷം

വിദ്യാഭ്യാസ കമ്മീഷൻ റിപ്പോർട്ട് പ്രസിദ്ധീകരിച്ചതിന് ശേഷം വിദ്യാഭ്യാസ രംഗത്തെ സമര ങ്ങളുടെ ശക്തി വർധിച്ചിരിക്കുകയാണ്. സ്കൂൾ കരിക്കുലം, ഉന്നത വിദ്യാഭ്യാസരംഗത്തെ കോഴ്സു കളുടെ പുനഃ സംഘാടനം, സ്വാശ്രയ കോളേജുകൾ, ഓപ്പൺ സ്കൂൾ, ഹയർസെക്കന്ററി മുത ലായ നിരവധി മേഖലകളിൽ ഇന്ന് ആശയപരവും പ്രായോഗികവുമായ സമരങ്ങൾ നടന്നു വരുന്നു. ഈ സമരങ്ങൾ ഒരു പ്രധാന വൈരുധ്യത്തെ കേന്ദ്രീകരിച്ചുള്ളതാണ്. ഒരു വശത്ത്

ആഗോളവൽക്കരണ - വർഗീയ ശക്തികളുടെ സ്വാധീനത്തിൽ വിദ്യാഭ്യാസത്തിന്റെ കച്ചവട വൽക്കരണത്തിനും സാമുദായികവൽക്കരണത്തിനും വേണ്ടി നിലകൊള്ളുന്ന ശക്തികൾ പര സ്യമായിതന്നെ കമ്പോളാധിഷ്ഠിത വിദ്യാഭ്യാസത്തിനുവേണ്ടി വാദിക്കുകയാണ്. മറുവശത്ത് സമൂ ഹമാറ്റത്തിനു വേണ്ടി വാദിക്കുന്ന ശക്തികൾ കമ്പോളാധിഷ്ഠിത വർഗ്ഗീയ വിദ്യാഭ്യാസത്തെ നിരാകരിക്കുകയും ദരിദ്രവൽക്കരിക്കപ്പെടുകയും പുറംതള്ളപ്പെടുകയും ചെയ്യുന്ന ജനതയുടെ ഉയിർത്തെഴുന്നേൽപ്പിന് വേണ്ടിയുള്ള ജനാധിപത്യ ക്രമത്തിനു വേണ്ടി നിലകൊള്ളുകയും ചെയ്യുന്നു. ശാസ്ത്രസാഹിത്യ പരിഷത്ത് ഇവിടെ അവതരിപ്പിക്കുന്ന നിർദേശങ്ങൾ ഇതിൽ രണ്ടാ മത്തെ വിഭാഗത്തെ ശക്തിപ്പെടുത്തുന്നതിന് കൂടി വേണ്ടിയുള്ളതാണ്.

1995 നവംബറിൽ തൃശൂരിൽ സമാപിച്ച വിദ്യാഭ്യാസ ജാഥയുടെ ഭാഗമായുള്ള ജനസഭയിൽ വെച്ചാണ് കേരള വിദ്യാഭ്യാസ കമ്മീഷൻ പ്രഖ്യാപനം ഉണ്ടായത്. കമ്മീഷൻ അതിന്റെ റിപ്പോർട്ട് 1998ൽ പ്രസിദ്ധീകരിച്ചു.

റിപ്പോർട്ടിലെ നിഗമനങ്ങൾ, നിർദേശങ്ങൾ എന്നിവ സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിൽ നടന്ന കൂടിച്ചേരലുകളിൽ ചർച്ച ചെയ്യപ്പെട്ടു. തുടർന്ന് ചെറുതും വലുതുമായ നിരവധി ശിൽപ ശാലകൾ നടന്നു. പ്രീ പ്രൈമറി മുതൽ ഉന്നത വിദ്യാഭ്യാസം വരെയുള്ള ചർച്ചകൾക്ക് കേരള ത്തിലെ പ്രഗത്ഭരും പ്രശസ്തരുമായ വിദ്യാഭ്യാസ പണ്ഡിതരും പ്രവർത്തകരും നേതൃത്വം നൽകി. ഈ പ്രവർത്തനങ്ങളിലൂടെ ഉരുത്തിരിഞ്ഞുവന്ന കരടു ശുപാർശകൾ 2000 നവംബർ 11ന് തൃശൂരിൽ ചേർന്ന ജനസഭയിൽ ചർച്ച ചെയ്തു. അങ്ങനെയാണ് ഇവിടെ അവതരിപ്പിക്കുന്ന ശുപാർശകൾ രൂപപ്പെട്ടത്.

ഈ നിർദേശങ്ങൾ ഇനിയും സമ്പുഷ്ടമാക്കേണ്ടതുണ്ട്. പക്ഷേ, ഇവയുടെ അടിത്തറയായ ആശയങ്ങളെയും കാഴ്ചപ്പാടുകളേയും സംബന്ധിച്ച് വ്യക്തമായ അഭിപ്രായ രൂപീകരണം കേരള സമൂഹത്തിൽ നടക്കേണ്ടതുണ്ട്. രാഷ്ട്രീയ പാർട്ടികളും സംഘടനകളും മേൽ സൂചിപ്പിച്ച അടി സ്ഥാന വൈരുധ്യത്തിൽ സ്വന്തം നിലപാടെന്താണെന്ന് വ്യക്തമാക്കേണ്ടതുണ്ട്. ഇതിന് സഹാ യകമായ ഒരു ആശയ സംവാദത്തിലേക്ക് ഞങ്ങൾ എല്ലാവരെയും ക്ഷണിക്കുന്നു.

# കേരളത്തിന്റെ വിദ്യാഭ്യാസ പരിപ്രേക്ഷ്യം

1. കമ്മീഷന്റെ പ്രധാന താല്പര്യം നിലവിലുള്ള ജാതി, മതം, വർഗം, ലിംഗപദവി മുതലായവയുടെ അടിസ്ഥാനത്തിലുള്ള മുൻവിധികളെയും വിവേചനങ്ങളെയും മറികടക്കുന്ന ജനകീയ വിദ്യാഭ്യാസത്തിലേക്ക് നീങ്ങുകയാണ്.

2. കൊളോണിയൽ കാലഘട്ടത്തിൽ രൂപം കൊണ്ടതും ഇന്നും തുടരുന്നതുമായ വിദ്യാഭ്യാസം, പൊതുവിൽ ഒരു ചെറു ന്യൂനപക്ഷത്തിന്റെ വളർച്ചയിൽ മാത്രം ഊന്നുന്നതും വിവേചന പരവുമാണ്. അത് സമൂഹത്തിലെ വരേണ്യവർഗത്തിൽ മാത്രം കേന്ദ്രീകരിച്ചു. പ്രാദേശിക സംസ്ക്കാരത്തിൽ നിന്ന് അന്യവൽക്കരിക്കപ്പെട്ടു. ദേശഭരണാധികാരികൾക്കും, സാമാന്യ ജനങ്ങൾക്കും നടുവിൽ ഇടനിലക്കാരുടെ വർഗം സൃഷ്ടിക്കുകയായിരുന്നു അതിന്റെ പ്രധാന ലക്ഷ്യം. നമ്മുടെ നാട്ടിൽ നിന്ന് അന്യമായ സാംസ്കാരികവും ജ്ഞാനപരവുമായ പാരമ്പര്യത്തിലായിരുന്നു ഈ വിദ്യാഭ്യാസത്തിന്റെ ഉള്ളടക്കം രൂപം കൊണ്ടത്. അതിന്റെ ഭരണസംവിധാനം ഉദ്യോഗസ്ഥ മേധാവിത്വപരവും ജനാധിപത്യ വിരുദ്ധവുമായിരുന്നു. സ്വാതന്ത്ര്യത്തിനു ശേഷം ചില മാറ്റങ്ങൾ ഉണ്ടാക്കാൻ ശ്രമം നടന്നു. എങ്കിലും വളരെ ഉപ രിപ്ലവങ്ങളായ മാറ്റങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇന്ത്യയിൽ മൊത്തത്തിൽ കൊളോണിയൽ വിദ്യാഭ്യാസ സമ്പ്രദായമാണ് തുടരുന്നത്. കേരളവും ഇതിന് അപവാദമല്ല.

3. ജനകീയ വിദ്യാഭ്യസത്തിന്റെ മുന്നുപാധികൾ സാർവത്രികതയും സാംസ്കാരികമായ വേരോട്ടവുമാണ്. സാർവത്രികത എന്നാൽ വിദ്യാഭ്യാസലഭ്യത മാത്രമല്ല. വിജ്ഞാനത്തിന്റെ ഉള്ളടക്കവും ബോധനരൂപങ്ങളും പ്രധാനമാണ്. ഉദാഹരണത്തിന്, ഇപ്പോൾ നടക്കുന്ന വിവര വിനിമയ വിപ്ലവം വിജ്ഞാനസമ്പാദനപ്രക്രിയ 'തുറന്നിടാനുള്ള' സാധ്യതയുള്ളതും സാർവത്രിക വിദ്യാഭ്യാസത്തിന് സൗകര്യമേകുന്നതുമാണ്. പക്ഷെ, ആവശ്യമുള്ള സൗകര്യം ലഭ്യമല്ലെങ്കിൽ, അത് ഏതാനും ചിലരുടെ കൈകളിൽ മാത്രം ഒതുങ്ങുകയും നിലവിലുള്ള ഭിന്നതകളെ വർധിപ്പിക്കുകയും ചെയ്യും. ബൗദ്ധികവും സാംസ്കാരികവുമായ കൊളോ ണിയലിസത്തിനുവരെ വിവരവിനിമയവിപ്ലവം ഉപയോഗിക്കപ്പെടും.

4. ജനകീയ വിദ്യാഭ്യാസത്തിന്റെ വളർച്ച പഠനപ്രക്രിയയും സാസ്കാരിക അനുഭവങ്ങളും തമ്മിലുള്ള ബന്ധത്തെ ആശ്രയിച്ചിരിക്കുന്നു. കൊളോണിയൽ കാലഘട്ടത്തിലെ ഇംഗ്ലീഷ് വിദ്യാഭ്യാസം അന്യമായ സാംസ്കാരിക അനുഭവത്തെ ആശ്രയിച്ചിരിക്കുന്നു. അതിനു ജനജീവിതവുമായി ബന്ധമുണ്ടായിരുന്നില്ല. ഇന്നും ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു ധാരാളം ആവശ്യക്കാരുണ്ട്. കേരളത്തിൽ അവരുടെ എണ്ണം വർധിച്ചുവരികയാണ്. പക്ഷേ, പ്രശ്നം മാധ്യമത്തിന്റെ മാത്രമല്ല, ആ മാധ്യമത്തിലൂടെ എന്തു സന്നിവേശിപ്പിക്കപ്പെടുന്നു എന്നു കൂടിയാണ്. നമ്മുടെ സമൂഹത്തിന്റെ സാംസ്കാരികവും ബൗദ്ധികവുമായ പാരമ്പര്യത്തെ ആധാരമാക്കി, അതേസമയം പുറം ലോകത്തുണ്ടാകുന്ന മാറ്റങ്ങളുമായുള്ള ബന്ധം നിലനിർത്തിക്കൊണ്ടുള്ള പഠനപ്രക്രിയ രൂപപ്പെടുത്തുകയാണ് വേണ്ടത്.

5. വിദ്യാഭ്യാസത്തെ ജീവിത പ്രവർത്തനങ്ങളുമായി, പ്രത്യേകിച്ച് ഉത്പാദന പ്രവർത്ത നങ്ങളുമായി ബന്ധപ്പെടുത്തുന്നതും പ്രധാനമാണ്. കാരണം ഉത്പാദന പ്രവർത്തനങ്ങളു മായി ബന്ധപ്പെട്ടതാണ് സംസ്കാരം, ശീലങ്ങൾ, സ്വഭാവം മുതലായവ. ഉത്പാദന പ്രക്രിയയുമായി ബന്ധപ്പെടാത്ത വിദ്യാഭ്യാസം മാനസികവും കായികവുമായ പ്രക്രിയകളെ വേർതിരിക്കുന്നു. അതിൽ കായിക പ്രക്രിയകൾ ഹീനമായി കണക്കാക്കപ്പെടുന്നു. കേരളത്തിൽ ഈ പ്രവണത മധ്യവർഗ തൊഴിലുകളോടുള്ള അഭിനിവേശത്തിലും കായിക

തൊഴിലുകളോടുള്ള അവജ്ഞയിലും പ്രകടമാണ്. കായികവും മാനസികവുമായ പ്രക്രിയകളെ തമ്മിൽ ഉദ്ഗ്രഥിപ്പിക്കുന്നത് സാമൂഹികമായി പ്രതികരിക്കാൻ കഴിയുന്ന വിദ്യാഭ്യാസത്തിന് അത്യാവശ്യമാണ്. അതിനാൽ കായികാധ്വാനം ഔപചാരിക വിദ്യാഭ്യാസത്തിന്റെ ഭാഗമാക്കണം.

6. ഇത്തരത്തിലുള്ള ഉദ്ഗ്രഥനം സാധിക്കുന്നതിന് ബോധനരൂപങ്ങളിൽ വിപ്ലവം ആവശ്യമാണ്. അടുത്ത കാലത്തുണ്ടായ വൈജ്ഞാനിക വികാസം വിജ്ഞാനത്തെ ശാസ്ത്രം, മാനവിക വിഷയങ്ങൾ, കലകൾ മുതലായവയിലായി ശിഥിലീകരിക്കുന്നതിനാണ് സഹായിച്ചത്. ഉയർന്ന വൈജ്ഞാനിക തലങ്ങളിൽ ഇത്തരം വിശേഷവത്കരണം ആവശ്യമായിരിക്കാം. പക്ഷേ, സമൂഹയാഥാർഥ്യങ്ങളുമായി ബന്ധപ്പെട്ടുകൊണ്ട് കുട്ടികൾക്ക് സമഗ്രവും ഉദ്ഗ്രഥിതവുമായ ബോധനം നൽകണം. ഉയർന്ന തലങ്ങളിലും വ്യത്യസ്ത വിജ്ഞാനശാഖകളെ സമന്വയിപ്പിച്ചുകൊണ്ടുള്ള ചർച്ചകൾക്ക് പ്രാമുഖ്യം നൽകണം. ഇതിന് ബോധനരൂപങ്ങളിൽ മാറ്റം വരണം. അധ്യാപകരും വിദ്യാർത്ഥികളും സർഗാത്മകമായി ഇടപെടുന്ന മേഖലകളായി ക്ലാസ് മുറികൾ മാറണം. ബോധനത്തിൽ നിന്ന് പഠനത്തിലേക്കുള്ള മാറ്റമാണിത്.

7. ഇത് അക്കാദമിക് സമുദായത്തിന് ലഭ്യമായ ജനാധിപത്യ രൂപങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. ജനാധിപത്യവൽക്കരണം എന്നാൽ, ഭരണ സമിതിയിലെ പ്രാതിനിധ്യം മാത്രമല്ല അധ്യാപകരുടെയും വിദ്യാർഥികളുടെയും സർഗാത്മകമായ പ്രവർത്തനങ്ങൾക്കുള്ള സ്വാതന്ത്ര്യം കൂടിയായിരിക്കണം. അതു അധ്യാപകർക്കും വിദ്യാർഥികൾക്കും ഇടയിലും അവരൊന്നിച്ചും പ്രയോഗിക്കപ്പെടണം.

8. വിദ്യാഭ്യാസം വ്യക്തിയുടെ സാമൂഹ്യവൽക്കരണ പ്രക്രിയ കൂടിയാണ്. സമൂഹവും പ്രകൃതിയുമായുള്ള മനുഷ്യരുടെ ബന്ധം നിർണയിക്കുകയും അവയുമായി സർഗാത്മക പ്രതിപ്രവർത്തനങ്ങളിൽ ഏർപ്പെടാൻ സഹായിക്കുകയും ചെയ്യുന്നത് വിദ്യാഭ്യാസമാണ്. ഇതിനാവശ്യമായ ധാർമികമൂല്യങ്ങളും ഭാവുകത്വരൂപങ്ങളും പ്രദാനം ചെയ്യുന്നതിന് വിദ്യാഭ്യാസത്തിന് കഴിയണം. സമത്വം, നീതി, മതനിരപേക്ഷത, പരിസ്ഥിതി ബോധം മുതലായവ ഇതിന്റെ ഭാഗമാണ്.

9. സാമൂഹ്യനീതിയും ധൈഷണികതയും ജനകീയ വിദ്യാഭ്യാസത്തിന്റെ രണ്ട് സ്വഭാവ വിശേഷങ്ങളാണ്. സമൂഹനീതി ഉറപ്പുവരുത്താവുന്നത് അയൽപക്ക സ്കൂളുകളിലാണ്, അവിടെ വർഗം, ജാതി, സാമ്പത്തിക പദവി മുതലായ വ്യത്യാസങ്ങളില്ലാതെയാണ് വിദ്യാർഥികൾ പ്രവേശനം നേടുന്നത്. അവിടെ വിദ്യാർഥികളുടെ തലത്തിൽ പഠനം നടത്തുകയും താല്പര്യമുള്ള മേഖലകൾ തെരഞ്ഞെടുക്കാനുള്ള സൗകര്യം നേടുകയും ചെയ്യുന്നു. ആവശ്യമായ യോഗ്യതയുള്ളവരും കുട്ടികളെ മനസ്സിലാക്കാൻ കഴിയുന്നവരുമായ അധ്യാപകർ അവരെ ഓരോ ഘട്ടത്തിൽ സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. ഈ വിധത്തിൽ എല്ലാ വിദ്യാർഥികളും ഹയർ സെക്കണ്ടറി തലം പൂർത്തിയാക്കുന്ന സാധ്യതകൾ വളർത്തിക്കൊണ്ട് വരുന്നു.

10. ധൈഷണികത എന്നാൽ മത്സരപരീക്ഷകൾ പാസാകുന്നതിൽ പ്രദർശിപ്പിക്കുന്ന മിടുക്കല്ല. കുട്ടികളെല്ലാം ഒരുപോലെയുള്ളവരല്ല. അവരുടെ താല്പര്യങ്ങളിലും കഴിവുകളിലും വൈവിധ്യമുണ്ട്. വിദ്യാഭ്യാസത്തിലെ ധൈഷണികത ഓരോ വിദ്യാർഥിയുടെയും ഏറ്റവും മികച്ച കഴിവുകൾ പുറത്തുകൊണ്ടുവരാനും ചലനാത്മകമായ സാമൂഹ്യക്രമത്തെ അർഥപൂർണമായി പഠിക്കാൻ തയ്യാറാക്കുന്നതിനുമുള്ള പ്രവർത്തനമാണ്. ഇത് ഔപചാരിക വിദ്യാഭ്യാസം കഴിഞ്ഞതിനു ശേഷവും നിലനിർത്താൻ വിദ്യാർഥികൾക്കു കഴിയണം.

11. ഇത്തരത്തിലുള്ള ജനകീയ വിദ്യാഭ്യാസത്തിന്റെ സൃഷ്ടി സാമ്പത്തികവും സാംസ്കാരികവും

ഭൗതികവുമായ കഴിവുകൾ സാക്ഷാത്കരിക്കുവാൻ കഴിവുള്ള ഒരു മാനവിക സമൂഹം സൃഷ്ടിക്കാനുള്ള വിശാലമായ ശ്രമത്തിന്റെ പ്രധാന ഘടകമാണ്.

12. കേരളത്തിലെ വിദ്യാഭ്യാസത്തിന്റെ ഭാവി പരിപ്രേക്ഷ്യം നിലവിലുള്ള വസ്തുനിഷ്ഠവും ആത്മനിഷ്ഠവുമായ സാഹചര്യങ്ങളിലാണ് രൂപപ്പെടുത്തേണ്ടത്. വസ്തുനിഷ്ഠ സാഹചര്യങ്ങളിൽ രണ്ടു പ്രവണതകൾ പ്രധാനമാണ്. 'ആഗോളവൽക്കരണ'ത്തിന്റെ പേരിൽ നടപ്പിലാക്കപ്പെടുന്ന നവ ലിബറൽ പരിഷ്കാരങ്ങൾ വിദ്യാഭ്യാസത്തെ ഗുണഭോക്താക്കൾ പണം മുടക്കി സമ്പാദിക്കുന്ന ചരക്കാക്കി മാറ്റുന്നു. വിദ്യാഭ്യാസം സാമൂഹ്യ ക്ഷേമത്തിന്റെയും സുരക്ഷയുടെയും ഘടകമാണെന്ന ധാരണയിൽ മാറ്റം വരുത്തുകയും ഭരണകൂടം വിദ്യാഭ്യാസത്തിന്റെ നടത്തിപ്പിൽ നിന്ന് പിന്മാറുകയും ചെയ്യുന്നു. ഇതിന്റെ ഫലമായി ഉണ്ടാകുന്ന ഇടത്തിലേക്ക് കമ്പോള ശക്തികൾ കടന്നു വരുന്നു. നിലവിലുള്ള വിദ്യാഭ്യാസ കേന്ദ്രങ്ങളിൽ പോലും കച്ചവടാധിഷ്ഠിതമായ വിദ്യാഭ്യാസം പ്രചരിക്കുന്നു. വിവര സാങ്കേതിക വിദ്യയുടെ പ്രചാരത്തിന്റെ ഭാഗമായി വിജ്ഞാനം വിവരമായി മാറുകയും അതിന് ഒരു വില ചുമത്തപ്പെടുകയും ചെയ്യുന്നു.

13. വർഗീയ ശക്തികളുടെ സ്വാധീനമാണ് മറ്റൊരു സാഹചര്യം. കേരളത്തിൽ ഇത് രണ്ട് വിധത്തിൽ പ്രവർത്തിക്കുന്നു. ഒന്ന്, ജാതി-മത ശക്തികൾക്ക് വിദ്യാഭ്യാസ രംഗത്തുള്ള നിർണായക സ്വാധീനമാണ്. ജാതി-മത ശക്തികൾ വിദ്യാഭ്യാസ സ്ഥാപനങ്ങളെ ജനസംഖ്യാടിസ്ഥാനത്തിൽ വീതം വെയ്ക്കുന്നതിന് സമ്മർദം ചെലുത്തുന്നതിലേക്ക് വരെ ഇതെത്തുന്നു. മറ്റൊന്ന്, ഭൂരിപക്ഷ വർഗീയതയുടെ സ്വാധീനത്തിൽ വളർന്നുവരുന്ന വിദ്യാഭ്യാസ രൂപങ്ങളും വിദ്യാഭ്യാസത്തെ മാറ്റി മറിക്കാനുള്ള ശ്രമങ്ങളും. കേന്ദ്രത്തിൽ ഐ.സി.എച്ച്.ആർ, ഐ.സി.എസ്.എസ്.ആർ, സി.എസ്.ഐ.ആർ മുതലായ സമിതികളിൽ നടക്കുന്ന ഇടപെടലുകൾ വിജ്ഞാന സമ്പാദനത്തെ മാറ്റിമറിക്കാനുള്ള ശ്രമങ്ങളുടെ ഭാഗമാണ്. കേരളത്തിലങ്ങോളമിങ്ങോളം വ്യാപിക്കുന്ന സരസ്വതീ വിദ്യാലയങ്ങളും അഖിലഭാരതീയ വിദ്യാനികേതന്റെ സ്കൂളുകളും ഭൂരിപക്ഷ വർഗീയതയുടേതായ ബദൽ വിദ്യാഭ്യാസ ശൃംഖലയുടെ ഭാഗമാണ്. ഇതേ ജനുസിൽ പെടുത്താവുന്ന ചില വിദ്യാലയങ്ങൾ ന്യൂനപക്ഷവിഭാഗങ്ങളും നടത്തുന്നുണ്ട്.

14. പൊതു വിദ്യാഭ്യാസത്തിനു നേരിടുന്ന വെല്ലുവിളികളും വിദ്യാഭ്യാസത്തിന്റെ, പ്രത്യേകിച്ച് ഉന്നതവിദ്യാഭ്യാസത്തിന്റെ, നിലവാരത്തെ സംബന്ധിച്ച പ്രശ്നങ്ങളുമാണ് ആന്തരിക സാഹചര്യങ്ങളിൽ പ്രധാനം. നാട്ടിൽ പെരുകിവരുന്ന സി.ബി.എസ്.ഇ.യുടെ കീഴിലും അല്ലാതെയുമുള്ള വരേണ്യ വർഗ വിദ്യാലയങ്ങളും ഗവണ്മെണ്ടും സ്വകാര്യ ഏജൻസികളും പൊതുവിദ്യാഭ്യാസത്തോടു കാണിക്കുന്ന അലംഭാവ പൂർണമായ മനോഭാവവും ചേർന്ന് പൊതുവിദ്യാഭ്യാസത്തെ രണ്ടാംകിട വിദ്യാഭ്യാസമാക്കി മാറ്റിയിരിക്കുന്നു. ഗവണ്മെണ്ട് അടുത്ത കാലത്ത് നടപ്പിലാക്കിയ പുതിയ പാഠ്യപദ്ധതിയുടെ പ്രധാന ലക്ഷ്യം പൊതുവിദ്യാഭ്യാസത്തിന്റെ വികാസമാണെങ്കിലും അതിന്റെ അന്തിമഫലങ്ങൾ പ്രകടമായി കഴിഞ്ഞിട്ടില്ല. സ്കൂൾ വിദ്യാഭ്യാസത്തിൽ വിദ്യാർഥികൾ നേടുന്ന നിലവാരം പോലും നിലനിർത്താനോ വികസിപ്പിക്കാനോ ഉന്നതവിദ്യാഭ്യാസത്തിനു കഴിയുന്നില്ല. ഏതാനും വിദ്യാർഥികൾക്ക് പ്രൊഫഷണൽ ബിരുദങ്ങൾ നേടിക്കൊടുക്കുന്നതിനപ്പുറമുള്ള പ്രസക്തി ഗവണ്മെണ്ടും സമൂഹത്തിലെ വരേണ്യവർഗവും ഉന്നത വിദ്യാഭ്യാസത്തിൽ കാണുന്നില്ല. സാധാരണക്കാർക്ക് ഉന്നതവിദ്യാഭ്യാസം ഒരു തൊഴിലിനുള്ള ചവിട്ടുപടിയാണ്. 'ആഗോളവൽക്കരണ'ത്തിന്റെ ഭാഗമായി സാമ്പ്രദായിക തൊഴിൽ സാധ്യതകൾ കുറയുന്നതും തൊഴിലിന്റെ വൈവിധ്യവൽക്കരണവും ബിരുദപഠനത്തിന്റെ ആകർഷണീയത കുറയ്ക്കുന്നു. ബിരുദാനന്തര പഠനത്തെയും ഗവേഷണത്തെയും ഉന്നത വിദ്യാഭ്യാ

സത്തിന്റെ മൂല്യശോഷണം ബാധിക്കുന്നു.

15. മേൽ സൂചിപ്പിച്ച ഘടകങ്ങളെല്ലാം ചേർന്ന് കേരളത്തിലെ വിദ്യാഭ്യാസ സംവിധാനത്തെ വിവിധ ദിശകളിലേയ്ക്കു പിടിച്ചുവലിക്കുകയാണ്. ഒരു വശത്ത് കേരളത്തിലെ വരേണ്യ വർഗം അവരുടെ വ്യക്തിനിഷ്ഠ താല്പര്യങ്ങൾക്കനുസൃതമായി വരേണ്യ വിദ്യാലയങ്ങളുടെ ശൃംഖലയെ വാർക്കാൻ ശ്രമിക്കുന്നു. മറുവശത്ത് ജാതിമത ശക്തികൾ അവരുടെ സ്വാധീനം വളർത്താനും വരേണ്യവർഗ താല്പര്യങ്ങളെ സംരക്ഷിക്കാനും താല്പര്യമെടുക്കുന്നു. സാധാരണക്കാർ പോലും സ്വന്തം കിടപ്പാടം പണയംവെച്ച് കുട്ടികളെ ഇത്തരം വിദ്യാലയങ്ങളിലും പ്രൊഫഷണൽ സ്ഥാപനങ്ങളിലും പഠിപ്പിക്കാൻ വെമ്പുകയാണ്. സമൂഹത്തിലെ താഴെക്കിടയിൽ പെട്ടവർ പുതിയ സാഹചര്യങ്ങളിലെ തൊഴിലുകൾ ലഭിക്കാതെയും സേവന മേഖലയുൾപ്പെടെയുള്ള സാമ്പ്രദായിക തൊഴിലുകൾക്ക് സാധ്യതകളില്ലാതെയും പുറംതള്ളപ്പെടുന്നു. വിദ്യാഭ്യാസം വരേണ്യ വർഗവും പുറംതള്ളപ്പെട്ടവരും തമ്മിലുള്ള സംഘർഷത്തിന്റെ വേദിയാകുന്നു. അതിൽ ആഗോളവൽക്കരണവും ജാതിമത ശക്തികളും ഒരുപോലെ വരേണ്യ ശക്തികളെ പിന്തുണയ്ക്കുകയാണ്.

16. മതവർഗീയതയുടെയും ആഗോളവൽക്കരണത്തിന്റെയും സ്വാധീനത്തിലുള്ള വിദ്യാഭ്യാസ പരിപ്രേക്ഷ്യത്തിന് ഉത്തമോദാഹരണമാണ് എൻ.സി.ഇ.ആർ.ടി ഈയിടെ പുറത്തുകൊണ്ടുവന്ന സ്കൂൾ വിദ്യാഭ്യാസത്തിനുള്ള ദേശീയകരിക്കുലം ചട്ടക്കൂട്. പഠിതാവിനെ കേന്ദ്രീകരിച്ചുള്ളതും ഉദ്ഗ്രഥിതവും പ്രക്രിയാധിഷ്ഠിതവുമായ സമീപനത്തെ ആധാരമാക്കിയുള്ള ശ്രദ്ധേയമായ നിരവധി നിർദേശങ്ങൾ അതിലുണ്ട്. എങ്കിലും, ആഗോളവൽക്കരണം നിർദേശിക്കുന്ന കമ്പോളവൽക്കരണത്തിന്റെയും ഹിന്ദുമത വർഗീയ സമീപനത്തിന്റെയും പൊതുചട്ടക്കൂടിനുള്ളിലാണ് ഈ നിർദേശങ്ങൾ ഉന്നയിക്കപ്പെടുന്നത് എന്നതിനാൽ പല സൃഷ്ടിപരമായ നിർദേശങ്ങളുടെയും ഗൗരവം നഷ്ടപ്പെടുന്നു. ഔപചാരിക മതവിദ്യാഭ്യാസം, സംസ്കൃത പഠനത്തിനുള്ള അമിതപ്രാധാന്യം, വൈദിക ഗണിതം മുതലായി ഇനിയും ശാസ്ത്രീയമായി തെളിയിക്കപ്പെടേണ്ട ശാഖകളിലുള്ള ഊന്നൽ, ആത്മീയമാനം മുതലായ ആശയങ്ങളുടെ ഉപയോഗം തുടങ്ങി മതാധിഷ്ഠിത ബോധനത്തെ സഹായിക്കുന്ന ഒട്ടനവധി ഘടകങ്ങൾ ഈ ചട്ടക്കൂടിൽ കാണാം. അതേസമയം ആഗോളവൽക്കരണ താൽപര്യങ്ങൾക്ക് അനുസൃതമായി ചരിത്രമുൾപ്പെടെയുള്ള സാമൂഹ്യശാസ്ത്ര ശാഖകളുടെ നേരെയുള്ള അവഗണന, ആഗോളവൽക്കരണത്തിന്റെ സാമ്പത്തികവും സാമൂഹ്യവുമായ മുദ്രാവാക്യങ്ങളുമായി ബന്ധിപ്പിക്കാനുള്ള ശ്രമം എന്നിവയും കാണാം. സെക്കുലറിസം, സാമൂഹ്യനീതി, സഹവർത്തിത്വം മുതലായ മുമ്പുള്ള വിദ്യാഭ്യാസ നയങ്ങളിൽ പ്രത്യക്ഷപ്പെട്ടിരുന്ന ആശയങ്ങൾ ഏതാണ്ട് പൂർണമായി ഒഴിവാക്കപ്പെട്ട നിലയിലാണ് പുതിയ ചട്ടക്കൂട് അവതരിപ്പിക്കപ്പെടുന്നത്.

17. ഈ സാഹചര്യങ്ങളിലാണ് മുൻ ഖണ്ഡികകളിൽ സൂചിപ്പിച്ച ജനകീയ വിദ്യാഭ്യാസത്തിന് കേരള സമൂഹത്തിന്റെ ഭാവി പരിപ്രേക്ഷ്യവുമായി ബന്ധ പ്പെടുത്തിയുള്ള വിശദീകരണം ആവശ്യമാകുന്നത്. ഭാവിയിൽ ആഗോള കമ്പോളത്തിനനുസൃതമായ തൊഴിൽ ശക്തിയെ സൃഷ്ടിക്കാനുള്ള ശ്രമവും വർഗീയ ശക്തികളുടെ ആവശ്യങ്ങൾക്കനുസരിച്ച് ആ തൊഴിൽ ശക്തി സ്വാംശീകരിക്കുന്ന വിജ്ഞാനവും മൂല്യങ്ങളും ഭിന്നിപ്പിക്കാനുള്ള ശ്രമവും ശക്തിപ്പെടുത്തുമെന്നതിൽ സംശയമില്ല. ഈ രണ്ടു ശക്തികളും ഇന്ന് വിദ്യാഭ്യാസരംഗത്തെക്കുറിച്ച് ഒരേ സ്വരത്തിലാണ് സംസാരിക്കുന്നതും. കേരളത്തിനകത്തു സൃഷ്ടിക്കപ്പെടുന്ന വിദഗ്ധ തൊഴിലാളികളുടെ കേരളത്തിനകത്തും പുറംനാടുകളിലുമുള്ള വിന്യാസം, സ്വന്തം നിലനിൽപിനുവേണ്ടി ഏതു മേഖലയിലും ജോലി ചെയ്യാൻ തയ്യാറാകുന്ന അവിദഗ്ധ തൊഴിലാളികളുടെ സഞ്ചയം, ആഗോളവൽക്കൃതമായ മൂല്യങ്ങളുടെ ഉപഭോഗ

സംസ്കാരമുൾപ്പെടെയുള്ള ജീവിത രീതികളുടെയും വളർച്ച, സമൂഹജീവിതത്തിന്റെയും രാഷ്ട്രീയത്തിന്റെയും വർഗീയവൽക്കരണം- ഇതാണ് നമ്മെ കാത്തിരിക്കുന്നത്, ഇന്നു തന്നെ വ്യാപിച്ചുകൊണ്ടിരിക്കുന്നതും.

18. ജീവിത ഗുണനിലവാരത്തിൽ മുന്നിലും സാമ്പത്തിക വികാസത്തിൽ ഏറെ പിന്നിലുമായ സംസ്ഥാനമാണ് കേരളം. ഗുണനിലവാരത്തിലുള്ള വികാസം ജനങ്ങളുടെ ജീവിത ഭദ്രതയും സുരക്ഷയും ഉറപ്പുവരുത്തുന്നതിലേക്കു നയിച്ചിട്ടില്ല. അത് ഉറപ്പു വരുത്താതെ സാമൂഹ്യ നീതിയിലും സമത്വത്തിലുമധിഷ്ഠിതമായ സമൂഹത്തിന്റെ വികാസം സാധ്യവുമല്ല. ജനങ്ങളുടെ അധ്വാന ശേഷികളുടെ, പ്രാപ്തികളുടെ വികാസം സമൂഹ വികാസത്തിന്റെ അടിസ്ഥാന ഘടകമാണ്. അധ്വാന ശേഷികളുടെ വികാസമാണ് വിദ്യാഭ്യാസത്തിലൂടെ കൈവരിക്കുന്നത്, അതിനോടൊപ്പം സാമൂഹ്യ നീതിയ്ക്കും സമത്വത്തിനുമാധാരമായ മൂല്യ സംഹിതകളുടെ വളർച്ചയും.

19. മുൻ ഖണ്ഡികകളിൽ സൂചിപ്പിച്ച ഉല്പാദനവും വിദ്യാഭ്യാസവും തമ്മിലുള്ള ബന്ധത്തെ ഈയർഥത്തിൽ വിശദീകരിക്കേണ്ടതുണ്ട്. ഏതൊരു സമൂഹത്തിലും വിദ്യാഭ്യാസത്തിന്റെ ധർമ്മം സാമൂഹ്യമായി പ്രസക്തമായ അധ്വാനശേഷിയുടെയും വ്യക്തിഗതമായ പ്രാപ്തികളുടെയും വികാസമാണ്. കൊളോണിയൽ വിദ്യാഭ്യാസം ഇതിനെ അവഗണിക്കുകയും സേവനമേഖലയെ കേന്ദ്രീകരിച്ച് ഒരു വിദ്യാഭ്യാസ പദ്ധതി ആവിഷ്ക്കരിക്കുകയും ചെയ്തു. സ്വാതന്ത്ര്യാനന്തരയുഗത്തിലും ഇതിൽ നിന്ന് വ്യത്യസ്തമല്ലാത്ത പദ്ധതിയാണ് തുടർന്നത്. ഇതിന്റെ ഫലമായി സാർവത്രിക വിദ്യാഭ്യാസം നടപ്പിലാക്കപ്പെട്ട കേരളം പോലുള്ള സംസ്ഥാനത്തിലും അധ്വാനശേഷിയുടെ വികാസം ഉണ്ടായില്ല.

20. ഇന്ന് 50ലക്ഷത്തിൽപരം പേർ നമ്മുടെ സ്കൂളുകളിൽ പഠിക്കുന്നുണ്ട്. ഹയർ സെക്കണ്ടറിയും ഉന്നത വിദ്യാഭ്യാസവും ചേർന്നാൽ അവരുടെ സംഖ്യ 55 ലക്ഷത്തിലധികമാകും. ഇവർ കൂടാതെ 5 വയസ്സിൽ താഴെ 20 ലക്ഷത്തിൽ പരം കുട്ടികൾ വേറെയുമുണ്ട്. ഇവരാണ് ഭാവി കേരളം സൃഷ്ടക്കേണ്ട മനുഷ്യശക്തി. ഇവരിലോരോരുത്തരുടെയും വ്യക്തഗതമായ പ്രാപ്തികൾ അവരുടെ അഭിരുചികളും മനോഭാവവുമനുസരിച്ച് വികസിപ്പിക്കേണ്ടതുണ്ട്. സാമൂഹ്യ വികാസത്തിന്റെ എല്ലാ മേഖലകളിലും- കൃഷി, വ്യവസായം, സേവനമേഖല, സംസ്കാരം, പശ്ചാത്തല സൗകര്യവികസനം തുടങ്ങിയവ- ഇന്നത്തെ അധ്വാനശേഷിയെ വൈജ്ഞാനിക തലത്തിലും പ്രായോഗിക തലത്തിലും, മാനസികമായും കായികമായും വൻതോതിൽ വളർത്തേണ്ടതുണ്ട്. ഉല്പാദന ശക്തികളുടെ വളർച്ചയുടെയും സമൂഹ വികാസത്തിന്റെയും കാഴ്ചപ്പാടിൽ, ഈ മുഴുവൻ ജനവിഭാഗവും നാളത്തെ സമൂഹത്തിലെ ഭൗതിക ജീവിതത്തെ ഉല്പാദിപ്പിക്കുന്ന ശക്തികളായി മാറേണ്ടതുണ്ട്. അതിനുവേണ്ടി നിലവിലുള്ള അറിവും വൈദഗ്ദ്യവും സ്വായത്തമാക്കേണ്ടതുണ്ട്. അത് അവരുടെ അവകാശമാണ്. അത് നൽകേണ്ടത് നാളത്തെ സമൂഹത്തെക്കുറിച്ച് ചിന്തിക്കേണ്ട ഏവരുടെയും കടമയാണ്.

21. ജനാധിപത്യപരമായ വിദ്യാഭ്യാസക്രമത്തിനു മാത്രമാണ് സാമൂഹ്യ അധ്വാനശേഷിയുടെയും വ്യക്തിഗതമായ പ്രാപ്തികളുടെയും സമഗ്രമായ വികാസം ഉറപ്പുവരുത്താൻ കഴിയുക. ആഗോളവൽക്കരണം ധൈഷണികതയുടെയും വരുമാനത്തിന്റെയും അടിസ്ഥാനത്തിൽ കുട്ടികളെ വേർതിരിക്കുമ്പോൾ വർഗീയത മതത്തിന്റെയും സമുദായത്തിന്റെയും അടിസ്ഥാനത്തിൽ അവരെ വേർതിരിക്കുന്നു. സാമൂഹ്യ നീതിയുടെയും സമത്വത്തിന്റെയും സങ്കൽപങ്ങളെ അക്കാദമിക് നിലവാരത്തെ സംബന്ധിച്ച ലക്ഷ്യങ്ങളുമായി ബന്ധപ്പെടുത്താൻ സാധിക്കുന്നത് ജനാധിപത്യ വിദ്യാഭ്യാസ ക്രമത്തിൽ മാത്രമാണ്. സമൂഹ്യമായും സാമ്പത്തികമായും പുറംതള്ളപ്പെട്ടവർക്ക് നീതിയും വിദ്യാഭ്യാസപരമായ അവകാശങ്ങളും

ഉറപ്പുവരുത്താനും ജനാധിപത്യ വിദ്യാഭ്യാസക്രമത്തിൽ മാത്രമാണ് കഴിയുക.

22. ജനാധിപത്യ വിദ്യാഭ്യാസ ക്രമത്തിൽ കേന്ദ്രബിന്ദു വിദ്യാർഥികളാണ്, കാരണം അവരാണ് ഭാവിയിലെ സമൂഹ ജീവിതം സൃഷ്ടിക്കുന്നത്. അവർ ജീവിക്കുന്ന പ്രദേശത്ത്, അവരുടെ തീരുമാനമനുസരിച്ചുള്ള വിദ്യാഭ്യാസം ലഭിക്കുമെന്ന് ഉറപ്പുവരുത്താൻ അയൽപക്ക സമൂഹത്തിനും ജനപ്രതിനിധികളെന്ന നിലയിൽ പ്രാദേശിക തലം മുതൽ കേന്ദ്രം വരെയുള്ള ഭരണ സംവിധാനത്തിനും ബാധ്യതയുണ്ട്. ഈ തീരുമാനം സമൂഹത്തിൽ ഉന്നത ശ്രേണിയിലുള്ള വിദ്യാർഥികളുടെയും അവരുടെ രക്ഷിതാക്കളുടെയും മാത്രമാകരുത്. ജനാധിപത്യ വിദ്യാഭ്യാസ ക്രമം കേന്ദ്രീകരിക്കുന്നത് നിലവിലുള്ള സാമ്പത്തിക സാമൂഹ്യ വ്യവസ്ഥയുടെ ഫലമായി പുറന്തള്ളപ്പെടുന്നവരുടെ അവകാശങ്ങൾ വളർത്തുന്നതിലാണ്. അവർക്ക് ഉന്നത ശ്രേണിയിൽ പെട്ട ഏതൊരു വിദ്യാർഥിക്കും കിട്ടുന്ന സൗകര്യങ്ങൾ ലഭിക്കുമെന്ന് ഉറപ്പുവരുത്തുന്നതിനോടൊപ്പം അവരുടെ ആന്തരീകമായ പ്രാപ്തികളുടെ സമഗ്ര മായ വികാസം സാമൂഹ്യ അധ്വാനശേഷിയെ പതിന്മടങ്ങു വർദ്ധിപ്പിക്കാൻ സഹായി ക്കുമെന്നുറപ്പുവരുത്തുകയാണ്. ഇതു സാധിക്കണമെങ്കിൽ ഇന്ന് പ്രചാരത്തിലുള്ള ആഗോളവൽക്കരണ വർഗീയ ശക്തികളുടെ വിദ്യാഭ്യാസ കാഴ്ചപ്പാടിന് ബദൽ രൂപങ്ങൾ ഉയർന്നുവരണം.

23. ജനാധിപത്യ വിദ്യാഭ്യാസ ക്രമത്തിന് താഴെ സൂചിപ്പിക്കുന്ന ഘടകങ്ങൾ ഉണ്ടായിരിക്കും. പൊതു വിദ്യാഭ്യാസക്രമത്തിൽ നിശ്ചിത പ്രായപരിധിയിൽ പെട്ട എല്ലാ കുട്ടികൾക്കും പ്രവേശനം ലഭിക്കുമെന്നും അവർക്ക് എല്ലാവർക്കും 12-ാം ക്ലാസ്സുവരെ വിദ്യാഭ്യാസം ലഭിക്കുമെന്നും ഉറപ്പു വരുത്തും. സ്വന്തം ജീവിത മേഖലയിൽ പെട്ട സ്കൂളുകളിൽ അവർക്ക് പ്രവേശനം ലഭിക്കുമെന്നും സ്വന്തം തീരുമാനമനുസരിച്ചുള്ള ഏതൊരു വൈജ്ഞാനിക മേഖലയിലും പഠനം നടത്താൻ അവർക്ക് തുല്യമായ അവകാശമുണ്ടാകുമെന്നും നിഷ്കർഷിക്കും. തുല്യമായ പഠനാവകാശത്തിന് സാമൂഹ്യവും സാമ്പത്തികവുമായ പരാധീനതകൾ പ്രതിബന്ധമാവുകയില്ലെന്ന് ഉറപ്പുവരുത്തും. വിദ്യാഭ്യാസത്തെ തദ്ദേശീയമായ സാമൂഹ്യവും സാംസ്കാരികവുമായ പ്രവർത്തനങ്ങളുമായി ബന്ധപ്പെ ടുത്തുകയും അതുവഴി പ്രാദേശികമായ എല്ലാ വൈജ്ഞാനിക മേഖലകളിലും നൈപുണ്യവും സാമൂഹ്യ പ്രശ്നങ്ങളെക്കുറിച്ചുള്ള തിരിച്ചറിവും തുടർ പഠനത്തിനുള്ള അഭിരുചിയും മനോഭാവവും സൃഷ്ടിക്കും. ആഗോളതലത്തിൽ ഇന്ന് ലഭ്യമായ എല്ലാ വൈജ്ഞാനിക വൈദഗ്ദ്ധ്യ മേഖലകളും വിദ്യാർഥികൾക്ക് സ്വായത്തമാക്കാൻ അവസരം സൃഷ്ടിക്കും. ഈ വിജ്ഞാനത്തെയും വൈദഗ്ധ്യത്തെയും ഭാവിയിലെ സമൂഹത്തിന്റെ സൃഷ്ടിക്കു വേണ്ടി വിവേചന ബുദ്ധിയോടെ ഉപയോഗിക്കുന്നതിനും സാമൂഹ്യ നീതിക്കും സമത്വത്തിനും സ്വാശ്രയത്വത്തിനും വേണ്ടിയുള്ള ശക്തമായ തീരുമാനമെടുക്കുന്നതിനും സഹായിക്കുന്ന മൂല്യസംഹിതയും ജനാധിപത്യപരമായ യുക്തിപരതയും അവരിൽ സൃഷ്ടിക്കും. മേൽപറഞ്ഞ ലക്ഷ്യങ്ങളെ സാധ്യമാക്കാനായി കുട്ടികളുടെ വൈജ്ഞാനികവും വൈദഗ്ധ്യപരവുമായ വളർച്ചയിലൂന്നുന്ന, സാമൂഹ്യനീതിയിലും സമത്വത്തിലും സ്വാശ്രയത്തിലുമധിഷ്ഠിതമായ സമൂഹത്തിന്റെ സൃഷ്ടിക്കുവേണ്ടി പ്രതിബദ്ധതയുള്ള പാഠ്യപദ്ധതി രൂപപ്പെടുത്തും.

24. ജനാധിപത്യ വിദ്യാഭ്യാസക്രമത്തിന് സ്വാഭാവികമായും അതിന്റേതായ മുൻഗണനാ ക്രമമുണ്ടായിരിക്കും. മുൻഗണനാക്രമത്തിലെ ആദ്യഘടകം പൊതുവിദ്യാഭ്യാസത്തിന്റെയും പൊതുവിദ്യാലയങ്ങളുടെയും പുനഃസൃഷ്ടിയാണ്. കാരണം, സമൂഹത്തിൽ പുറംതള്ളപ്പെടുന്നവരുടെ, കർഷകരുടെയും കർഷകത്തൊഴിലാളികളുടെയും വ്യവസായ തൊഴിലാളികളുടെയും അസംഘടിത തൊഴിലാളികളുടെയും ആദിവാസികളുടെയും ദളിതരുടെയും മക്കൾ പഠിക്കുന്നത് പൊതുവിദ്യാലയങ്ങളിലാണ്. അവർക്ക് വിദ്യാഭ്യാസപരമായ തുല്യാവകാശങ്ങൾ ഉറപ്പുവരുത്തുന്നത് ആദ്യത്തെ ലക്ഷ്യമാണ്.

അവരുടെ അധ്വാനശേഷിയുടെയും പ്രാപ്തികളുടെയും വികാസം ഭാവി കേരള സമൂഹത്തിന്റെ അടിത്തറയാണ്. രണ്ടാമത്തെ ലക്ഷ്യം സ്ത്രീ വിദ്യാഭ്യാസത്തിന്റെ പുനഃക്രമീകരണമാണ്. ഇന്നത്തെ വിദ്യാഭ്യാസ ക്രമത്തിൽ നേട്ടങ്ങളുടെ പട്ടികയിൽ മുന്നിൽ നിൽക്കുന്നത് സ്ത്രീകളാണ്. എങ്കിലും സാമൂഹ്യ അധ്വാനത്തിലും പ്രാപ്തികളുടെ വിനിയോഗത്തിലും അവരുടെ സംഭാവന ഇന്നും വളരെ പുറകിലാണ്. ആഗോളവൽക്കരണ-വർഗീയശക്തികൾ ചേർന്ന് അവരുടെ സാമൂഹ്യമായ പങ്കിന് പുതിയ നിർവചനങ്ങൾ നൽകാനും ശ്രമിക്കുന്നു. ഈ സാഹചര്യങ്ങളിൽ സ്ത്രീശക്തിയുടെ പുതിയ നിർവചനങ്ങൾ തേടുന്ന വിദ്യാഭ്യാസ ക്രമം ആവശ്യമാണ്. മൂന്നാമത്തെ ലക്ഷ്യം, കേരളത്തിലെ ജീവിത ഗുണനിലവാരവും സാമ്പത്തികവികാസവും തമ്മിൽ ഇന്നു നിലനിൽക്കുന്ന അസന്തുലിതാവസ്ഥയെ ഇല്ലാതാക്കാനും സ്വാശ്രയത്വത്തിലും സാമൂഹ്യനീതിയിലും അധിഷ്ഠിതമായ വികസനക്രമം ഉറപ്പുവരുത്തുന്നതിനും സഹായകരമായ മനുഷ്യ ശക്തിയുടെ സൃഷ്ടിയാണ്. വികേന്ദ്രീകൃത ആസൂത്രണത്തിന്റെ പശ്ചാത്തലത്തിൽ ഈ മനുഷ്യശക്തിയുടെ വളർച്ചയുടെ സാധ്യതകൾ ഏറെയാണ്. നാലാമതായി, ഇന്ത്യയിലും അന്താരാഷ്ട്ര തലത്തിലും മറ്റേതു പ്രദേശവുമായി കിടപിടിക്കുന്ന പുതിയ വിജ്ഞാനത്തിന്റെയും പ്രായോഗിക രൂപങ്ങളുടെയും സൃഷ്ടിയാണ്. ഇതിന് ഉന്നത വിദ്യാഭ്യാസ രംഗത്ത് സമൂലമായ പരിവർത്തനം ആവശ്യമുണ്ട്. ഈ ലക്ഷ്യങ്ങളെല്ലാം ഇന്ന് സമൂഹത്തിൽ ഏറ്റവും താഴെതട്ടിൽ നിൽക്കുന്ന ജനങ്ങളുടെ പോലും സാമൂഹ്യാധ്വാന ശേഷിയും പ്രാപ്തികളും വളരുന്നതിന് സഹായകരമായ ആശയസംഹിതയുടെ അടിസ്ഥാനത്തിലാണ് നിറവേറ്റപ്പെടുന്നത്. അത്തരം ആശയസംഹിത അസമത്വത്തെയും വിഭാഗീയതയെയും അടിസ്ഥാന പ്രമാണങ്ങളായി കാണുന്ന ആശയസംഹിതകൾക്കെതിരായിരിക്കും.

25 മേൽസൂചിപ്പിച്ച ലക്ഷ്യങ്ങൾക്കനുരൂപമായി നിലവിലുള്ള വിദ്യാഭ്യാസത്തിന്റെ ജനാധിപത്യവൽക്കരണം, ഭരണവികേന്ദ്രീകരണം, ജനാധിപത്യപരമായ കരിക്കുലം പരിപ്രേക്ഷ്യത്തിന്റെ രൂപീകരണം, വിദ്യാഭ്യാസരംഗത്തെ സമൂഹപങ്കാളിത്തം, അക്കാദമിക സമൂഹത്തിന്റെ പുനരാവിഷ്ക്കാരം, ഫൈനാൻസിങ്ങിന്റെ പുനഃസംവിധാനം എന്നിവയും ആവശ്യമാണ്. സ്വകാര്യമേഖലയുടെയും പൊതുമേഖലയുടെയും പങ്കാളിത്തത്തെക്കുറിച്ചുള്ള ചർച്ചകളും ജനാധിപത്യ വിദ്യാഭ്യാസക്രമത്തിന്റെ ലക്ഷ്യങ്ങൾക്കും മാനദണ്ഡങ്ങൾക്കുമനുസൃതമായി നിർണയിക്കേണ്ടിവരും.

26. ആഗോളവൽക്കരണത്തിന്റെയും വർഗീയതയുടെയും അധിനിവേശം സിവിൽസമൂഹത്തിൽ നിരവധി സംഘർഷതലങ്ങൾ സൃഷ്ടിക്കുകയാണ്. അതിലൊന്നാണ് ആഗോളവൽക്കരണവും വർഗീയതയും തങ്ങൾക്ക് വിധേയരായ പ്രജകളെ സൃഷ്ടിക്കുന്നതിനുവേണ്ടി വിദ്യാഭ്യാസത്തെ ഉപയോഗിക്കുന്നു. ജനാധിപത്യശക്തികൾ സമൂഹ വികാസത്തിനും സ്വാതന്ത്ര്യത്തിനും ജനങ്ങളുടെ വൈജ്ഞാനികവും പ്രായോഗികവുമായ ശേഷികളുടെ വികാസത്തിനുവേണ്ടി വിദ്യാഭ്യാസരംഗത്ത് ഇടപെടുന്നു. ശാസ്ത്രബോധത്തിനും യുക്തിപരതയ്ക്കും സാമൂഹ്യ നീതിക്കും സമത്വത്തിലധിഷ്ഠിതമായ സമൂഹത്തിനും വേണ്ടി നിലകൊള്ളുന്നവർ ജനാധിപത്യ വിദ്യാഭ്യാസക്രമത്തിനുവേണ്ടി വാദിക്കുകയും അതു സാക്ഷാത്ക്കരിക്കുന്നതിനുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെടുകയും ചെയ്യുന്നു. ഈ സമരം ബഹുമുഖവും സങ്കീർണമായ നിരവധി തലങ്ങളുൾക്കൊള്ളുന്നതുമാണ്. അതുകൊണ്ടു തന്നെ കൂടുതൽ കൂടുതൽ ജനങ്ങളിലേക്കിറങ്ങിച്ചെല്ലുന്നതും അവരുടെ ആശയങ്ങൾ സ്വാംശീകരിച്ച് പുതിയ പുതിയ രീതികൾ ആവിഷ്ക്കരിക്കുന്നതും ഇന്നത്തെ ആവശ്യമാണ്. അത്തരം ഒരു ചർച്ചക്ക് തിരികൊളുത്തുന്നതിനാണ് കേരള വിദ്യാഭ്യാസ കമ്മീഷൻ റിപ്പോർട്ടിനെ ആധാരമാക്കി ശാസ്ത്രസാഹിത്യ പരിഷത്ത് ഒരു പുതിയ വിദ്യാഭ്യാസ പദ്ധതിക്കു വേണ്ട നിർദേശങ്ങൾ മുന്നോട്ടുവെക്കുന്നത്. ഭാവിയിലെ സമരത്തിൽ ജനകീയ വിദ്യാഭ്യാസത്തിനുള്ള മുന്നേറ്റത്തിന് ഇവ സഹായകമായേക്കാം.

# പ്രീ- സ്കൂൾ വിദ്യാഭ്യാസം

ശൈശവകാല പരിചരണത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും പ്രാധാന്യം ഇന്നു സാർവത്രികമായി അംഗീകരിക്കപ്പെട്ടിട്ടുണ്ട്. കുഞ്ഞുങ്ങളുടെ ജീവിതത്തിലെ ശ്രദ്ധേയവും നിറമുള്ളതുമായ കാലഘട്ടത്തിലെ ആവശ്യങ്ങൾ നിറവേറ്റാനാണിത്.

Early Childhood Care (ECC) പരിപാടികൾ നടപ്പാക്കുന്നതിന് നിരവധി ഏജൻസികളും സർക്കാർ വകുപ്പുകളും കേരളത്തിൽ പ്രവർത്തിക്കുന്നു. അങ്കണവാടികൾ, ബാലവാടികൾ, നഴ്സറി സ്കൂളുകൾ ക്രഷെകൾ എന്നിവയെല്ലാം ഇക്കൂട്ടത്തിൽ പെടുന്നു. അങ്കണവാടികളുടെ എണ്ണം ഇപ്പോൾ 20,000 ൽ അധികമാണ്. മറ്റുള്ളവയും അംഗീകാരമില്ലാത്ത സ്ഥാപനങ്ങളും കൂടി കണക്കിലെടുക്കുമ്പോൾ ഏതാണ്ട് 25,000-ൽ അധികം ശിശുവിദ്യാഭ്യാസ കേന്ദ്രങ്ങൾ ഇന്നു കേരളത്തിലുണ്ട്.

ECC സ്ഥാപനങ്ങളിൽ പാഠ്യപദ്ധതി, അധ്യാപന നിലവാരം, ലഭ്യമാക്കുന്ന സൗകര്യങ്ങൾ തുടങ്ങിയവ സംബന്ധിച്ച് നിശ്ചിത രീതികളൊന്നും പാലിക്കപ്പെടുന്നില്ല എന്നതാണ് പഠനങ്ങൾ തെളിയിക്കുന്നത്. അധ്യാപക വിദ്യാർഥി അനുപാതം 1:20 മുതൽ 1:50 വരെയും അതിലേറെയുമാണ്.

സർക്കാറിനു കീഴിലുള്ള ECC സ്ഥാപനങ്ങളിലെ ടീച്ചർമാർക്ക് ഒരു വർഷത്തെ പരിശീലനം ലഭിച്ചിട്ടുണ്ട്. അംഗീകാരമില്ലാത്ത സ്ഥാപനങ്ങളിലെ അധ്യാപികമാർ യാതൊരു പരിശീലനവും ലഭിക്കാത്തവരോ രണ്ടോമൂന്നോ മാസത്തെ പരിശീലനം ലഭിച്ചവരോ ആണ്. അധ്യാപികമാരുടെ ശമ്പളത്തിനും അന്തരം നിലനിൽക്കുന്നു. ഇക്കാരണങ്ങളാൽ യാതൊരു ഉത്സാഹവും ശേഷിയും പ്രകടിപ്പിക്കാത്ത വിരസമായ ചടങ്ങ് എന്ന നിലയിലാണ് മിക്ക സ്ഥലത്തും ജോലി നിർവഹണം നടക്കുന്നത്.

പട്ടണപ്രദേശങ്ങളിലെ ECC സ്ഥാപനങ്ങളിൽ കുട്ടികൾ പ്രവേശന പരീക്ഷയെയോ അഭിമുഖങ്ങളെയോ നേരിടേണ്ടി വരുന്നു. ഗവ. സ്ഥാപനങ്ങളിൽ യാതൊരു ഫീസും ഈടാക്കുന്നില്ലെങ്കിലും അംഗീകൃത വിദ്യാലയങ്ങൾ കനത്തഫീസ് ഈടാക്കുന്നു. മിക്ക ECC സ്ഥാപനങ്ങൾക്കും മതിയായ കളിസ്ഥലമില്ല.

പ്രൈമറി സ്കൂളുകളെ താഴേക്കു നീട്ടുക എന്ന തരത്തിൽ പ്രീ പ്രൈമറി സ്കൂളുകളെ കാണുകയും ഔപചാരികാധ്യാപനം നടത്തുകയും ചെയ്യുകയാണ് മിക്ക സ്ഥലങ്ങളിലും. ക്രഷെകളും ഡേ കെയർ സെന്ററുകളും പ്രീ സ്കൂൾ പ്രായക്കാരുടെ പരിചരണ കേന്ദ്രങ്ങളായാണ് വിഭാവനം ചെയ്തിട്ടുള്ളത്. നഴ്സറികളെയും ബാലവാടികളെയും വിജ്ഞാന വികസനത്തിനും സ്കൂൾ പഠനത്തിനും കുട്ടികളെ സജ്ജമാക്കുന്ന കേന്ദ്രങ്ങളായും ഉദ്ദേശിക്കുന്നു. പല പ്രീ സ്കൂൾ പരിപാടികളും ശിശുപരിചരണ കേന്ദ്രങ്ങളെ മുഖ്യമായും കാണുന്നത് ആരോഗ്യ പരിപാലനത്തിനും പോഷകാഹാരം ലഭ്യമാക്കുന്നതിനും പ്രതിരോധ കുത്തിവെപ്പുകൾ നൽകുന്നതിനുമുള്ള കേന്ദ്രങ്ങൾ എന്ന നിലയ്ക്കാണ്. മറ്റുപ്രകാരമുള്ള സ്കൂളുകളുടെ താഴോട്ടുള്ള അനുബന്ധം എന്ന നിലയിൽ രക്ഷിതാക്കളും അധ്യാപകരും പ്രീ സ്കൂളുകളെ കാണുന്നതു കാരണം മിക്ക സ്ഥലത്തും സ്കൂൾ തല പഠനത്തിനുള്ള വൈദഗ്ധ്യം ഉറപ്പുവരുത്തലാണ് ചെയ്തുപോരുന്നത്.

ഈ സാഹചര്യത്തിൽ പ്രീ സ്കൂൾ സങ്കൽപനത്തിൽ തന്നെ മാറ്റങ്ങൾ വരുത്തേണ്ടിയിരിക്കുന്നു.

- കുട്ടികളെ സാമൂഹ്യവൽക്കരിക്കുന്നതിനുള്ള കേന്ദ്രമായാണ് പ്രീ സ്കൂളിനെ കാണേണ്ടത്.
- കുട്ടികളിൽ സുരക്ഷിതത്വബോധം ഉണ്ടാക്കാൻ പ്രീ സ്കൂളുകൾക്കാവണം.

- മേൽപ്പറഞ്ഞവയോടൊപ്പം അണുകുടുംബ സംവിധാനത്തിലെ തൊഴിലെടുക്കുന്ന മാതാപിതാക്കളുടെ കുട്ടികൾക്കുള്ള ഒരു സ്ഥലമായും പ്രീ സ്കൂളിനെ കാണേണ്ടതുണ്ട്.

ഔപചാരിക സ്കൂൾ വിദ്യാഭ്യാസത്തിനു കുട്ടികൾ സജ്ജമാവുന്നത് ആറോ ഏഴോ വയസ്സിലാണെന്ന് ഈ രംഗത്തെ അനുഭവങ്ങളും ഗവേഷണങ്ങളും തെളിയിക്കുന്നു.

ഔപചാരിക വിദ്യാഭ്യാസത്തിനു തൊട്ടുമുമ്പുതന്നെ കുട്ടി, തന്റെ തൊട്ടടുത്ത ചുറ്റുപാടുകൾ അന്വേഷിക്കുന്നതിന് ആഭിമുഖ്യം പ്രകടിപ്പിക്കുകയും സൗന്ദര്യാത്മകമായ ആസ്വാദനശേഷി പ്രകടമാക്കുകയും ചെയ്യുന്നുണ്ട്.

കുട്ടികൾ വളരെയേറെ ചലനാത്മകതയുള്ളവരും പ്രകൃതിപ്രതിഭാസങ്ങളിലും ചുറ്റുമുള്ള ആളുകളിലും പരിസ്ഥിതിയിലെ വസ്തുതകളിലും കൗതുകം കൊള്ളുന്നവരുമാണ്. ഇതോടൊപ്പം ഇന്ദ്രിയങ്ങളുടെ വളർച്ചയും സങ്കല്പനങ്ങളുടെ രൂപീകരണവും നടക്കുന്നു. ഇവയെല്ലാം പ്രാപ്യമാക്കാനുതകുന്നതാവണം പ്രീ സ്കൂൾ അനുഭവങ്ങൾ.

ക്രമീകൃതമായ ഇന്ദ്രിയവികാസത്തിനും അനുഭവങ്ങൾ സ്വാംശീകരിക്കുന്നതിനും ഏറ്റവും ഉത്തമമായ പ്രായം 4 മുതൽ 6 വരെ തന്നെയാണെങ്കിലും അതിനുമുമ്പും പിമ്പുമുള്ള പ്രായക്കാരെ കൂടി നാം പരിശോധിക്കേണ്ടിയിരിക്കുന്നു.

1. ***എട്ട്, ഒൻപത് വയസ് പ്രായം വരെയുള്ള എല്ലാ കുട്ടികളെയും ഉൾക്കൊള്ളാൻ കഴിയുന്ന വിധം പ്രീ സ്കൂൾ സംവിധാനം പുനഃക്രമീകരിക്കേണ്ടതാണ്.***

   സ്കൂൾ പ്രായത്തിനുമുമ്പുള്ള കുട്ടികളെ സാമൂഹ്യവൽക്കരിക്കാനുള്ള കേന്ദ്രങ്ങൾ ആവശ്യമാണ്. അവരിൽ സുരക്ഷിതത്വ ബോധമുണ്ടാക്കാനും മറ്റു കുട്ടികളോടൊപ്പം പ്രവർത്തിച്ച് ആത്മവിശ്വാസം വളർത്താനും ഇത്തരം കേന്ദ്രങ്ങൾ കൂടിയേ കഴിയൂ.

   അണുകുടുംബത്തിലെ തൊഴിലെടുക്കുന്ന മാതാപിതാക്കൾക്ക് തങ്ങളുടെ കുട്ടികളെ സുരക്ഷിതമായി അയക്കാനുള്ള ഒരു സംവിധാനം ആവശ്യമാണ്.

   ഇന്ന് മൂന്നു വയസ്സു മുതൽ ആറു വയസ്സുവരെയുള്ള കുട്ടികളാണ് പ്രീ സ്കൂളിൽ പോകുന്നത്. 3 വയസ്സിനു മുൻപുള്ള കുട്ടികളെ ഉൾക്കൊള്ളാൻ ആവശ്യമായ സംവിധാനം ഇന്നില്ല. ഈ വിഭാഗത്തെക്കൂടി പ്രീ സ്കൂൾ സംവിധാനത്തിനു കീഴിൽ കൊണ്ടു വരേണ്ടതാണ്.

   അണുകുടുംബത്തിലെ തൊഴിലെടുക്കുന്ന മാതാപിതാക്കളുടെ സ്കൂളിൽ പോകുന്ന കുട്ടികൾക്ക് (4-ാം തരം വരെ) സ്കൂൾ സമയം കഴിഞ്ഞും മറ്റവധി ദിവസങ്ങളിലും ക്രിയാത്മകമയി സമയം ചെലവഴിക്കാനും ഈ കേന്ദ്രത്തിൽ സാഹചര്യമുണ്ടാവണം.

   ഇതിനായി ഇന്ന് നിലവിലുള്ള ക്രഷെകൾ, ഡേകെയർ സെന്ററുകൾ, ബാലവാടികൾ, അങ്കണവാടികൾ മുതലായ എല്ലാതരം പ്രീ സ്കൂൾ സംവിധാനങ്ങളെയും സമന്വയിപ്പിച്ച് ഒരു സംവിധാനത്തിനു കീഴിൽ കൊണ്ടു വരേണ്ടതാണ്.

2. ***പ്രീ സ്കൂൾ സംവിധാനത്തെ വിദ്യാഭ്യാസ കേന്ദ്രങ്ങൾ എന്നതിലുപരി വിവിധ പ്രായക്കാരായ കുട്ടികൾക്ക് ഒത്തു ചേർന്നു പ്രവർത്തിക്കാനുള്ള ശിശു വിഹാര കേന്ദ്രങ്ങളായി കാണണം.***

   ഇവിടെ വിവിധ പ്രായക്കാരായ കുട്ടികളാണ് ഒത്തുചേരുന്നത്. 9-10 വയസ്സു വരെയെങ്കിലുമുള്ള കുട്ടികൾക്ക് ഇവിടെ വരാം. നിർബന്ധിച്ചയക്കുന്നത് കൊണ്ടല്ല കുട്ടികൾ ഇവിടെ എത്തുന്നത്. കാരണം ഉദ്യാനസങ്കൽപത്തിലുള്ള സാഹചര്യമാണിവിടെയുള്ളത്. ഔപചാരിക വിദ്യാഭ്യാസ സംവിധാനമായ ഒന്നാംതരത്തിന്റെ താഴോട്ടുള്ള വലിച്ചു നീട്ടലല്ല ഇത്.

   പ്രീ സ്കൂൾ പ്രവേശനവുമായി ബന്ധപ്പെട്ട് ഇന്റർവ്യൂ, പരീക്ഷകൾ എന്നിവ കുട്ടികളുടെ മാനസികമായ അടിച്ചമർത്തലിന് ഇടയാക്കുന്നതിനാൽ ഒഴിവാക്കുക തന്നെ വേണം. ഇളം

പ്രായത്തിൽ ഔപചാരിക വിദ്യാഭ്യാസത്തിന് കുട്ടികളെ നിർബന്ധിക്കുന്നത് അവരുടെ സാമൂഹ്യവും ബുദ്ധിപരവും വൈകാരികവുമായ വികാസത്തെ ഗുരുതരമായി ബാധിക്കും.

നന്നേ ചെറിയ പ്രായക്കാരായ കുട്ടികളും മുതിർന്ന കുട്ടികളും ഇവിടെ ഉണ്ടാകും. ഇവരുടെ അഭിരുചിക്കനുസരിച്ച കളിയുപകരണങ്ങൾ, കാഴ്ചകൾ, പ്രവർത്തനങ്ങൾ എന്നിവ ശിശുവിഹാര കേന്ദ്രങ്ങളിലുണ്ടാവണം. മുതിർന്ന കുട്ടികളോടൊപ്പം പ്രവർത്തിക്കുന്നതിലൂടെ ചെറിയ കുട്ടികൾക്ക് അവരുടെ കഴിവുകൾ വളർത്താനും മുതിർന്ന കുട്ടികൾക്ക് അംഗീകാരവും നേതൃത്വഗുണവും ലഭിക്കാനും സാധിക്കുന്നു.

3. ***ശിശുവിഹാര കേന്ദ്രങ്ങളിൽ സുഘടിതമായ ഒരു പാഠ്യ പദ്ധതിക്കു പകരം കുട്ടികളുടെ ഭാഗത്തു നിന്നുകൊണ്ടുള്ള അയവേറിയ ഒരു കാര്യ പരിപാടിയാണ് വേണ്ടത്. ഇത് ചില ക്രമീകരണങ്ങൾ, നിർദേശങ്ങൾ, പ്രവർത്തനങ്ങൾ എന്നിവ വഴിയായിരിക്കണം. ഈ പ്രവർത്തനങ്ങളുടെ അടിസ്ഥാനലക്ഷ്യം കുട്ടിയുടെ ശാരീരികവും വൈകാരികവും സാമൂഹികവും ബുദ്ധിപരവും ഭാഷാപരവുമായ വളർച്ചയായിരിക്കണം.***

ഔപചാരികമായ പഠനപരിപാടികളല്ല ഇവിടെ നടക്കുന്നത്. വിവിധ പ്രായക്കാരായ കുട്ടികൾ ചുറ്റുപാടുള്ള സാമഗ്രികളുപയോഗിച്ച് കളിക്കുകയാണ് ചെയ്യുന്നത്. ഇതിനു പറ്റിയ ക്രമീകരണങ്ങളും സാധ്യതകളും ഓരോ ശിശുവിഹാര കേന്ദ്രത്തിലുമുണ്ടാവുകയാണ് വേണ്ടത്. ഇത്തരം പ്രവർത്തനങ്ങളിലൂടെ അവരുടെ സർഗാത്മകതയെ ഉണർത്താനും അതു വഴി എല്ലാറ്റിനോടും മൗലികമായും പുതുമയോടെയും പ്രതികരിക്കാൻ അവർക്ക് കഴിയുകയും വേണം. പ്രകൃതി പദാർഥങ്ങൾ കൈകാര്യം ചെയ്യുക, ലളിതമായ രൂപങ്ങൾ നിർമിക്കുക, കളിമണ്ണു കൊണ്ട് രൂപങ്ങൾ ഉണ്ടാക്കുകയും മാറ്റിപ്പണിയുകയും ചെയ്യുക, കീറൽ, മുറിക്കൽ, ഒട്ടിക്കൽ എന്നിവയിലൂടെ ഇന്ദ്രിയക്ഷമത വികസിപ്പിക്കുക തുടങ്ങിയവയെല്ലാം കുട്ടികൾക്ക് സാധിക്കുന്നു. പല വലിപ്പത്തിലും നീളത്തിലും നിറത്തിലുമുള്ള വസ്തുക്കൾ കൈകാര്യം ചെയ്യാനും ഒറ്റയ്ക്കും കൂട്ടായും പലതരം ആവിഷ്കാരങ്ങൾ നടത്താനും അവർക്ക് കഴിയും.

ഇതിനായി പ്രാദേശിക പരിസ്ഥിതികൾക്ക് അനുസൃതമായ വിശദമായ പരിപാടികൾ ശിശുവിഹാര കേന്ദ്രങ്ങൾ തന്നെ ആവിഷ്കരിക്കണം, ജില്ലാ വിദ്യാഭ്യാസ പരിശീലന കേന്ദ്രങ്ങൾ നൽകുന്ന പൊതുവായ മാർഗ നിർദേശങ്ങളും പരിശീലനവും ഇതിനാവശ്യമാണ്.

4. ***ശിശുവിഹാര കേന്ദ്രങ്ങളിൽ നടപ്പാക്കുന്ന ആവിഷ്കാരങ്ങൾക്ക് ഏറ്റവും ഉത്തമമായ മാധ്യമം മാതൃഭാഷയാണ്. അതിനാൽ ശിശുവിഹാര കേന്ദ്രങ്ങളിലെ ആശയവിനിമയം മാതൃഭാഷയിലൂടെ തന്നെയാവണം.***

കുട്ടികൾക്ക് സ്വന്തം വിചാര വികാരങ്ങൾ എളുപ്പത്തിലും കാര്യക്ഷമമായും പ്രകടിപ്പിക്കാൻ വീട്ടിലും നാട്ടിലും ഉപയോഗിക്കുന്ന പ്രാദേശിക ഭാഷയാണ് ഉപകരിക്കുക. മാതൃഭാഷ പ്രയോഗിക്കാനുള്ള ധാരാളം സാധ്യതകൾ ശിശുവിഹാര കേന്ദ്രങ്ങളിലുണ്ടാവണം. എന്നാൽ ഭാഷാ പ്രയോഗത്തിനും വൈദഗ്ധ്യത്തിനുമുള്ള ഔപചാരികമായ അധ്യാപനത്തിലേക്ക് ഇത് നയിക്കരുത്. അക്ഷരങ്ങൾ വായിക്കാനും എഴുതാനുമുള്ള പക്വത എത്താത്തതിനാലും അക്ഷരങ്ങളിലൂടെയല്ല ഭാഷാപഠനം തുടങ്ങുന്നത് എന്നതിനാലും അത്തരം ശ്രമങ്ങൾ യാതൊരു വിധത്തിലും നടത്തരുത്.

അപരിചിതമായ ചുറ്റുപാടിലുള്ളതോ അന്യഭാഷയിലുള്ളതോ ആയ നഴ്സറി പദ്യങ്ങൾ ആവർത്തിക്കാൻ കുട്ടിയെ നിർബന്ധിക്കുന്നത് നിരർഥകമാണ്. ശിശുവിന്റെ പഠനവുമായി ബന്ധമില്ലാത്ത യാന്ത്രികമായ ആവർത്തനം മാത്രമാണത്. ധാരണകൾ വികസിക്കുന്നതിനോ സർഗ ശേഷി വളർത്തുന്നതിനോ ഇത്തരം പ്രവർത്തനങ്ങൾ സഹായകരമല്ല. അതേസമയം കുട്ടിയുടെ മാതൃഭാഷയിലുള്ള ആംഗ്യപ്പാട്ടുകൾ, താളാത്മക ഗാനങ്ങൾ എന്നിവ

പഠനത്തിനുതകുന്ന അനുഭവമാകുകയും കുട്ടി ആസ്വദിക്കുകയും ചെയ്യും.

കുട്ടികളും കുട്ടികളും തമ്മിലും കുട്ടികളും ചുറ്റുപാടുമുള്ളവർ തമ്മിലും വർധിച്ച തോതിലുള്ള ആശയ വിനിമയം നടക്കുന്ന തരത്തിലാവണം പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്യേണ്ടത്.

5. ***ശിശുവിഹാര കേന്ദ്രത്തിലെ പ്രവർത്തനങ്ങൾ മുഖ്യമായും കളികളിലൂടെയാവണം.***

കളികൾ എല്ലാ കുട്ടികളും ഇഷ്ടപ്പെടുന്നു. പലതരം ധാരണകൾ, ശേഷികൾ, മനോഭാവങ്ങൾ ഇവ വളരാൻ കളികൾ പ്രയോജനപ്പെടുന്നു. നാഡീവ്യൂഹത്തിന്റെ പ്രവർത്തന ക്ഷമത വളരാനും തന്നെക്കുറിച്ചുള്ള ബോധം വികസിക്കാനും കളികൾ പ്രയോജനപ്പെടും.

ഒറ്റയ്ക്കും കൂട്ടായും വ്യത്യസ്ത പ്രായക്കാരും സമപ്രായക്കാർ തമ്മിലും നടത്തുന്ന പ്രവർത്തനങ്ങളും ഈ ഘട്ടത്തിൽ ആവശ്യമാണ്. മറ്റുള്ളവർ നടത്തുന്ന പ്രവർത്തനങ്ങൾ നിരീക്ഷിക്കാനും ധാരാളം സന്ദർഭങ്ങൾ ഉണ്ടാവണം. ആയാസരഹിതമായ പ്രവർത്തനങ്ങളോടൊപ്പം ബുദ്ധിമുട്ടുള്ള പ്രവർത്തനങ്ങളും വേണം. ശബ്ദമുഖരിത നിമിഷങ്ങളുടെയും ശാന്തമായ നിമിഷങ്ങളുടെയും സന്തുലനം കുട്ടികൾക്കാവശ്യമാണ്.

ഇതിന് വൈവിധ്യമാർന്ന കളിസാമഗ്രികൾ ആവശ്യമാണ്. ചുറ്റുപാടു നിന്നും ലഭിക്കുന്ന സാധനങ്ങ ൾക്കായിരിക്കണം മുൻഗണന. മണൽ, കളിമണ്ണ്, ഓല, ചിരട്ട, പപ്പായത്തണ്ട്, ചരട് തുടങ്ങിയവ ഉപയോഗിക്കണം. രക്ഷാകർത്താക്കളും നാട്ടുകാരും നടത്തുന്ന കായിക മത്സരങ്ങളും കലാപരിപാടികളും കാണാനുള്ള അവസരം നൽകണം.

സ്വതന്ത്രമായി ഓടിച്ചാടി കളിക്കാൻ ആവശ്യമായ സ്ഥലസൗകര്യവും വേണം.

6. ***സ്കൂൾ വിദ്യാഭ്യാസം തുടങ്ങുന്നതിനു മുമ്പുള്ള കാലഘട്ടത്തിലാണ് കുട്ടി ശിശുവിഹാര കേന്ദ്രത്തിൽ കഴിയുന്നത്. ആയതിനാൽ ഔപചാരികമായ അധ്യാപനമോ പരീക്ഷകളോ ശിശുവിഹാര കേന്ദ്രത്തിൽ പാടില്ല.***

ഇന്നും പല സ്ഥാപനങ്ങളും പ്രവേശന പരീക്ഷകൾക്കും അഭിമുഖങ്ങൾക്കും കുട്ടിയെ ഇരയാക്കുന്നുണ്ട്. ഇതിനു പുറമെ മുറപ്രകാരമുള്ള സ്കൂളുകളുടെ താഴോട്ടുള്ള അനുബന്ധമെന്ന നിലയിൽ രക്ഷിതാക്കളും അധ്യാപകരും പ്രീ സ്കൂളിനെ കാണുന്നതു കാരണം മിക്കയിടത്തും സ്കൂൾ തലത്തിലുള്ള പഠനത്തിന്റെ വൈദഗ്ധ്യം ഉറപ്പുവരുത്താനാണ് ശ്രമിക്കുന്നത്. ഇതിൻ പ്രകാരമാണ് അധ്യാപനവും പരീക്ഷകളും നിയമങ്ങളും യൂനിഫോമും ശിക്ഷാരീതികളും നടപ്പിലാക്കിക്കൊണ്ടിരിക്കുന്നത്.

എത്രയും നേരത്തെ പരമാവധി ഔപചാരിക വിദ്യാഭ്യാസത്തിന് കുട്ടിയെ വിധേയമാക്കിയാൽ നല്ലതാണെന്ന തെറ്റിദ്ധാരണ പരക്കെ നിലവിലുണ്ട്. ഇത്തരം കാര്യങ്ങളെക്കുറിച്ച് രക്ഷിതാക്കളെ ബോധവൽകരിക്കേണ്ടതാണ്.

7. ***ശിശുവിഹാരകേന്ദ്രം വായു സഞ്ചാരമുള്ളതും ധാരാളം തുറസ്സായ സ്ഥലമുള്ളതും ആവണം. ശിശു സൗഹൃദപരവും സുരക്ഷിതവും ആയിരിക്കണം.***

a) കൂട്ടായ പ്രവർത്തനങ്ങൾക്ക് സൗകര്യം ലഭിക്കുന്ന തരത്തിലാവണം ഫർണിച്ചർ ക്രമീകരണം.

b) പേശീചലനങ്ങളും സർഗാത്മക പ്രവർത്തനങ്ങളും തുറന്ന അന്തരീക്ഷത്തിലും നടത്തണം. മുറിക്ക് പുറത്തും വരയ്ക്കാനും ചായം കൊടുക്കാനും രൂപങ്ങളുണ്ടാക്കാനുമുള്ള ചുമരുകളും മറ്റ് സൗകര്യങ്ങളുമുണ്ടാവണം.

c) പ്രകൃതിയെ അറിയാനുള്ള ഘടകങ്ങൾ ശിശുവിഹാരകേന്ദ്രത്തിലുണ്ടാവണം. മരങ്ങൾ, പൂക്കൾ, പൂമ്പാറ്റ എന്നിവയെ കാണാനും പലതരം ഇലകളും കല്ലുകളും പൂക്കളും

പ്രകൃതിയാത്ര പോലുള്ള കാര്യങ്ങളിൽ കുട്ടികളെ കൊണ്ടുപോകാൻ സന്നദ്ധതയുണ്ടാവണം.

രക്ഷിതാക്കളുമായും നാട്ടുകാരുമായും നല്ല ബന്ധം വേണം.

വൈവിധ്യമായ പ്രവർത്തനങ്ങൾക്കുള്ള സന്നദ്ധത വേണം.

കുട്ടികൾക്ക് പ്രയോജനപ്പെടുത്താൻ കഴിയുന്ന ശേഖരങ്ങൾ, കളിക്കോപ്പുകൾ തുടങ്ങിയവ പ്രവർത്തകയുടെ കൈയിലും വേണം. (പാട്ട്, കടങ്കഥ...)

പ്രവർത്തക ആസൂത്രണ രേഖ തയ്യാറാക്കുകയും പ്രതികരണങ്ങൾ രേഖപ്പെടുത്തുകയും വേണം.

കുട്ടികളുടെ വ്യക്തിഗതമായ വിവരങ്ങളും മറ്റും അടങ്ങിയ രേഖ സൂക്ഷിക്കണം.

12. *12-ാം ക്ലാസ്സ് കഴിഞ്ഞ് പരിശീലനം ലഭിച്ചവരായിരിക്കണം പ്രവർത്തക.*

a) ജില്ലകളിൽ പരിശീലനം നൽകാനായി ജില്ലാതല പരിശീലന കേന്ദ്രം ഉണ്ടാകണം.

b) ശിശുവിഹാര കേന്ദ്രത്തിൽ പ്രവർത്തിക്കുന്നവർക്ക് തുടർപരിശീലന പരിപാടികൾ ഏർപ്പെടുത്തണം.

c) വിദ്യാഭ്യാസം ഐച്ഛികമായെടുത്ത് ഹയർസെക്കണ്ടറി പാസ്സാകുന്നവർക്ക് ഈ കേന്ദ്ര ത്തിൽ നിന്ന് രണ്ട് വർഷത്തെ പരിശീലനം നൽകണം.

കുട്ടിയുടെ കായികവും മാനസികവുമായ വളർച്ച, ആരോഗ്യം, പോഷകാഹാരം, മനശ്ശാസ്ത്രം, സാമൂഹ്യ പശ്ചാത്തലം തുടങ്ങി ഒട്ടനവധി മേഖലകളിൽ അടിസ്ഥാന ജ്ഞാനം പ്രവർത്തകക്ക് ആവശ്യമാണ്. ഒട്ടനവധി കളികൾ, പഴഞ്ചൊല്ലുകൾ, കടംകഥകൾ, ലളിത മായ പ്രായോഗിക പ്രവർത്തനങ്ങൾ തുടങ്ങിയവയെക്കുറിച്ച് നല്ല പരിചയം പ്രവർത്തകയ്ക്കു ണ്ടാകണം. ഇതിന് ശിശുവികസന വിദഗ്ധർ, മനശ്ശാസ്ത്രജ്ഞർ, ഡോക്ടർമാർ, പോഷ കാഹാര വിദഗ്ധർ, സാമൂഹ്യശാസ്ത്രജ്ഞർ, നാടൻകലാ വിദഗ്ധർ തുടങ്ങിയവർ ചേർന്നുള്ള ഫാക്കൽറ്റിയാണ് പരിശീലനം നൽകേണ്ടത്.

സ്വന്തമായ അന്വേഷണങ്ങളിലൂടെയാണ് കുട്ടി തന്റെ ചുറ്റുപാടിനെ മനസ്സിലാക്കുന്നത്. അതിനാൽ ഇന്ദ്രിയപരമായ സംവേദനത്തിനുതകുന്ന പ്രവർത്തനങ്ങളെക്കുറിച്ചും സാമഗ്രികളെക്കുറിച്ചുമുള്ള ധാരണ പ്രവർത്തകയ്ക്കുണ്ടാവുകയും സാമഗ്രികൾ കേന്ദ്രങ്ങളിലുണ്ടാവുകയും വേണം.

ജില്ലാ പരിശീലന കേന്ദ്രത്തോടനുബന്ധിച്ച് ഒരു പരീക്ഷണ വിഹാരകേന്ദ്രം ഉണ്ടാവേണ്ടതാണ്.

13. *ശിശുവിഹാരകേന്ദ്രം പ്രവർത്തകയ്ക്കു ലഭിക്കുന്ന പരിശീലനത്തിന്റെ ചുരുക്കം രക്ഷിതാക്കൾക്കും ലഭിക്കണം.*

ഔപചാരിക പഠനകേന്ദ്രമാണ് ശിശുവിഹാരകേന്ദ്രം എന്ന ധാരണ മാറ്റിയെടുക്കണം. കുട്ടികളോട് മനഃശാസ്ത്ര പരമായി പെരുമാറാനും കുട്ടികളെക്കുറിച്ചുള്ള അമിത പ്രതീക്ഷകളും ആശങ്കകളും മാറ്റാനും ഇതാവശ്യമാണ്.

ശിശുവിഹാരകേന്ദ്രത്തിലെ രക്ഷാകർതൃസമിതിയുടെ ആഭിമുഖ്യത്തിലാവണം ഈ പരിപാടി സംഘടിപ്പിക്കേണ്ടത്.

14. *ശിശുവിഹാര കേന്ദ്രങ്ങൾ അയൽപക്ക കേന്ദ്രങ്ങൾ കൂടിയായിരിക്കണം.*

മാതാപിതാക്കളുടെ പങ്കാളിത്തം ഉറപ്പാക്കാനും വീടിന്റെയും ശിശുകേന്ദ്രത്തിന്റെയും ഭാഗമായ തൊട്ടടുത്ത ചുറ്റുപാടുകളെക്കുറിച്ച് പഠിക്കാൻ കുട്ടികളെ പ്രോത്സാഹിപ്പിക്കു ന്നതിനും ഇത് സഹായകമാണ്.

ജാതി, വരുമാനം, ലിംഗഭേദം എന്നിവയുടെ വേർതിരിവുകളില്ലാതാക്കാനും അയൽപക്ക

ശേഖരിക്കാനുള്ള അവസരവും വേണം.

d) ഊഞ്ഞാലുകൾ, റബ്ബർ ടയറുകൾ, സീസോ, കയറാനും മറിയാനുമുള്ള സൗകര്യങ്ങൾ, പ്രാദേശികമായ കളിയുപകരണങ്ങൾ എന്നിവയും സമാഹരിക്കണം.

e) തിരക്കേറിയ റോഡരുകിലും കെട്ടിടങ്ങളുടെ മുകളിലും അപകടസാധ്യതയുള്ള മറ്റിടങ്ങളിലും ശിശുവിഹാര കേന്ദ്രങ്ങൾ സ്ഥാപിക്കരുത്.

കുട്ടികൾ മുറിക്കകത്തിരിക്കാൻ ഇഷ്ടപ്പെടുന്നവരല്ല. ചലനാത്മകമായ സ്വഭാവമാണവർക്ക്. വൈവിധ്യമാർന്ന കളിയുപകരണങ്ങളും ശിശുസൗഹൃദപരമായ അന്തരീക്ഷവും കുട്ടികളെ ശിശുവിഹാര കേന്ദ്രത്തിലേക്ക് ആകർഷിക്കാൻ പര്യാപ്തമാവണം.

പ്രാദേശിക സാധ്യതകളുപയോഗിച്ച് ഭൗതിക സാഹചര്യം മെച്ചപ്പെടുത്തണം. നാടൻ കലാകാരന്മാരെയും വിദഗ്ധരെയും ഉപയോഗിച്ച് കളിയുപകരണങ്ങളും മറ്റും നിർമിക്കാം.

8. ***ശിശുവിഹാരകേന്ദ്രങ്ങൾ പ്രാദേശിക സാധ്യതകൾക്ക് മുൻഗണന നൽകണം. അത്തരം കെട്ടിടം നിർമ്മിക്കാൻ സ്വാതന്ത്ര്യമുണ്ടാവണം.***

കെട്ടിടങ്ങളുടെ പ്രധാന ധർമം മഴയും വെയിലും കൊള്ളാതെ കുട്ടികളെ സംരക്ഷിക്കുക എന്നതാണ്. മുറിക്കകത്ത് പൂർണമായും ഇരുത്തി "പഠിപ്പിക്കുന്ന" രീതി സാർവത്രികമാണ്. ഇത് ഒഴിവാക്കപ്പെടണം. കെട്ടിടം പണിയാനുള്ള സ്വാതന്ത്ര്യം അനുവദിക്കുന്നതിനോടൊപ്പം മറ്റ് നിബന്ധനകൾ (സുരക്ഷിതത്വം, വൃത്തിയായ തറ, ചുമർ, സ്ഥലസൗകര്യം തുടങ്ങിയവ) പാലിക്കണം. ലഭ്യമെങ്കിൽ ഓലമേഞ്ഞ കെട്ടിടങ്ങളുമാവാം. മരത്തണലും അനുയോജ്യമെങ്കിൽ മുറിക്കു ചുറ്റുമുള്ള സ്ഥലവും ഉപയോഗപ്പെടുത്താം.

ഇതിനു പറ്റിയ തരത്തിൽ നിലവിലുള്ള നിബന്ധനകൾ അയവേറിയതാക്കണം.

9. ***ആരോഗ്യ പോഷകാഹാര പരിപാടികൾ ശിശുവിഹാര കേന്ദ്രത്തിന്റെ ഭാഗമാകണം.***

അമ്മമാർ, ഗർഭിണികൾ, കുട്ടികൾ എന്നിവർക്കായി പോഷകാഹാര പരിപാടി എല്ലാ ശിശുവിഹാര കേന്ദ്രങ്ങളിലും വ്യാപകമാക്കണം. പോഷകാഹാര വിതരണത്തോടൊപ്പം നല്ല ആരോഗ്യശീലങ്ങൾ നടപ്പിലാക്കുന്നതിനുള്ള ബോധവൽക്കരണം നടത്തണം. സമീപമുള്ള ആരോഗ്യ കേന്ദ്രത്തിലെ ഡോക്ടർമാർ, ആരോഗ്യ പ്രവർത്തകർ എന്നിവരുടെ സേവനം ഇക്കാര്യത്തിൽ പ്രയോജനപ്പെടുത്തണം.

10. ***ശിശുവിഹാര കേന്ദ്രങ്ങളിൽ കുട്ടികളെ നിർബന്ധിച്ച് ഉറക്കുന്നത് ഒരു കാരണവശാലും പ്രോത്സാഹിപ്പിക്കരുത്.***

പ്രവർത്തിക്കുന്ന കുട്ടികൾക്ക് ഉച്ചയുറക്കം ആവശ്യമില്ല. സ്വാഭാവികമായി ഉറക്കം വരുന്നവർക്ക് അതിനുള്ള സൗകര്യവും വേണം.

കുട്ടികൾക്ക് ആവശ്യം വരുമ്പോൾ ഉപയോഗിക്കാനുള്ള ശയ്യോപകരണങ്ങൾ ശിശുവിഹാര കേന്ദ്രത്തിലുണ്ടാവണം.

11. ***ശിശുവിഹാര കേന്ദ്രം പ്രവർത്തക എന്ന സങ്കൽപമാണ് വേണ്ടത്. ഈ പ്രവർത്തക കുട്ടികൾക്കു ചേച്ചിയായിരിക്കണം.***

ഈ പ്രവർത്തകയ്ക്ക്-

ശിശുമനഃശാസ്ത്രത്തിൽ അറിവുണ്ടായിരിക്കണം.

കഥപറയാൻ കഴിവുണ്ടായിരിക്കണം.

പാട്ടുപാടി കളിപ്പിക്കാൻ കഴിവുവേണം.

ക്ഷമയും സഹനശക്തിയും വേണം.

കേന്ദ്രങ്ങൾക്ക് കഴിയും. കുട്ടികൾ പരസ്പരം സ്വതന്ത്രമായി ഇടപഴകാനും ഇതു വഴിവെക്കും.

15. ***ഒരു കേന്ദ്രത്തിന് 20 ശിശുക്കൾ എന്ന തോതിൽ ആവശ്യമായ ശിശുവിഹാര കേന്ദ്രങ്ങൾ ഉണ്ടാവേണ്ടതാണ്.***

പ്രവർത്തകയ്ക്ക് ഒരു സഹായി കൂടി വേണ്ടതാണ്.

നാലോ അഞ്ചോ അയൽക്കൂട്ടങ്ങൾക്ക് ഒരു ശിശു വിഹാരകേന്ദ്രം മതിയാവും. അയൽക്കൂട്ട ശിശുവിഹാര കേന്ദ്രങ്ങളിൽ അയൽക്കൂട്ട ഭാരവാഹികളുടെ ശ്രദ്ധയും സഹായവും ഉറപ്പുവരുത്താം.

കുട്ടികളെ സ്നേഹിക്കുന്ന സാമാന്യ വിദ്യാഭ്യാസമുള്ള ഒരു പ്രവർത്തകയാവണം പ്രവർത്തകയുടെ സഹായി. സഹായികൾക്ക് ഹ്രസ്വകാല പരിശീലനം പഞ്ചായത്തുകൾ നൽകണം. മനഃശാസ്ത്രം, ശിശുപരിചരണം, ആരോഗ്യശീലം എന്നിവയിലാവണം പരിശീലനം.

16. ***ശിശുവിഹാര കേന്ദ്രങ്ങളുടെ പൂർണമായ മേൽനോട്ടം പഞ്ചായത്തുകൾക്കായിരിക്കണം.***

a) പഞ്ചായത്തിന്റെ പൊതുവായ മേൽനോട്ടത്തിൽ സമൂഹത്തിന്റെയും സന്നദ്ധ സംഘടനകളുടെയും ആഭിമുഖ്യത്തിലും സ്വകാര്യ മുൻകൈയോടെയും അയൽപക്ക ശിശുവിഹാര കേന്ദ്രങ്ങൾ സ്ഥാപിക്കാൻ കഴിയും.

b) പ്രാദേശിക സമൂഹത്തിന്റെ കൂട്ടായ്മയിലൂടെ വേണം ശിശുവിഹാര കേന്ദ്രം പ്രവർത്തിക്കേണ്ടത്.

c) മോണിറ്ററിംഗിന് ഒരു പഞ്ചായത്തുതല സമിതി രൂപീകരിക്കണം.

രക്ഷാകർത്താക്കളുടെയും നാട്ടുകാരുടെയും സഹായത്തോടെ കളിക്കോപ്പുനിർമാണവും സമാഹരണവും വിഭവസമാഹരണ മേൽനോട്ടവും ആരോഗ്യ പോഷകാഹാര പരിപാടികളും നടത്തണം.

17. ***സംസ്ഥാന സർക്കാർ നിയമപരമായ ചട്ടക്കൂട് ഏർപ്പെടുത്തുകയും സംഘാടനം, പരിപാടിയുടെ ഉള്ളടക്കത്തെക്കുറിച്ചുള്ള സാമാന്യ നിർദേശങ്ങൾ, പഠനരീതി, പരിശീലനം എന്നിവയ്ക്ക് മാർഗ നിർദേശം നൽകുകയും വേണം.***

ICDS, സാമൂഹ്യക്ഷേമവകുപ്പ് മുതലായവയുടെ കീഴിലുള്ള വിഭവങ്ങൾ പഞ്ചായത്തിനു കീഴിൽ കൊണ്ടുവരേണ്ടതാണ്. അധിക വിഭവങ്ങൾ ജനകീയമായി കണ്ടെത്തണം.

വ്യാപകവും ബൃഹത്തുമായ ശിശുവിഹാര കേന്ദ്രങ്ങൾ ആവിർഭവിക്കുന്നതോടെ സംസ്ഥാനതലത്തിലുള്ള ചിട്ടപ്പെടുത്തിയ പരിപാടികളെക്കാൾ പ്രാദേശിക സാധ്യതയും മുൻകൈയുമുള്ള പരിപാടികൾക്കാണ് പ്രസക്തി.

അതത് പ്രദേശത്തെ വാർഡ് മെമ്പർമാരുടെ നേതൃത്വത്തിലുള്ള സമിതികൾ വിഭവസമാഹരണത്തിന് നേതൃത്വം നൽകണം.

18. ***കുട്ടിയെ നേരിട്ട് പരീക്ഷിക്കുന്ന തരത്തിലാവരുത് മൂല്യനിർണയം. ശിശുവിഹാര കേന്ദ്രമാണ് മൂല്യനിർണയത്തിന് വിധേയമാക്കേണ്ടത്.***

കുട്ടികൾ ഇടപഴകുന്നതിന്റെ തോത്, സൗന്ദര്യാത്മകത, പ്രവർത്തനങ്ങളിൽ കുട്ടികൾക്കുള്ള സന്തുഷ്ടി എന്നിവയുടെ അടിസ്ഥാനത്തിൽ ഭാവനാപൂർണമായ മൂല്യനിർണയമാണ് വേണ്ടത്.

ഈ മൂല്യനിർണയം പഞ്ചായത്ത് വിദ്യാഭ്യാസ സമിതിയുടെ നേതൃത്വത്തിലുള്ള സബ്കമ്മറ്റി നിയോഗിക്കുന്ന ടീം നടത്തേണ്ടതാണ്.

19. ***സാർവത്രികമായ ശിശുവികസനം നടപ്പിലാവണമെങ്കിൽ നാലുമുതൽ ആറു വയസ്സു***

*വരെ പ്രായക്കാരായ 15 ലക്ഷം കുട്ടികളെയും അതിന് മുമ്പും പിമ്പുമുള്ള ആവശ്യക്കാരായ കുട്ടികളെയും ഉൾക്കൊള്ളാൻ കഴിയണം.*

20. *ശിശുവിഹാര കേന്ദ്രത്തിലെ പ്രവർത്തകയ്ക്ക് പ്രൈമറി സ്കൂൾ അധ്യപകർക്കു തുല്യമായ വേതനം നൽകേണ്ടതാണ്. സഹായിക്കും ഇതിന് ആനുപാതികമായ വേതനം ലഭിക്കണം.*

21. *പ്രവർത്തന സമയം പ്രാദേശികമായി നിർണയിക്കാവുന്നതാണ്. എങ്കിലും രാവിലെ 7 മണിമുതൽ വൈകുന്നേരം 7 മണിവരെ കേന്ദ്രം പ്രവർത്തിച്ചാൽ മാത്രമേ സമൂഹത്തിലെ എല്ലാ വിഭാഗങ്ങൾക്കും അതിന്റെ പ്രയോജനം ലഭിക്കുകയുള്ളൂ.*

ഇങ്ങനെ പ്രവർത്തിക്കാൻ പ്രവർത്തകരുടെയും സഹായിയുടെയും സാന്നിധ്യം കൊണ്ടു മാത്രമാവില്ല. അയൽക്കൂട്ട സമിതിയുടെയും രക്ഷാകർതൃ സമിതിയുടെയും നേതൃത്വത്തിൽ സമയക്രമീകരണം നടത്തി രക്ഷിതാക്കളുടെ/സമൂഹത്തിന്റെ പ്രതിനിധികൾ രാവിലെയും വൈകുന്നേരവും കുട്ടികളുടെ സംരക്ഷണകാര്യത്തിൽ ഇടപെട്ട് പ്രവർത്തിക്കേണ്ടതാണ്. മുത്തച്ഛൻമാർക്കും മുത്തശ്ശിമാർക്കും കുട്ടികളോടൊപ്പം കഴിയാൻ ശിശുവിഹാരകേന്ദ്രത്തിൽ അവസരങ്ങളുണ്ടാവണം. രാവിലെയും വൈകുന്നേരവും അയൽക്കൂട്ടങ്ങളിലെ പ്രതിനിധികൾക്കും താൽപര്യമുള്ള മുതിർന്നവർക്കും കുട്ടികൾക്കും ഒന്നിച്ച് കളിക്കാനും വിഹരിക്കാനും പറ്റിയ വിധം ശിശുവിഹാര കേന്ദ്രത്തെ വികസിപ്പിക്കണം. മാതൃസംഗമങ്ങൾ നടത്തി അവയുടെ സേവനവും പ്രയോജനപ്പെടുത്തണം.

22. *കഴിയുന്നതും പ്രവർത്തകയും സഹായിയും അതത് അയൽക്കൂട്ടത്തിൽ പെട്ടവരാകണം.*

23. *ശിശുവിഹാര കേന്ദ്രത്തിൽ ജലലഭ്യത, കക്കൂസ്, മൂത്രപ്പുര, പൂന്തോട്ടം എന്നിവ ഉറപ്പുവരുത്തണം.*

24. *പോഷകാഹാര-ആരോഗ്യ പരിപാടിയുടെ ഭാഗമായി വൈകല്യങ്ങളുള്ള കുട്ടികളെ കണ്ടെത്തി ശിശുവിഹാരകേന്ദ്രത്തിൽ അവർക്ക് ആവശ്യമായ പരിചരണം നൽകേണ്ടതാണ്.*

25. *മാതൃകാ ശിശുവിഹാര കേന്ദ്രങ്ങൾ സ്ഥാപിക്കുവാൻ സർക്കാരും പഞ്ചായത്തുകളും സന്നദ്ധസംഘടനകളും നേതൃത്വം നൽകണം.*

26. *ഐ.സി.ഡി.എസിന്റെയും സർക്കാരിന്റെയും സ്വകാര്യ മേഖലയിലേയും ശിശുവിഹാര കേന്ദ്രങ്ങൾക്ക് ഏകീകൃതമായി പ്രവർത്തനപരിപാടി ഉണ്ടാവണം. ധനസമാഹരണത്തിനും വിനിയോഗത്തിനും ഏകീകൃത സ്വഭാവം വേണം.*

ശിശുവിഹാര കേന്ദ്രം എന്ന സങ്കൽപം ഇന്നു നിലവിലില്ല. ശിശുക്കൾക്ക് വിഹരിക്കുന്നതിനല്ല, തളച്ചിടുന്നതിനാണ് ഇന്ന് കേന്ദ്രങ്ങൾ ഉപകരിക്കുന്നത്. അങ്ങിനെ തന്നെയാണ് രക്ഷിതാക്കളും കേന്ദ്രങ്ങൾ നടത്തുന്നവരും അവയെക്കാണുന്നത്. ഐ.സി.ഡി.എസിന് വ്യത്യസ്തമായ ഒരു പ്രവർത്തന പദ്ധതി ഉണ്ടായിട്ടും രക്ഷിതാക്കളുടെ സമ്മർദ്ദവും നടത്തിപ്പുകാരുടെ ഗതാനുഗതികത്വവും മൂലം അവയും ഒരു "സ്കൂൾ" മാതൃകയിലേക്ക് നീങ്ങുകയാണ്. ഇവയ്ക്കു പകരം യഥാർത്ഥത്തിൽ ഒരു വിഹാരകേന്ദ്രം സ്ഥാപിക്കുന്നതിനുള്ള മുൻകൈ തദ്ദേശീയ സ്വയംഭരണ സ്ഥാപനങ്ങളും സർക്കാരും സന്നദ്ധസംഘടനകളും ഏറ്റെടുക്കണം. ജില്ലയിൽ നാലോ അഞ്ചോ വിഹാരകേന്ദ്രങ്ങൾ ആദ്യഘട്ടത്തിൽ സ്ഥാപിക്കുകയും അവ ഫലപ്രദമായി നടത്തുകയും ചെയ്താൽ ഈ പ്രസ്ഥാനം അതിവേഗത്തിൽ വ്യാപിക്കുമെന്നതിൽ സംശയമില്ല. വിഹാരകേന്ദ്രങ്ങളുടെ പ്രവർത്തനാനുഭവം എല്ലാ പ്രീ സ്കൂളുകൾക്കും ഒരു പൊതു പ്രവർത്തന പരിപാടി തീരുമാനിക്കുന്നതിലെത്തിക്കും. ഇതിന് നേതൃത്വം വഹിക്കാൻ സർക്കാരിനും പഞ്ചായത്തുകൾക്കും കഴിയണം.

# പ്രൈമറി സ്കൂൾ വിദ്യാഭ്യാസം

1. *1 മുതൽ 7 വരെയുള്ള ക്ലാസുകളെയാണ് പ്രൈമറി സ്കൂൾ വിദ്യാഭ്യാസത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.*

   8-ാം തരത്തെ സെക്കണ്ടറിയുടെ ഒരു പ്ലാറ്റ്ഫോം ആയി കാണാം. ഏഴു വർഷത്തെ വിദ്യാഭ്യാസം കഴിയുമ്പോൾ (അപ്പോൾ കുട്ടിക്ക് 13 വയസ് തികഞ്ഞിരിക്കും) ജീവിതവ്യവഹാരത്തിന് ആവശ്യമായ അടിസ്ഥാന ശാസ്ത്രം, സാമൂഹ്യശാസ്ത്രം, അടിസ്ഥാന ഗണിതം എന്നീ മേഖലകളിൽ സാമാന്യധാരണകളും മാതൃഭാഷ ഉപയോഗിച്ചുള്ള ആശയവിനിമയത്തിൽ നല്ല ശേഷിയും കൈവരിച്ചിരിക്കും. കൂടാതെ ധാരണകൾ രൂപീകരിക്കുന്ന പ്രക്രിയയിൽ സാമാന്യമായ പരിചയം സിദ്ധിച്ചിരിക്കും. ഇത്രയും ലക്ഷ്യങ്ങൾ നേടാൻ ഏഴു വർഷത്തെ പ്രാഥമിക വിദ്യാഭ്യാസം മതിയാകും എന്നതിനാൽ പ്രാഥമിക വിദ്യാഭ്യാസഘട്ടത്തെ 1-7 ക്ലാസുകളിലായി നിജപ്പെടുത്താം.

   ഇങ്ങനെ സെക്കണ്ടറിയിൽ എത്തുന്ന കുട്ടിയുടെ അഭിരുചി മേഖലകൾ കണ്ടെത്താനുള്ള പഠനാനുഭവങ്ങൾ 8-ാം തരത്തിൽ സാധ്യമാവണം. വിവിധ വിഷയങ്ങളുടെ രീതിശാസ്ത്രത്തെക്കുറിച്ച് ഏകദേശ ധാരണ ലഭിക്കാൻ 8-ാം തരത്തിലെ പഠനം ഉപകരിക്കണം.

2. *ഒന്നുമുതൽ നാലുവരെ ക്ലാസുകൾ ഉൾപ്പെടുന്ന ഘട്ടത്തെ ലോവർ പ്രൈമറിയിൽ ഉൾപ്പെടുത്താം.*

   മേൽ സൂചിപ്പിച്ച ലക്ഷ്യങ്ങളുടെ ആദ്യപടിയെന്ന നിലയിൽ മാതൃഭാഷയിലുള്ള അടിസ്ഥാന നൈപുണികളും തൊട്ടടുത്ത സാമൂഹിക-ഭൗതിക ചുറ്റുപാടുകളെ കുറിച്ചുള്ള അറിവുകളും പ്രാഥമിക ഗണിതക്രിയകളിലുള്ള നൈപുണിയും രൂപപ്പെടാൻ നാലുവർഷം മതിയാകും. അതിനാൽ 1 മുതൽ 4 വരെ ക്ലാസുകളുൾപ്പെടുന്ന ഘട്ടത്തെ ലോവർ പ്രൈമറിയെന്നു വ്യവഹരിക്കാം. ഈ അടിസ്ഥാന ധാരണകളും നൈപുണികളും മറ്റും ഒന്നുകൂടി ഉറയ്ക്കുകയും നിത്യജീവിത വ്യവഹാരത്തിൽ സമൂഹത്തിലെ ഒരംഗം എന്ന നിലയിൽ ഇടപെടാനുള്ള പ്രാപ്തിയുണ്ടാവുകയും ചെയ്യുന്ന തുടർന്നുള്ള മൂന്നു ക്ലാസുകളുൾപ്പെട്ട ഘട്ടമാണ് അപ്പർ പ്രൈമറി.

3. *സ്കൂൾ പ്രവേശന പ്രായം 6+ ആയിരിക്കണം.*

   കുട്ടിയുടെ മാനസികവളർച്ച, ദേശീയവും സാർവദേശീയവുമായി അംഗീകരിച്ച സ്കൂൾ പ്രവേശന പ്രായം എന്നിവ കണക്കിലെടുക്കുമ്പോൾ ഔപചാരികമായ എഴുത്ത്, വായന, സംഖ്യാപരിചയം എന്നിവയിലേക്കു കടക്കാൻ 6 വയസ്സെങ്കിലും പൂർത്തിയാവണം. മാത്രവുമല്ല 6 വയസ്സു പ്രായംവരെയുള്ള പ്രീ സ്കൂൾ സംവിധാനം വ്യാപകമാക്കുകയുമാണ്. ആ നിലക്ക് സ്കൂൾ പ്രവേശന പ്രായം 6+ ആയി പുനർ നിർണയിക്കണം. 6 വയസ്സു പ്രായമായി എന്നുറപ്പുവരുത്താൻ ജനനസർട്ടിഫിക്കറ്റ് നിർബന്ധമാക്കുകയും അത് ജനങ്ങളെ നേരത്തേതന്നെ ബോധ്യപ്പെടുത്തുകയും വേണം.

4. *ഒന്നുമുതൽ 4 വരെ ക്ലാസുകൾ ഉൾപ്പെടുന്ന ലോവർ പ്രൈമറി ഘട്ടത്തെ ഒരു യൂണിറ്റായി കണക്കാക്കണം*

   വ്യത്യസ്ത സാമൂഹ്യ സാമ്പത്തിക സാഹചര്യങ്ങളിൽ നിന്നു വരുന്ന കുട്ടികളിൽ പ്രാഥമിക ധാരണകൾ ഉറയ്ക്കുന്നതിൽ സമയവ്യത്യാസം സ്വാഭാവികമാണ്. അതിനാൽ ഓരോ

ക്ലാസിലും ഇന്നയിന്ന ലക്ഷ്യങ്ങൾ എന്നു തീരുമാനിച്ചാൽ തന്നെയും അതു പൂർണമായി നേടാനാവണമെന്നില്ല. എന്നാൽ നാലു വർഷത്തിനകം നിശ്ചിതശേഷികൾ കൈവരിക്കുമെന്ന് ഉറപ്പു വരുത്തുകയും വേണം. അതിനാൽ നിശ്ചിത ലക്ഷ്യമുള്ള ലോവർ പ്രൈമറിയെ ഒറ്റ യൂണിറ്റായി കാണുന്നത് ഉചിതമായിരിക്കും. CCE ഫലപ്രദമാക്കുകയും കുട്ടിയുടെ പ്രശ്നങ്ങൾ സൂക്ഷ്മമായി അപഗ്രഥിക്കാൻ അധ്യാപകരെ പ്രാപ്തരാക്കുകയും വേണം. പ്രതീക്ഷിക്കുന്ന ശേഷികൾ നേടി എന്നുറപ്പുവരുത്തി നാലാംതരംവരെ തോൽവി ഇല്ലാതാക്കണം.

5. *ഉദ്ഗ്രഥിത പഠനരീതിയാണ് പ്രൈമറിക്ലാസുകളിൽ പൊതുവെ സ്വീകരിക്കേണ്ടത്.*

ഈ പ്രായത്തിലുള്ള കുട്ടികളുടെ അനുഭവലോകം ഉദ്ഗ്രഥിതമാണ്. ലോകത്തെ സമഗ്രമായിത്തന്നെ അറിയുകയും അതിലൂടെ വിവിധ ധാരണകളും നൈപുണികളും മറ്റും രൂപപ്പെടുകയുമാണ് സ്വാഭാവികം. എന്നാൽ തുടർന്ന് വിഷയവിഭജനം ആവശ്യമാണെന്നതിനാലും അതിനുള്ള അടിസ്ഥാന നൈപുണികൾ ഓരോ വിഷയമേഖലയിലും ഇതിനകം രൂപപ്പെടണം എന്നതിനാലും ടീച്ചർ ഒരുക്കുന്ന പ്രവർത്തനങ്ങൾക്കകത്ത് വിഷയവിഭജിതമായ കരുതലുകൾ ഉണ്ടായിരിക്കണം. ഒന്നാം തരത്തിലെത്തുന്ന കുട്ടിയെ സ്കൂൾ പഠനത്തിന് സന്നദ്ധമാക്കുന്ന ഒരു പ്രവർത്തനപദ്ധതി തുടക്കത്തിൽ വേണം.

ആദ്യത്തെ രണ്ടുവർഷം (1, 2 ക്ലാസുകളിൽ) അനുഭവലോകത്തിന്റെ ചെറുഘടകങ്ങളെ (ഉദാ: മഴ, പക്ഷി) ആസ്പദമാക്കിയും തുടർന്നുള്ള വർഷങ്ങളിൽ (3, 4 ക്ലാസുകളിൽ) കുറേക്കൂടി വിപുലമായ സാമൂഹിക രൂപങ്ങളെ (ഉദാ: ഗ്രാമം, സസ്യജാലം, ജന്തുജാലം, കാലാവസ്ഥാമാറ്റം) കേന്ദ്രീകരിച്ചും ഉദ്ഗ്രഥനം സാധ്യമാക്കാം. 5, 6, 7 ക്ലാസുകളിൽ അടിസ്ഥാനപരമായ സാമൂഹ്യപ്രവർത്തന രംഗങ്ങളിലൂടെ (ഉദാ: കൃഷി, വ്യവസായം) വിഷയത്തിനകത്തെ വിവിധ അടരുകൾ തമ്മിലും വിഷയങ്ങൾ തമ്മിൽത്തന്നെയുമുള്ള ഉദ്ഗ്രഥനം പ്രയോഗിക്കാം. അറിവ് കേവലമായ ഒന്നല്ലെന്നും അത് പരസ്പര ബന്ധിതമാണെന്നും ജീവിതത്തിന് ഉതകേണ്ടതാണെന്നും ബോധ്യപ്പെടുത്താനും ഉദ്ഗ്രഥിതപഠന സമീപനം കുട്ടിയെ സഹായിക്കും.

6. *നാലാംതരം വരെയുള്ള ഘട്ടത്തിൽ കുട്ടി പഠിക്കുന്ന ഭാഷ മാതൃഭാഷ മാത്രമായിരിക്കും. +2 തലംവരെ പഠനമാധ്യമം മാതൃഭാഷയായിരിക്കണം.*

കുട്ടി തന്റെ ഏറ്റവുമടുത്ത പരിസരത്തോട് ഇടപെട്ടും ചുറ്റുമുള്ളവരോട് ആശയവിനിമയം ചെയ്തുമാണ് അടിസ്ഥാനശേഷികൾ കൈവരിക്കേണ്ടത്. ആശയവിനിമയവും ആശയരൂപീകരണവും ഏറ്റവും ഫലപ്രദമായി നടക്കുക മാതൃഭാഷയിലൂടെയാണ്. മാതൃഭാഷയിലുള്ള കഴിവുകൾ മിഴിവുറ്റതാക്കാൻ കൂടുതൽ സമയം അനുവദിക്കേണ്ടതുണ്ട്.

മാതൃഭാഷ സ്വായത്തമാക്കുന്നതിന് സഹായകരമായ ഭാഷാസമൂഹമാണ് കുട്ടിക്കുള്ളത്. മറ്റു ഭാഷകൾക്ക് അത്തരമൊരു പരിസരമില്ലാത്തതിനാൽ ഈ പ്രായത്തിൽ മറ്റു ഭാഷകൾ ഭാരമായനുഭവപ്പെടും. മാതൃഭാഷാപഠനത്തിലൂടെ ഭാഷകളുടെ പൊതുസ്വഭാവവും ധർമവും മറ്റും തിരിച്ചറിഞ്ഞു കഴിഞ്ഞാൽ ആ അറിവ് മറ്റു ഭാഷകളുടെ പഠനത്തെ തീർച്ചയായും സഹായിക്കും. ആ നിലയ്ക്ക് നാലാംതരം വരെയുള്ള ലോവർ പ്രൈമറിയിൽ കുട്ടി പഠിക്കുന്ന ഭാഷ മാതൃഭാഷ മാത്രമാവണം. പഠനമാകട്ടെ +2 വരെയെങ്കിലും മാതൃഭാഷയിലൂടെയുമാവണം. സ്വന്തം സംസ്കാരത്തെക്കുറിച്ച് അറിയാനും മാതൃഭാഷ സഹായകമാവും. ഒരു സാംസ്കാരിക വിനിമയോപാധി എന്ന നിലയിൽ കുട്ടി സ്വന്തം മാതൃഭാഷയും പൈതൃകവുമാണ് നേരത്തേതന്നെ സ്വായത്തമാക്കി തുടങ്ങേണ്ടത്.

7 a) *ഇന്നത്തെ നിലയിൽ, മാതൃഭാഷ കഴിഞ്ഞാൽ കേരളത്തിലെ കുട്ടിക്ക് തന്റെ ലോകബോധം വികസിപ്പിക്കാനും അറിവിന്റെ വിശാലമായ തലങ്ങളിലേക്ക് കടക്കാനും*

*ഇംഗ്ലീഷ് സഹായിക്കും. ആ നിലയ്ക്ക് രണ്ടാം ഭാഷയായി അഞ്ചാംതരം തൊട്ട് ഇംഗ്ലീഷ് പഠിച്ചു തുടങ്ങാം.*

*b) നാലാംതരത്തിൽ മാതൃഭാഷയിലെ എഴുത്തും വായനയും ഉറച്ചു എന്ന് ഉറപ്പു വരുത്തിയാൽ നാലാംതരത്തിന്റെ രണ്ടാം ഘട്ടത്തിൽ ഇംഗ്ലീഷ് പഠനമാരംഭിക്കാം.*

നന്നേ ചെറിയ പ്രായത്തിൽ തന്നെ ധാരാളം ഭാഷകൾ പഠിക്കാൻ കുട്ടി താൽപര്യം കാണിക്കുന്നുവെന്നത് നിസ്തർക്കമായ വസ്തുതയാണ്. കേരളത്തിലെ സവിശേഷ സാഹചര്യങ്ങളിൽ നിരവധി രീതികളിൽ ഇംഗ്ലീഷ് ഭാഷയിലെ വാക്കുകളുമായും അക്ഷരങ്ങളുമായും കുട്ടി പരിചയപ്പെടുന്നുണ്ട്. അതുകൊണ്ട് പദപ്രയോഗങ്ങളും അവയുടെ എഴുത്തും വായനയുമായി നിരന്തരം ബന്ധപ്പെടുന്ന കുട്ടിയ്ക്ക് വളരെ വേഗത്തിൽത്തന്നെ മറ്റൊരുഭാഷ അഭ്യസിക്കാനാകും. ഭാഷാപ്രപഞ്ചവുമായുള്ള ഈ ബന്ധം സംസാരഭാഷയെന്ന നിലയിൽ മാതൃഭാഷയിലൂടെയാണ് ഭൂരിപക്ഷം കുട്ടികളും കൈകാര്യം ചെയ്യുന്നത്. സംസാരം, എഴുത്ത്, വായന എന്നിവ തമ്മിലുള്ള പരസപരബന്ധം ഉറപ്പിക്കുകയും എഴുത്തിലും വായനയിലും കേവല പ്രാവീണ്യം നേടുകയും ചെയ്യുന്ന ഏതൊരു കുട്ടിക്കും ഭാഷയെ സംബന്ധിച്ചുള്ള മാനസികരേഖാ ചിത്രങ്ങളെ മറ്റൊരു ഭാഷയുടെ കാര്യത്തിൽ ഉപയോഗിക്കുന്നതിൽ പ്രയാസമില്ല. മാതൃഭാഷ കഴിഞ്ഞാൽ ഏറ്റവും അധികം പരിചയപ്പെടുന്ന ഭാഷയെന്ന നിലയിൽ ഇംഗ്ലീഷ് ഒരു സംസാരഭാഷയായി നാലാം തരത്തിന്റെ അന്ത്യത്തിൽ പരിചയപ്പെടുത്താം. ക്രമേണ അഞ്ചാം തരത്തിന്റെ ആദ്യം വായനയിലേക്കും എഴുത്തിലേക്കും പ്രവേശിക്കാം.

*8. കുട്ടി പഠിക്കുന്ന മൂന്നാംഭാഷ ഹിന്ദി ആവണം. ആറാംതരം മുതൽ ഇത് തുടങ്ങാം.*

രാജ്യത്തിന്റെ ഇതരഭാഗങ്ങളുമായി ബന്ധപ്പെടാനും ഇന്ത്യൻ സംസ്കാരത്തെ അറിയാനും ഒരു പരിധിവരെ ഹിന്ദി സഹായിക്കും. ആ നിലയ്ക്ക് കുട്ടി പഠിക്കുന്ന മൂന്നാം ഭാഷ ഹിന്ദി ആവണം. രണ്ടു പുതിയഭാഷകൾ (ഇംഗ്ലീഷും ഹിന്ദിയും) ഒന്നിച്ചു തുടങ്ങുന്നത് കുട്ടിക്ക് ഭാരമാവും. അതിനാൽ ഹിന്ദി ആറാം തരത്തിൽ തുടങ്ങിയാൽ മതി.

*9. മറ്റു ഭാഷകൾ പഠിക്കണമെന്ന് കുട്ടിയോ രക്ഷിതാക്കളോ ആഗ്രഹിക്കുന്നുവെങ്കിൽ അതിന് സൗകര്യം നൽകണം.*

*10. കന്നഡ, തമിഴ് പ്രദേശങ്ങളിലെ കുട്ടികൾക്ക് അതത് മാതൃഭാഷകളിൽ പഠനം നടത്താൻ അവസരം നൽകണം. ആ ഭാഷകൾക്കു പുറമെ മലയാളം, ഇംഗ്ലീഷ്, ഹിന്ദി എന്നിവയും അവർക്കു പഠിക്കാം. ആദിവാസി മേഖലകളിൽ ആ പ്രദേശത്ത് നിലവിലുള്ള വാമൊഴിയിൽത്തന്നെ പഠനം ആരംഭിക്കാനും ആദിവാസിത്തനിമയെ ബാധിക്കാതെ ക്രമേണ മലയാളത്തിലേക്കു മാറാനും അവസരം നൽകണം.*

*11. അപ്പർ പ്രൈമറിയിൽ ഭാഷകൾക്കു പുറമെ അടിസ്ഥാനശാസ്ത്രം, സാമൂഹ്യശാസ്ത്രം, അടിസ്ഥാന ഗണിതം എന്നിവയും ഉൾപ്പെടുത്തണം. സംസ്കാരപഠനം എന്ന നിലയിൽ കലാവിദ്യാഭ്യാസത്തിന്റെ ഘടകങ്ങൾ മറ്റു വിഷയങ്ങളുമായി ഉദ്ഗ്രഥിക്കാം. കായികവിദ്യാഭ്യാസം, പ്രവൃത്തിപരിചയം എന്നിവയും മറ്റു വിഷയങ്ങളുമായി ഉദ്ഗ്രഥിച്ചു ചേർക്കുകയും ഇതിൽ പ്രാവീണ്യമുള്ള പ്രത്യേക അധ്യാപകർക്ക് മറ്റ് അധ്യാപകർക്കൊപ്പം ചേർന്ന് സംഘാധ്യാപനരീതിയിൽ പ്രവർത്തിക്കാൻ അവസരം നൽകുകയും വേണം. ഒപ്പം അവർക്ക് സവിശേഷ താത്പര്യം പ്രകടിപ്പിക്കുന്ന കുട്ടികൾക്കു വേണ്ടി പ്രത്യേകമായും പ്രവർത്തിക്കാവുന്നതാണ്.*

*12. താത്പര്യജനകവും വെല്ലുവിളി അടങ്ങിയതുമായ വിവിധ പ്രവർത്തനങ്ങളിലൂടെയാണ് കുട്ടി പഠിക്കേണ്ടത്. കുട്ടിയുടെ സ്വയംപഠനത്തിന് ആവശ്യമായ സഹായം, സൗകര്യം, നിർദേശം എന്നിവ നൽകുകയാണ് ടീച്ചറുടെ ചുമതല. +2 വിൽ 'വിദ്യാഭ്യാസം'*

***സ്പെഷൽ ആയി പഠിച്ചവർക്കു മാത്രം മൂന്നുവർഷം നീണ്ടുനിൽക്കുന്ന 'ബാച്ചലർ ഓഫ് പ്രൈമറി എജുക്കേഷൻ' എന്ന കോഴ്സ് പാസ്സായി പ്രൈമറി സ്കൂൾ ടീച്ചറാവാം.***

താൽപര്യവും മനോഭാവവുമുള്ളവരെ തെരഞ്ഞെടുക്കാൻ പ്രത്യേകമായ പരിശോധനാരീതികൾ വികസിപ്പിക്കേണ്ടതാണ്. എല്ലാ വർഷവും അവധിക്കാലത്ത് രണ്ടാഴ്ച നീണ്ടുനിൽക്കുന്ന ആഴത്തിലുള്ള കോഴ്സ് അധ്യാപകർക്ക് ഡയറ്റിന്റെ നേതൃത്വത്തിൽ നൽകണം. അധ്യാപക പരിശീലനത്തിന് പുതിയ കരിക്കുലം ആവിഷ്കരിക്കണം – മൂന്നുവർഷത്തിലൊരിക്കലെങ്കിലും ഇന്റേൺഷിപ്പ് നിർബന്ധമാക്കണം. വിദഗ്ധരായ അധ്യാപകരുടെ പിന്തുണയോടെ വേണം ടീച്ചിങ് പ്രാക്റ്റീസ് നടത്തേണ്ടത്. മൂല്യനിർണയം സൂക്ഷ്മവും സമഗ്രവുമായിരിക്കണം.

13. ***ലോവർ പ്രൈമറിയിൽ ഒരു ക്ലാസിൽ പരമാവധി 25 കുട്ടികളും അപ്പർ പ്രൈമറിയിൽ 30 കുട്ടികളുമേ പാടുള്ളൂ.***

40ൽ കൂടുതൽ കുട്ടികൾ വരുമ്പോൾ പുതിയ ഡിവിഷൻ അനുവദിക്കണം. എൽ.പി ക്ക് ഒരാളെയും യു.പിക്ക് രണ്ടുപേരെയും അധികം നൽകി നിലവിലുള്ള അധ്യാപകർക്ക് ഒഴിവുസമയം നൽകണം.

14. ***ഒറ്റനില കെട്ടിടങ്ങളാണ് സ്കൂളിന് അഭികാമ്യം. ക്ലാസ് മുറികൾ കാറ്റും വെളിച്ചവും നന്നായി ലഭിക്കുന്നവയും രണ്ടുവശത്തും വാതിലുകളുള്ളവയുമാകണം. വസ്തുക്കൾ ശേഖരിച്ചു വയ്ക്കാനും പ്രദർശിപ്പിക്കാനും സൗകര്യം വേണം. മൂന്നു പേർക്കിരിക്കാവുന്ന ചെറു ബഞ്ചുകളും താഴ്ന്ന ചുവർബോർഡുകളും ഏർപ്പെടുത്താം.***

സ്കൂളിന് വേണ്ട സ്ഥലത്തെക്കുറിച്ചുള്ള പരമ്പരാഗത സങ്കൽപം തിരുത്തണം. ആവശ്യത്തിന് (2 ഏക്കർ എങ്കിലും) സ്ഥലവും അവിടവിടെ തണൽമരങ്ങളും പൊതുവായ പൂന്തോട്ടവും ചെറുകൃഷിയിടവും ഉണ്ടാവുന്നത് നന്ന്. ക്ലാസുകൾ ചിലപ്പോൾ മരത്തണലിൽ നടത്താം. തിരക്കുള്ള റോഡരികിലുള്ള സ്കൂളുകൾ കഴിവതും മാറ്റി സ്ഥാപിക്കണം. യു.പി.യിൽ ലാബ്-കം-പ്രൊജക്ഷൻ-കം-ആക്റ്റിവിറ്റി റൂമും ഒരു വായനാമുറിയും പ്രത്യേകം വേണം. പ്രത്യേകം ക്ലാസുമുറികൾ നിശ്ചയിക്കുന്നതിനുള്ള ഇടഭിത്തികൾ നിർബന്ധമാക്കണം. ഒപ്പം ഒരു പൊതു ഹാളും എല്ലാ സ്കൂളുകളിലും ഉണ്ടായിരിക്കണം.

15. ***സ്കൂളിന്റെ പരമാവധി വലിപ്പം നിർണയിക്കപ്പെടണം. എൽ.പി. 300 കുട്ടികൾ, യു.പി. 500 കുട്ടികൾ, ഹൈസ്കൂൾ 1000 കുട്ടികൾ എന്നിങ്ങനെ പരമാവധി എണ്ണം നിശ്ചയിക്കണം. ഇതിൽ കൂടുതൽ കുട്ടികൾ ഉണ്ടെങ്കിൽ സ്കൂൾ വിഭജിക്കണം.***

സ്കൂൾ മാനേജ്മെന്റും അക്കാദമിക പ്രവർത്തനവും ഫലപ്രദമാക്കാൻ ഇതത്യാവശ്യമാണ്. സ്കൂൾ കെട്ടിടവും പരിസരവും കുട്ടികൾക്കു ഇണങ്ങുന്നവയായിരിക്കണം.

പ്രീ KER ബിൽഡിങ്ങുകൾ ഒന്നു രണ്ടു വർഷത്തിനുള്ളിൽ 20 X 20 ക്ലാസുമുറികളാക്കി മാറ്റണം. ഹൈസ്കൂളുകളുമായി ബന്ധപ്പെട്ട എൽ.പി, യു.പി ക്ലാസുകൾ നിർബന്ധമായും വേർപെടുത്തണം.

16. ***പ്രോജക്ട്, പഠനയാത്ര, അഭിമുഖം, ചർച്ച, ചുമർപ്പത്രം തയ്യാറാക്കൽ, കുറിപ്പെഴുത്ത്, പ്രദർശനം, അവതരണവേളകൾ എന്നിവ സ്കൂൾ പ്രവർത്തനങ്ങൾക്ക് വൈവിധ്യം പകരണം.***

ദേശീയ ദിനങ്ങൾ, പ്രാദേശികാഘോഷങ്ങൾ എന്നിവ സ്കൂൾ പ്രവർത്തനങ്ങളോട് ഉചിതമായി കണ്ണിചേർക്കണം. സാഹിത്യസമാജം, ക്ലബ് പ്രവർത്തനങ്ങൾ എന്നിവ ക്ലാസ് പ്രവർത്തനങ്ങളുമായി ഉദ്ഗ്രഥിക്കണം. സ്കൂൾ പ്രവർത്തനങ്ങൾ മുൻകൂട്ടി ആസൂത്രണം ചെയ്ത് വാർഷിക പ്രവർത്തന കലണ്ടർ തയ്യാറാക്കണം. ഈ ആസൂത്രണത്തിൽ പി.ടി.എ,

എം.പി.ടി.എ അംഗങ്ങളെ പങ്കെടുപ്പിക്കണം. സ്കൂൾ പ്രവർത്തനത്തിന്റെ സുതാര്യത ഉറപ്പാക്കണം. ജനകീയ മോണിട്ടറിങ്ങിനും ഇതാവശ്യമാണ്.

17. *പാഠപുസ്തകങ്ങൾക്ക് വർക്ബുക്കിന്റെ സ്വഭാവം നൽകണം. അവ Interactive Material ആവണം. നോൺഡീറ്റെയിൽഡ് ടെക്സ്റ്റിനു പകരം വായനയ്ക്കു പറ്റിയ ചെറുപുസ്തകങ്ങളുടെ സെറ്റ് നൽകണം. കോമ്പസിഷന് വേറിട്ട പുസ്തകം ആവശ്യമില്ല. TB, HB എന്നിവ സംസ്ഥാനതലത്തിൽ തയ്യാറാക്കി ജില്ലകളിൽ ഒരേസമയം അച്ചടിച്ചു വിതരണം ചെയ്യണം. ക്രമേണ അവ ജില്ലാതലത്തിൽ തയ്യാറാക്കണം. അതിന് സഹായകരമായ വിധത്തിൽ ജില്ലകളിലെ വൈദഗ്ധ്യത്തെ വളർത്തണം.*

18. *എസ്.ആർ.ജി, ക്ലസ്റ്റർ സംഗമം, ഡി.ആർ.ജി.മോണിറ്ററിങ് എന്നിവ വഴി അക്കാദമിക് പ്രവർത്തനം ശക്തിപ്പെടുത്തണം. അക്കാദമിക ധാരകൾ ഉൾക്കൊണ്ടുള്ള ജനകീയ മോണിട്ടറിങ്ങും ശക്തമാക്കണം. പഞ്ചായത്തുതലത്തിൽ മോണിട്ടറിങ് സമിതി ഉണ്ടാവണം. പ്രാദേശികമായി സ്കൂൾ കലണ്ടർ തയ്യാറാക്കണം. അതനുസരിച്ച് പ്രവർത്തനങ്ങൾ അവലോകനം ചെയ്യാൻ SSG, PTA, MPTA പ്രതിനിധികൾക്കുകൂടി പങ്കാളിത്തമുള്ള പ്രതിമാസ വിലയിരുത്തൽ യോഗങ്ങൾ നടത്തണം.*

സ്കൂളും സമൂഹവും തമ്മിലുള്ള ബന്ധം ശക്തിപ്പെടുത്താനും സ്കൂളുകളുടെ ഉത്തരവാദിത്വവും പ്രവർത്തനരീതികളും സമൂഹബന്ധമാക്കാനും ജനകീയമോണിട്ടറിങ് ആവശ്യമാണ്. സ്കൂളിൽ നടക്കുന്നതെന്തെന്ന് സമൂഹവും സമൂഹത്തിന്റെ ആവശ്യങ്ങൾ എന്തെന്ന് അക്കാദമിക് സമൂഹവും അറിയണം. ഇതിന് അധ്യാപകരുടെയും രക്ഷിതാക്കളുടെയും ബോധവൽക്കരണം ആവശ്യമാണ്. എന്നാൽ മാത്രമേ ജനകീയമോണിട്ടറിങ് ഫലപ്രദമാകൂ.

19. *പ്രവർത്തനാധിഷ്ഠിതവും സമഗ്രവുമായ തുടർമൂല്യനിർണയം രൂപപ്പെടുത്തണം.*

പ്രതിദിന ആസൂത്രണം, പ്രതിദിന വിലയിരുത്തൽ, പ്രതിവാര ആസൂത്രണം, പ്രതിവാര സ്കൂൾതല വിലയിരുത്തൽ, പ്രതിമാസ വ്യക്തിഗത വിലയിരുത്തൽ എന്നിവ പ്രാവർത്തികമാക്കണം. ഇതിലേക്ക് ഓരോ കുട്ടിയെയും ഉദ്ദേശിച്ച് നിരന്തര മൂല്യനിർണയരേഖ തയ്യാറാക്കണം. സംസ്ഥാന മാതൃക തയ്യാറാക്കി ജില്ലാ/ഗ്രാമപഞ്ചായത്തുകൾ വഴി അച്ചടിച്ചു നൽകണം. എൽ.പി.യിൽ നിലവിലുള്ള ഗ്രേഡിങ് രീതി പിഴതീർത്ത് ശക്തിപ്പെടുത്തണം. യു.പി.യിൽ ഉള്ളടക്കവും രീതിയും ഒരുപോലെ പരിഗണിച്ചുകൊണ്ടുള്ള Multifactor scaling ആവിഷ്കരിച്ചു നടപ്പിലാക്കണം. കുട്ടിക്ക് തോൽവി ഒരു അപമാനമായോ ഭാരമായോ മാറരുത്. കഴിവു പ്രകടിപ്പിച്ച മേഖലയിലേക്ക് ഭാവിയിൽ വഴി തിരിയുന്നതിനുള്ള അടിസ്ഥാന വിവരശേഖരണം എന്ന നിലയിൽ മാത്രമേ നിരന്തരട്രാക്ക് റെക്കോർഡ് അവതരിപ്പിക്കാവൂ.

20. *SCERT, DIET എന്നിവയെ കൂടുതൽ ശക്തിപ്പെടുത്തണം.*

അധ്യാപകരുടെ എണ്ണവുമായി ബന്ധപ്പെടുത്തിയ സ്റ്റാഫ് പാറ്റേൺ ഉണ്ടാവണം. കൂടുതൽ പ്രവർത്തന സ്വാതന്ത്ര്യം അനുവദിച്ച് സ്വതന്ത്രമായ അന്വേഷണങ്ങളും പഠനങ്ങളും സംഘടിപ്പിക്കുന്ന റിസോഴ്സ്സെന്ററുകളായി അവയെ വികസിപ്പിക്കണം.

21. *എൽ.പി, യു.പി, എച്ച്.എസ് തലങ്ങളിൽ സപ്പോർട്ടിങ് സംവിധാനം രൂപപ്പെടുത്തണം. ബ്ലോക്കടിസ്ഥാനത്തിൽ BEOമാരെ നിയമിക്കണം. വിദ്യാലയങ്ങളുടെ അക്കാദമിക മോണിറ്ററിങ് ഫലപ്രദമാക്കാൻ തക്കവണ്ണം ഒരു സപ്പോർട്ടിങ് ഗ്രൂപ്പ് BEOവിനു കീഴിലുണ്ടാവണം.*

22. *ത്രിതല പഞ്ചായത്തു സംവിധാനവും വിദ്യാഭ്യാസ ഡിപ്പാർട്ടുമെന്റു സംവിധാനങ്ങളും തമ്മിൽ പൂർണമായ ഏകോപനം ഉണ്ടാവണം.*

23. ***മേളകളിലെ മത്സരാംശം ഒഴിവാക്കി പഞ്ചായത്തുതലം കൊണ്ട് അവസാനിപ്പിക്കണം***

ഇന്നത്തെ സ്കൂൾ കലാമേളകൾ കുട്ടികളുടെ സർഗവാസനകൾ പുറത്തുകൊണ്ടുവരുന്നതിനുപകരം രക്ഷിതാക്കളുടെയും വിവിധ പരിശീലന കേന്ദ്രങ്ങളുടെയും പദവി ചിഹ്നങ്ങളായി മാറുകയാണ്. വിവിധ പ്രൊഫഷണൽ കോളേജുകളിലേക്ക് പ്രവേശനത്തിനുള്ള ഗ്രേസ് മാർക്കുകളും കുട്ടികളെ ആകർഷിക്കുന്നു. കലയെക്കാളധികം മത്സരത്തിനു പ്രാധാന്യം നൽകുന്ന ഈ അവസ്ഥയിൽ മാറ്റം വരണം. അതിന് സംസ്ഥാന ജില്ലാകലാമേളകൾ ആവശ്യമില്ല. പഞ്ചായത്തു തലത്തിൽ പ്രതിഭകളെ കണ്ടെത്തുകയും അവർക്ക് തുടർന്നു പഠിക്കാനും പരിശീലിക്കാനും പാകമായ വിധത്തിൽ വിവിധ വിഷയങ്ങൾ കരിക്കുലത്തിൽ ഉൾപ്പെടുത്തുകയുമാണ് വേണ്ടത്. സെക്കണ്ടറിതലത്തിൽ അവ ഐച്ഛികങ്ങളായി എടുത്തു പഠിക്കാനും കുട്ടികൾക്ക് സ്വാതന്ത്ര്യം നൽകണം.

24. ***പ്രാദേശിക തീരുമാനമനുസരിച്ച് സ്കൂൾസമയം മാറ്റാൻ അനുവദിക്കണം. 8.30 മുതൽ 3.30 വരെയാണ് അഭികാമ്യം. 40 മിനുട്ടിന്റെ പിരിയഡുകൾ എന്ന സങ്കൽപം മാറ്റണം.***

സ്കൂൾ സമയത്തിൽ വൈവിധ്യം വരുത്തേണ്ടതിന്റെ ആവശ്യം നിരവധി പഠനങ്ങളിൽ സൂചിപ്പിച്ചിട്ടുണ്ട്. കാർഷിക പ്രദേശങ്ങൾ, പർവതസാനുക്കൾ, തീരപ്രദേശങ്ങൾ തുടങ്ങിയവയെല്ലാം നഗരസമൂഹത്തിലെ സമയക്രമം തന്നെ തുടരണമെന്നു വാദിക്കുന്നതിൽ കഴമ്പില്ല. അതുകൊണ്ട് പ്രാദേശികാവശ്യങ്ങളനുസരിച്ച് സ്കൂൾസമയത്തിൽ മാറ്റം വരുത്താം. 40 മിനുട്ടിന്റെ പിരിയഡുകൾ ഒരു പഠനപ്രവർത്തനം പൂർത്തിയാക്കുന്നതിന് തീരെ യോജിച്ചതല്ല. അതുകൊണ്ട് പിരിയഡുകൾ ഒരു മണിക്കൂർ വരെയാകാം.

25. ***അധ്യാപകനിയമനം, സ്ഥലംമാറ്റം എന്നിവ തദ്ദേശഭരണസ്ഥാപനങ്ങൾക്കു വിട്ടുകൊടുക്കണം. നിയമനത്തിന്റെ മാനദണ്ഡങ്ങൾ പബ്ലിക്ക് സർവീസ് കമ്മീഷനും സ്ഥലമാറ്റത്തിന്റെ മാനദണ്ഡങ്ങൾ പൊതുവിദ്യാഭ്യാസ ഡയരക്ട്രേറ്റും തീരുമാനിക്കണം.***

ഒരു പൊതു വിദ്യാഭ്യാസ പദ്ധതിയിൽ അധ്യാപകരുടെ നിയമനത്തിനും പൊതു മാനദണ്ഡങ്ങൾ ആവശ്യമാണ്. പൊതു മാനദണ്ഡം ഉറപ്പുവരുത്തണമെങ്കിൽ അധ്യാപക നിയമനത്തിനും ഏകീകൃത സ്വഭാവം ഉണ്ടാവണം. അധ്യാപകർ കഴിയാവുന്നത്ര സ്കൂളിന്റെ അടുത്തുതന്നെ താമസിക്കുന്നവരായിരിക്കണം. അവർക്കുമാത്രമേ കുട്ടി വളരുന്ന സമൂഹ പരിതസ്ഥിതിയെ കൃത്യമായി മനസ്സിലാക്കാൻ കഴിയൂ. പൊതു മാനദണ്ഡങ്ങളനുസരിച്ചുള്ള നിയമനം പഞ്ചായത്തുകൾക്കു നൽകുന്നതാണ് മേൽസൂചിപ്പിച്ച നിബന്ധനകൾ ഉറപ്പുവരുത്താൻ നല്ലത്.

26. ***വായനാപുസ്തകങ്ങൾ, റഫറൻസ് ഗ്രന്ഥങ്ങൾ, പഠനോപകരണങ്ങൾ എന്നിവ പ്രാദേശികമായി തെരഞ്ഞെടുത്ത് വാങ്ങാനുള്ള സൗകര്യം നൽകണം.***

27. ***സിലബസ്സിൽ മാറ്റം വരുമ്പോൾ പുതിയ സിലബസ്സനുസരിച്ച് അധ്യാപകപരിശീലനം നിർബന്ധമാക്കണം. പരിശീലനം തുടർച്ചയായ പ്രക്രിയയാക്കണം.***

അധ്യാപക പരിശീലനത്തിന്റെ ദൗർബല്യവും അപര്യാപ്തതയും മൂലമാണ് പാഠ്യപദ്ധതി പരിഷ്ക്കാരങ്ങൾ വേണ്ടരീതിയിൽ വിജയിക്കാതിരുന്നത്. ഇതിന് പരിശീലന രീതിയിൽ പൂർണമായ മാറ്റം ആവശ്യമാണ്. പാഠ്യപദ്ധതി നിർവഹണത്തിൽ നിരവധി നൂതന രൂപങ്ങൾ ദിനംതോറും പ്രത്യക്ഷപ്പെടുന്നുണ്ട്. ഇവയെ പരിചയപ്പെടേണ്ടത് അധ്യാപകരുടെ കാര്യക്ഷമതയുടെ വികാസത്തിന് ആവശ്യമാണ്. അതിന് മാസത്തിൽ ഒരു പ്രാവശ്യമെങ്കിലും പരിശീലനം വേണം.

# സെക്കണ്ടറി സ്കൂൾ വിദ്യാഭ്യാസം

1. *8 മുതൽ 12 വരെയുള്ള വിദ്യാഭ്യാസത്തെ സെക്കണ്ടറി തലമെന്ന ഒറ്റ യൂണിറ്റായി കാണണം.*

പുതിയ പാഠ്യപദ്ധതിയുടെ പരിപ്രേക്ഷ്യമനുസരിച്ച് 12-ാം ക്ലാസ്സാണ് സ്കൂൾ വിദ്യാഭ്യാസത്തിന്റെ ടെർമിനൽ ഘട്ടമായി കാണുന്നത്. കുട്ടിയുടെ സാമാന്യ സ്കൂൾ വിദ്യാഭ്യാസം 12-ാം ക്ലാസ്സു വരെയായിരിക്കണം. പ്രൈമറി തലത്തിൽ കുട്ടി പ്രകൃതിയെ കുറിച്ചും, സമൂഹത്തെ കുറിച്ചും പൊതുവായ ധാരണകൾ വെച്ചു പുലർത്തുകയും, ഭാഷാപരവും ഗണിതപരവുമായ ശേഷികൾ വികസിപ്പിക്കുകയും ആണ് ചെയ്യുന്നത്. സെക്കണ്ടറി ഘട്ടത്തിൽ കുട്ടി നിത്യജീവിത വ്യവഹാരത്തിലുള്ള വൈജ്ഞാനികവും, പ്രായോഗികവും ആയ സാമാന്യ ശേഷികൾ നേടുന്നു. അതോടൊപ്പം സാമൂഹ്യ ആവശ്യങ്ങൾക്കനുസരിച്ചും കുട്ടിയുടെ പ്രകൃതത്തിനും അഭിരുചിക്കും അനുസരിച്ചും ചില പ്രത്യേക മേഖലകളിൽ സവിശേഷമായ ശേഷികളും നൈപുണികളും വളർത്തുകയും ചെയ്യുന്നു. അതോടെ അയാൾ സ്വന്തം ശേഷീ മേഖലയിൽ പ്രായോഗികമായ ഏതു പ്രവർത്തനവും നടത്തുന്നതിന് സന്നദ്ധനാകുന്നു / സന്നദ്ധയാകുന്നു. ഈ മേഖലകളിൽ ഉന്നതശേഷികൾ നേടുന്നതിന് താൽപര്യം പ്രകടിപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ഈ പ്രക്രിയ മുഴുവൻ നടക്കുന്ന കാലഘട്ടമെന്ന നിലയിൽ 8 മുതൽ 12 വരെ ഒറ്റ യൂണിറ്റായി കാണുന്നതാണ് ഉത്തമം.

2. *സെക്കൻഡറി തലത്തിൽ വ്യത്യസ്ത വിഷയ പഠനത്തിനുള്ള അടിത്തറയാകുന്നത് 8-ാം സ്റ്റാൻഡേർഡ് ആണ്. സ്വന്തം ചുറ്റുപാടുകളെ കുറിച്ചുള്ള ഉദ്ഗ്രഥിതമായ പഠനരൂപങ്ങളോടൊപ്പം വ്യത്യസ്ത വിഷയങ്ങളുടെ രീതിയും പ്രക്രിയയും കുട്ടികൾക്ക് പരിചയപ്പെടാനാവണം. അതിലൂടെ കുട്ടികൾക്ക് പുതിയ ആശയങ്ങളിൽ എത്താനും മൊത്തം പ്രക്രിയയിൽ അഭിരുചി ജനിക്കാനും കഴിയണം.*

7-ാം ക്ലാസ്സുവരെ കുട്ടികൾക്ക് സ്ഥൂല പ്രപഞ്ചത്തെക്കുറിച്ചും, സമൂഹത്തെക്കുറിച്ചും ധാരണകൾ ഉണ്ട്. പക്ഷേ, അവ മുഖ്യമായും പ്രക്രിയാധിഷ്ഠിതമായി എത്തിച്ചേരുന്ന വിവരങ്ങളുടെ സഞ്ചയം മാത്രമാണ്. അവ 7-ാം ക്ലാസ്സുവരെ വ്യത്യസ്ത ശാസ്ത്രശാഖകളായി വിഗ്രഹിക്ക പ്പെടുന്നില്ല. 8-ാം ക്ലാസ്സിൽ കുട്ടി ചെയ്യുന്നത് 7-ാം ക്ലാസ്സുവരെ എത്തിച്ചേർന്ന പൊതുധാരണകളുടെ അടിസ്ഥാനത്തിൽ വ്യത്യസ്ത ശാസ്ത്രശാഖകളിലെ രീതിയും പ്രക്രിയയും മനസ്സിലാക്കുകയും അവയിലൂടെ പുതിയ ആശയങ്ങളിൽ എത്തിച്ചേരുകയുമാണ്. ഈ രീതിബദ്ധമായ പ്രക്രിയ വ്യത്യസ്ത ശാസ്ത്രശാഖകളിലൂടെ വിജ്ഞാനമാർജിക്കുന്നതിനുള്ള അയാളുടെ ആത്മവിശ്വാസം വളർത്തുകയും, ഓരോ മേഖലയിലും കൂടുതൽ പഠിക്കുന്നതിന് സന്നദ്ധത പ്രകടമാവുകയും ചെയ്യുന്നു. ഈ പ്രക്രിയ മുഴുവൻ നടക്കുന്നത് കുട്ടിക്ക് പരിചിതമായ വ്യവഹാരമേഖലയെ സമഗ്രമായി ഉൾക്കൊണ്ടും അതിനെ അന്വേഷിക്കുന്നതിനുള്ള വ്യത്യസ്ത ജ്ഞാനസമ്പ്രദായങ്ങളായി വിവിധ ശാസ്ത്രശാഖകളെ വളർത്തിയെടുത്തുകൊണ്ടുമാണ്. 8-ാം സ്റ്റാൻഡേർഡിൽ ക്ലസ്റ്റർ ടീച്ചിംഗ് സമ്പ്രദായം ഏർപ്പെടുത്തണം. അഭിരുചി നിർണയവും കൂട്ടായി നടത്തേണ്ടതാണ്. ഇതിന് ഉചിതമായ അധ്യാപക പരിശീലനം എല്ലാ അധ്യാപകർക്കും കൊടുക്കേണ്ടതാണ്.

3. *9,10 ക്ലാസ്സുകളിലെ വിഷയ പഠനം രണ്ടു സരണികളിലായി ക്രമീകരിക്കേണ്ടതാണ്.*

*1) സാമാന്യം.*

*2) ഐച്ഛികം.*

സാമാന്യപഠനം എല്ലാ വിദ്യാർഥികൾക്കും പൊതുവായതും ഐച്ഛിക പഠനം എല്ലാ വിദ്യാർഥികളും സ്വന്തം അഭിരുചി അനുസരിച്ച് തെരഞ്ഞെടുക്കുന്നതുമായിരിക്കും.

10-ാം ക്ലാസ്സോടെ സാമാന്യ വിദ്യാഭ്യാസം പൂർത്തിയാകുമെന്നാണ് സങ്കൽപം. അതുകൊണ്ട് 10-ാം ക്ലാസ്സിന്റെ അവസാനത്തോടെ എല്ലാ വിദ്യാർഥികൾക്കും നിത്യജീവിതത്തിന് ആവശ്യമായ വൈജ്ഞാനിക ശേഷികളുടെ വികാസം ഉറപ്പുവരുത്തേണ്ടതുണ്ട്. അതോടൊപ്പം 8-ാം ക്ലാസ്സുമുതൽ വ്യക്തമായ അഭിരുചി പ്രദർശിപ്പിക്കുന്ന മേഖലകളിൽ വർധിച്ച ശേഷികളും അഭിരുചികളും വളർത്തുന്നതിനും തുടർന്നു പഠിക്കുന്നതിനും പ്രായോഗിക പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിനുമുള്ള മനോഭാവം വളർത്തുകയും വേണം. ഈ അഭിരുചികളെയും മനോഭാവങ്ങളെയും ആസ്പദമാക്കിയാണ് അവൻ/അവൾ പതിനൊന്നും പന്ത്രണ്ടും ക്ലാസ്സുകളിലെ ഐച്ഛിക വിഷയങ്ങൾ തെരഞ്ഞടുക്കുന്നതും തന്റെ ജീവിത പ്രവർത്തനങ്ങളുടെ ദിശ രൂപപ്പെടുത്തുന്നതും. ഇതിനു സാധ്യമാകണമെങ്കിൽ ഐച്ഛിക വിഷയങ്ങൾ 9-ാം ക്ലാസ്സുമുതൽ നൽകുന്നതാണ് നല്ലത്.

4. ***വ്യത്യസ്ത ഭാഷാ വ്യവഹാര രൂപങ്ങളുമായി കുട്ടികൾ അർഥവത്തായും, യുക്തിസഹമായും സംവദിക്കുന്നതിനാണ് ഭാഷാപഠനം ഊന്നൽ നൽകേണ്ടത്. അതോടൊപ്പം വ്യവഹാര രൂപങ്ങളെ വിമർശനാത്മകമായി വിലയിരുത്തുന്നതിനും, പുതിയ രൂപങ്ങൾ സൃഷ്ടിക്കുന്നതിനും ഉള്ള കഴിവും വളർത്തേണ്ടതുണ്ട്. സമൂഹത്തിൽ വ്യാപരിക്കുന്ന ഭാഷാപരവും ദൃശ്യ ശ്രാവ്യപരവുമായ ചിഹ്നങ്ങളെ വ്യാഖ്യാനിക്കുന്നതിനും വിമർശനാത്മകമായി നോക്കിക്കാണുന്നതിനുള്ള കഴിവും ഇതിൽ പെടണം.***

ഇന്ന് ഉപന്യാസങ്ങൾ, ലേഖനങ്ങൾ, കഥകൾ, യാത്രാവിവരണങ്ങൾ തുടങ്ങിയ വ്യത്യസ്ത മേഖലകൾ പരിചയപ്പെടുത്തുന്നുണ്ടെങ്കിലും ഇവയെല്ലാം ഭാഷാപരമായ അഭ്യാസങ്ങൾക്കും പ്രശ്നോത്തരികൾക്കും ഉള്ള ഉപാധി മാത്രമായിട്ടാണ് കാണുന്നത്. ഇതുകൊണ്ട് ഭാഷാപരമായ വ്യത്യസ്ത വ്യവഹാരങ്ങളുടെ സാധ്യത കുട്ടി കാണുന്നില്ല. ഭാഷയുടെ സർഗാത്മകമായ ഉപയോഗത്തെക്കുറിച്ചും അറിയുന്നില്ല. ഇതിന്റെ ഫലമായി അയാളുടെ ഭാഷാപരമായ ശേഷികൾ നിത്യജീവിത മേഖലകളിലെ ഏതു പ്രശ്നങ്ങളോടും പ്രതികരിക്കത്തക്ക രീതിയിൽ വളർത്തിയെടുക്കാൻ സാധിക്കുന്നില്ല. കൂടാതെ പുതിയ അനുഭവങ്ങൾ തേടാനുള്ള പ്രാപ്തികളോ സന്നദ്ധതയോ കാണിക്കുന്നില്ല. ആധുനിക ഭാഷാശാസ്ത്ര സിദ്ധാന്തങ്ങൾ വ്യവഹാര രൂപങ്ങളുടെ പഠനത്തെ ആധാരമാക്കിയുള്ള തന്ത്രങ്ങളിലാണ് ഇപ്പോൾ ഊന്നുന്നത്. അതിലേക്ക് നമ്മുടെ ഭാഷാപഠനം മൊത്തത്തിൽ മാറേണ്ടതുണ്ട്. കൂടാതെ നമ്മുടെ സാംസ്കാരിക മേഖലകളിൽ സൃഷ്ടിപരമായി ഇടപെടുന്നതിന്റെ ഭാഗമായി ചിഹ്നവിജ്ഞാനീയപരമായ വിശകലനങ്ങൾ നടത്താനുള്ള പ്രാപ്തിയും കൂടി നേടേണ്ടതുണ്ട്.

5. ***കലാകായിക മേഖലകളിലെ വിവിധ രൂപങ്ങളിൽ കുട്ടികളുടെ അഭിരുചി കണ്ടെത്തുകയും അഭിരുചി പ്രദർശിപ്പിക്കുന്ന മേഖലകൾ ഐച്ഛികമായി തെരഞ്ഞടുത്ത് സ്വന്തം ശേഷികൾ വർധിപ്പിക്കുന്നതിനുള്ള അവസരങ്ങൾ നൽകുകയും വേണ്ടതാണ്. അതോടൊപ്പം വ്യത്യസ്ത കലാകായിക അനുഭവങ്ങളെ ആസ്വാദ്യപരമായി വിലയിരുത്താനുള്ള ശേഷി എല്ലാവരും നേടുന്നു.***

കലാകായിക വിദ്യാഭ്യാസം ഇന്ന് കരിക്കുലേതരമായിട്ടാണ് സങ്കൽപിക്കപ്പെടുന്നത്. പക്ഷെ, കുട്ടിക്ക് കിട്ടുന്ന അനുഭവത്തിന്റെ ആകെത്തുകയാണ് കരിക്കുലം എന്നതു കൊണ്ട്

കലാകായിക വിദ്യാഭ്യാസം കരിക്കുലത്തിന്റെ ഭാഗമാകേണ്ടതാണ്. അതിൽ കഴിവുകൾ പ്രദർശിപ്പിക്കുന്ന കുട്ടികളെ വ്യത്യസ്ത മേളകളിൽ വേഷം കെട്ടിക്കുകയും ഗ്രേസ് മാർക്ക് നേടിക്കൊടുക്കുകയും ആണ് ചെയ്യുന്നത്. അതിനു പകരം അവരുടെ ശേഷികളെ ക്രമാനുഗതമായി വളർത്തുന്ന ഒരു പാഠ്യക്രമം രൂപപ്പെടണം.

6. ***വ്യത്യസ്ത വിഷയങ്ങളുടെ പഠനത്തെ സമൂഹത്തിൽ ഈ വിഷയങ്ങൾ ഉപജീവിച്ച് രൂപപ്പെടുത്തിയ തൊഴിൽ പ്രക്രിയയുമായി ബന്ധപ്പെടുത്തണം. ഇത്തരം തൊഴിൽ പരമായ അനുഭവം എല്ലാ വിദ്യാർഥികൾക്കും ലഭ്യമാകുമെന്ന് ഉറപ്പു വരുത്തുകയും ഈ അഭിരുചികൾ വളർത്താൻ അവരെ പ്രോത്സാഹിപ്പിക്കുകയും വേണം. ചില തൊഴിൽ മേഖലകൾ ഐച്ഛികമായി തെരഞ്ഞെടുക്കുന്നതിനുള്ള അവസരവും നൽകേണ്ടതാണ്.***

ഇപ്പോൾ നിലവിലുള്ള പ്രവൃത്തി പരിചയം, SUPW മുതലായ പരിപാടികൾ പൊതുവേ പരാജയമായാണ് കാണുന്നത്. പ്രവൃത്തിപരിചയം വാർഷികമേളകളിൽ മാത്രം ഒതുങ്ങുന്നു. ഇതിന്റെ ഫലമായി പല തരത്തിലുള്ള അനുഭവ സമ്പത്തിനുള്ള സാധ്യതകൾ ഉണ്ടായിട്ടും പ്രായോഗികമായി കുട്ടി തൊഴിൽ മേഖലകളിലൊന്നും ഒരു ശേഷിയും നേടാനാവാതെയാണ് സ്കൂൾ വിദ്യാഭ്യാസം അവസാനിപ്പിക്കുന്നത്. ഈ സ്ഥിതിക്ക് മാറ്റം വരണമെങ്കിൽ തൊഴിൽ വിദ്യാഭ്യാസം പഠന പ്രവർത്തനത്തിന്റെ ഭാഗമാക്കേണ്ടതാണ്. എന്നാൽ മുമ്പ് തൊഴിൽ വിദ്യാഭ്യാസമെന്ന രീതിയിൽ നടത്തപ്പെട്ട Craft, needle work തുടങ്ങിയവയുടെ അനുഭവം കാണിക്കുന്നത് തൊഴിൽ അനുഭവങ്ങൾ കൃത്രിമമായി സ്കൂൾ അന്തരീക്ഷത്തിലേക്ക് കൊണ്ടുവരുന്നത് അപ്രായോഗികമാണ് എന്നാണ്. അതിനുപകരം മുഖ്യവിഷയ പഠനത്തിൽ തന്നെയുള്ള തൊഴിൽ അനുഭവങ്ങൾ നേടാനും തൊഴിൽ സാധ്യതകൾ കണ്ടെത്താനും കുട്ടിയെ പ്രേരിപ്പിക്കുകയാണ് വേണ്ടത്. കൃത്യമായി അഭിരുചി പ്രദർശിപ്പിക്കുന്ന മേഖലകളിൽ ഐച്ഛിക പഠനം ഉറപ്പുവരുത്തേണ്ടതാണ്.

7. ***മേൽസൂചിപ്പിച്ച 9,10 സ്റ്റാൻഡേർഡുകളിൽ നിർദേശിക്കുന്ന വിഷയങ്ങളുടെ പൊതുഘടന താഴെ പറയും വിധമായിരിക്കും.***

a. ***മലയാളം, ഇംഗ്ലീഷ്, ഹിന്ദി, കണക്ക്, സയൻസ്, സാമൂഹ്യശാസ്ത്രം എന്നിവ സാമാന്യപഠനത്തിന്റെ ഭാഗമായിരിക്കും.***

b. ***കലാ-കായിക-തൊഴിൽ രൂപങ്ങളിൽ കുട്ടികൾ നേടുന്ന ശേഷികളും സാമാന്യ പഠനങ്ങളുടെ വിഭാഗത്തിൽ പെടും.***

c. ***ഐച്ഛിക വിഷയങ്ങൾ കുട്ടികൾക്ക് തെരഞ്ഞെടുക്കാം. അവ: ശാസ്ത്രം, സാമൂഹ്യശാസ്ത്രം, ഗണിതം, തൊഴിൽ, കലാകായിക മേഖലകൾ, ഭാഷകൾ എന്നിവയിൽ നിന്നും തെരഞ്ഞെടുക്കുന്ന ഏതെങ്കിലും 3 വിഷയങ്ങൾ ആയിരിക്കും.***

ഇവ കൂടാതെ കൂടുതൽ വിഷയങ്ങൾ എടുത്ത് ക്രെഡിറ്റുകൾ നേടുകയും ചെയ്യാം.

സാമാന്യ വിഷയത്തിലെ ഊന്നൽ നിത്യജീവിത പ്രവർത്തനങ്ങളിൽ ആ വിഷയത്തിന്റെ ഉപയോഗത്തെയും, അതിൽ നിന്നു കിട്ടുന്ന വിജ്ഞാനത്തെയും സമഗ്രമായി കുട്ടികൾക്ക് പരിചയപ്പെടുത്തുക എന്നതാണ്. എന്നാൽ ഐച്ഛിക പഠനത്തിൽ ഈ വിഷയത്തിലുള്ള ഉന്നത പഠനത്തിനും അതിൽ തന്നെയുള്ള സാങ്കേതിക തൊഴിൽ മേഖലകളിലുള്ള നൈപുണികൾ നേടുന്നതിനുള്ള അനുഭവവും മനോഭാവവും സൃഷ്ടിക്കുക എന്നതാണ്. അതുകൊണ്ട് വിഷയത്തിന്റെ രീതിബദ്ധമായ പഠനത്തിൽ കൂടുതൽ ഊന്നൽ ഐച്ഛിക പഠനത്തിലായിരിക്കും. ഐച്ഛികപഠനം 9-ാം സ്റ്റാൻഡേർഡിൽ തന്നെ നടപ്പാക്കുന്നതിന് വേറൊരു ഉദ്ദേശ്യവുമുണ്ട്. എല്ലാ കുട്ടികളും എല്ലാ മേഖലകളിലും ഒരു പോലെ അഭിരുചി പ്രകടിപ്പിക്കുന്നില്ല എന്നുള്ളതുകൊണ്ട് അഭിരുചി ഇല്ലാത്ത മേഖലകൾ ഒഴിവാക്കുന്നതിനും

അങ്ങനെ ഉള്ളവ തെരഞ്ഞടുക്കുന്നതിനും ഉള്ള അവസരം കുട്ടിക്ക് ലഭിക്കുന്നു. ഇവിടെ നിർദേശിക്കപ്പെട്ട എല്ലാ വിഷയങ്ങൾക്കും തുല്യമായ പദവി ആണ് ഉള്ളതെന്നും ഉറപ്പുവരുത്തേണ്ടതാണ്.

മേൽപ്പറഞ്ഞ ശുപാർശകൾ ഫലപ്രദമായി നടപ്പിലാക്കണമെങ്കിൽ സ്കൂൾ ഘടനയിൽ മാറ്റങ്ങൾ ആവശ്യമായി വന്നേക്കും. പാഠ്യപദ്ധതിയുടെ വിശദാംശങ്ങൾ തയ്യാറാക്കുമ്പോൾ സ്കൂൾ സമയം, ഒരുകൂട്ടം ഐച്ഛികങ്ങൾ എടുത്തവർക്കു മറ്റൊന്നിലേക്കു മാറാനുള്ള സൗകര്യം മുതലായവ പരിഗണിക്കേണ്ടിവരും.

*d. സ്കൂൾ പിരിയഡുകൾ ഈ ഘടന അനുസരിച്ച് പുനഃക്രമീകരിക്കേണ്ടിവരും.*

ഹയർ സെക്കണ്ടറിയുമായി ബന്ധപ്പെടുത്തി പിരിയഡുക്രമം ഏകീകരിക്കുന്ന കാര്യം പരിശോധിക്കാവുന്നതാണ്.

*e. 9 മണിമുതൽ 1 മണിവരെ സാമാന്യ വിദ്യാഭ്യാസവും 2 മണിമുതൽ 4 മണിവരെ ഐച്ഛിക വിദ്യാഭ്യാസവും നടത്താവുന്നതാണ്. School Calender അതിനനുസരിച്ച് പുനഃക്രമീകരിക്കേണ്ടതാണ്.*

*8. സ്കൂൾ പ്രവർത്തനസമയം, അവധിദിവസങ്ങൾ തുടങ്ങിയവ സ്കൂൾ ഭരണസമിതി തീരുമാനിച്ചാൽ മതി. ആകെ പഠനബോധന പ്രക്രിയക്ക് ഒരു വർഷം ലഭിക്കേണ്ട സമയംമാത്രം സംസ്ഥാനതലത്തിൽ നിഷ്കർഷിക്കാം.*

പ്രവർത്തന ദിവസങ്ങൾ 200 ആയി നിജപ്പെടുത്തിയിട്ടുണ്ടെങ്കിലും അത് ഒരു സ്കൂളിലും നടപ്പിലാകുന്നില്ല എന്നതു വസ്തുതയാണ്. സംസ്ഥാനതലത്തിലും അല്ലാതെയുമുള്ള നിരവധി അവധി ദിവസങ്ങൾ മൂലം ഇന്ന് ഏതാണ്ട് 110 – 120 പ്രവൃത്തി ദിവസങ്ങളെ സ്കൂളിൽ ലഭിക്കുന്നുള്ളൂ. ഇതിന് പരിഹാരം വരുത്താൻ സംസ്ഥാനതലത്തിൽ നിയമനിർമാണം കൊണ്ട് സാധ്യമല്ല. പകരം സംസ്ഥാനതല അവധി ദിവസങ്ങൾ നിജപ്പെടുത്തുകയും ശേഷിച്ച പ്രവൃത്തി ദിവസങ്ങളെ ഫലപ്രദമായി ഉപയോഗിച്ച് പ്രവർത്തനദിവസങ്ങൾ പൂർത്തീകരിക്കുന്നതിനുള്ള സ്വാതന്ത്ര്യം സ്കൂളുകൾക്കു നൽകുകയുമാണുത്തമം.

*9. പാഠ്യപദ്ധതിയിലെ മാറ്റത്തിനോടൊപ്പം മൂല്യനിർണയരീതിയും മാറ്റേണ്ടിവരും. പഠനത്തോടൊപ്പം നടത്തുന്ന സമഗ്ര മൂല്യനിർണയവും 10 ാം ക്ലാസ് അവസാനം നടത്തുന്ന മൂല്യനിർണയവും ചേർത്താവണം കുട്ടികളെ വിലയിരുത്തുന്നത്.*

*10. താൻ തെരഞ്ഞെടുത്ത ഐച്ഛികങ്ങൾ തനിക്ക് അനുയോജ്യമായിരുന്നില്ല എന്ന തീരുമാനത്തിൽ കുട്ടി എത്തുന്ന ഘട്ടത്തിൽ മാറ്റി തെരഞ്ഞെടുക്കാൻ അവസരമുണ്ടാകണം. ഇതിനുള്ള അവസരം അധ്യയനവർഷം പൂർത്തിയാക്കിയതിനുശേഷം മാത്രമേ നൽകാവൂ. അങ്ങനെയുള്ളവർക്കായി അവധിക്കാല ബ്രിഡ്ജുകോഴ്സുകൾ നൽകാം.*

എത്രമാത്രം ശാസ്ത്രീയമായി കുട്ടിയുടെ അഭിരുചി നിർണയിച്ചാലും സെക്കണ്ടറി തലത്തിലെ കുട്ടികളുടെ പ്രകൃതമനുസരിച്ച് അഭിരുചിയിൽ മാറ്റം വരാം. അതുകൊണ്ട് മറ്റൊരു ഐച്ഛികത്തിലേക്കു മാറാൻ കുട്ടിയെ അനുവദിക്കണം. പക്ഷെ, ഐച്ഛികമാറ്റം യഥാർഥകാരണങ്ങൾകൊണ്ടാണെന്നു അധ്യാപകന് ബോധ്യപ്പെടണം. അധ്യയനവർഷത്തിന്റെ ഇടയിൽ മാറ്റങ്ങൾ അനുവദിക്കരുത്. ഒൻപതും പത്തും ക്ലാസുകൾക്കുശേഷം മാറ്റങ്ങളാവാം.

*11. 10-ാം ക്ലാസ്സിലെ അന്തിമ മൂല്യനിർണയം ഗ്രേഡിംഗ് സമ്പ്രദായത്തിലേക്ക് മാറണം. ഓരോ വിഷയത്തിലെയും ഗ്രേഡ് കുട്ടികളുടെ ശേഷികളുടെയും അഭിരുചികളുടെയും ആകെത്തുകയായിരക്കണം. ഗ്രേഡിംഗിന്റെ സ്കെയിലും പ്രക്രിയയും പരസ്യമാക്കണം.*

ഗ്രേഡിംഗ് സമ്പ്രദായം ഏർപ്പെടുത്തുന്നതോടെ മാർക്കുകളുടെ അടിസ്ഥാനത്തിലുള്ള

തോൽവിയും ജയവും ഒഴിവാക്കപ്പെടുന്നു. അതിനു പകരം കുട്ടികൾ നേടുന്ന ശേഷികളിലുള്ള സാമ്യങ്ങളും വ്യത്യാസങ്ങളും വിശദമായ ഗ്രേഡ് ഷീറ്റുകളിലൂടെ പ്രകടമാക്കാൻ കഴിയും. ഗ്രേഡുകൾ നിർണയിക്കുന്നത് ഓരോ ശേഷി പ്രസ്താവനയിലും അടങ്ങിയിരിക്കുന്ന പഠന സങ്കേതങ്ങൾ സമഗ്രമായി ഉൾക്കൊണ്ട് തയ്യാറാക്കുന്ന മൂല്യനിർണയ രീതികളിലൂടെ ആയിരിക്കണം. ഈ പഠന സങ്കേതങ്ങൾ ഓരോന്നും ഉൾക്കൊള്ളുന്നതിലൂടെ കുട്ടികൾ നടത്തുന്ന പ്രകടനങ്ങൾ വിലയിരുത്തി ഗ്രേഡ് പോയിന്റുകൾ നൽകപ്പെടുന്നു. രണ്ടുവർഷം ഉടനീളം ശേഖരിക്കുന്ന ഗ്രേഡ് പോയിന്റുകൾ സമാഹരിച്ചാണ് CCEയുടെ ഗ്രേഡുകൾ നിർണയിക്കുന്നത്. ഇതുപോലെ അന്തിമപരീക്ഷകളുടെ പ്രകടനങ്ങൾക്കും മൂല്യനിർണയ രീതി ആവിഷ്ക്കരിച്ച് ഗ്രേഡ് പോയിന്റുകൾ തീരുമാനിക്കാം. ഇവയെല്ലാം ചേർന്ന് ലഭ്യമായിട്ടുള്ള പോയിന്റുകളെ സാംഖികമായി ഏതെങ്കിലും Scaling method ഉപയോഗിച്ച് മാറ്റി അതിനെ ഗ്രേഡ് ആക്കാവുന്നതാണ്.

# ഹയർസെക്കണ്ടറി സ്കൂൾ വിദ്യാഭ്യാസം

1. ***ഹയർസെക്കണ്ടറി തലത്തിൽ ഐച്ഛികങ്ങളുടെ എണ്ണം മിനിമം 4 ആയി നിജപ്പെടുത്തേണ്ടതാണ്. ഒന്നോ രണ്ടോ എണ്ണം കൂടുതൽ എടുക്കുന്നവർക്ക് അധിക ക്രെഡിറ്റ് നൽകാം. ഉല്പാദനമേഖല, പ്രഫഷണൽ സാങ്കേതിക മേഖല, അക്കാദമിക മേഖല എന്നിവയിലോ ഇവയുടെ വ്യത്യസ്തമായ സമുച്ചയങ്ങളിലോ ഐച്ഛികങ്ങൾ തെരഞ്ഞെടുക്കാം. 10-ാംക്ലാസ്സിലെ ഗ്രേഡിംഗിന്റെ അടിസ്ഥാനത്തിൽ കണ്ടെത്തുന്ന വിഷയാഭിരുചിയായിരിക്കും തെരഞ്ഞെടുപ്പിന്റെ മാനദണ്ഡം.***

   ഇന്ന് ഹയർ സെക്കണ്ടറിയിൽ നടപ്പിലുള്ള 4 വിഷയങ്ങൾ എന്ന രൂപത്തിന് മാറ്റം വരുത്തേണ്ടതില്ല. ഒന്നോ രണ്ടോ വിഷയങ്ങൾ കൂടുതൽ എടുക്കുകയാണെങ്കിൽ അധിക ക്രെഡിറ്റുകൾ നൽകുകയും ചെയ്യാം. പക്ഷെ, ഇന്നത്തേതുപോലെ സയൻസ്, കൊമേഴ്സ്, ഹ്യൂമാനിറ്റീസ് എന്നിങ്ങനെ വിഷയാധിഷ്ഠിതമായല്ല ഗ്രൂപ്പുകൾ തിരിക്കേണ്ടത്. സമൂഹത്തിലെ വ്യത്യസ്ത തൊഴിൽ മേഖലകൾ ഇവയിൽ ചില വിഷയങ്ങളുമായോ, വിഷയങ്ങളുടെ കൂട്ടങ്ങളുമായോ ആണ് ബന്ധപ്പെട്ടു കിടക്കുന്നത്. ഉദാഹരണത്തിന് ബാങ്കിംഗ് എന്ന മേഖലയ്ക്ക് Economics,Commerce, Social Statistics എന്നിവ അവശ്യം അറിഞ്ഞിരിക്കേണ്ടതാണ്. വിഷയ നിർണയം നടത്തുമ്പോൾ കുട്ടിയുടെ അഭിരുചി കണക്കിലെടുക്കുന്നതോടൊപ്പം സാമൂഹ്യ ആവശ്യങ്ങളും നിറവേറ്റേണ്ടതായിട്ടുണ്ട്. ഇതോടൊപ്പം തന്നെ ഏതെങ്കിലും മേഖലയിൽ ഉന്നതപഠനത്തിനു പോകാനുള്ള സൗകര്യവും ഉണ്ടായിരിക്കണം.

2. ***ഇന്നത്തെ സ്ഥിതിയിൽ മലയാളം, ഇംഗ്ലീഷ് ഭാഷകളുടെ പഠനം തുടരാം. എങ്കിലും കാലക്രമേണ ഈ ഭാഷകളുടെ സാമാന്യപഠനം ഹയർ സെക്കണ്ടറി തലത്തിൽ അവസാനിക്കുകയും അവ ഐച്ഛികമായി മാറ്റുകയും ആണ് വേണ്ടത്. ഇനി അനുവദിക്കുന്ന കോഴ്സുകളിൽ സാമാന്യപഠനം ഒഴിവാക്കാം. ഭാഷാപഠനം സാമാന്യ പഠനങ്ങളിൽ നിന്ന് മാറ്റുമ്പോൾ 2 പുതിയ ഐച്ഛിക വിഷയങ്ങൾ കൂടി ഉൾപ്പെടുത്താം. ഭാഷ, സാംസ്കാരികപഠനം, സാമൂഹ്യപ്രവർത്തനം, തൊഴിൽ മേഖല ഇവയിൽ ഏതെങ്കിലും 2 വിഷയങ്ങൾ തെരഞ്ഞെടുക്കാം.***

   10-ാം ക്ലാസ്സിനകം സാമാന്യപഠനം മൊത്തത്തിൽ അവസാനിക്കുന്നതുകൊണ്ട് അത് ഭാഷാപഠനത്തിനും ബാധകമാകേണ്ടതാണ്. തുടർന്നുള്ള ഭാഷാപഠനം, ശാസ്ത്രം, സാമൂഹ്യശാസ്ത്രം, ഗണിതം, സാങ്കേതികവിദ്യകൾ മുതലായ ഏതെങ്കിലും വിഷയവുമായി ബന്ധപ്പെട്ടതോ അല്ലെങ്കിൽ ഭാഷാപഠനങ്ങൾ, സാംസ്ക്കാരികപഠനങ്ങൾ, ചിഹ്ന വിജ്ഞാനീയം തുടങ്ങിയ പ്രത്യേക പഠനങ്ങളുമായി ബന്ധപ്പെട്ടതോ ആകേണ്ടതാണ്. ഇവയെല്ലാം ഒരു പൊതു ഘടനയുടെ കീഴിൽ ആകേണ്ടതില്ല. അതിനുപകരം താൽപര്യമുള്ള വിദ്യാർഥികൾക്ക് ഐച്ഛികമായി തെരഞ്ഞെടുക്കാനുള്ള അവസരം നൽകുകയുമാണ് വേണ്ടത്. മറ്റു ഭാഷകളെല്ലാം ഇത്തരം ഐച്ഛികങ്ങളിൽ ഉൾപ്പെടും. അങ്ങനെ വരുമ്പോൾ 4 ഐച്ഛികങ്ങൾ കൂടാതെ മൊത്തം ഐച്ഛികങ്ങളുടെ എണ്ണം 6 ആയി മാറും. ഇവയെല്ലാം ഒരേ വിഷയമേഖലയിൽ തെരഞ്ഞെടുക്കാൻ അനുവദിക്കുന്നത് ആശാസ്യമല്ല. അത് കുട്ടിയുടെ സമഗ്ര വീക്ഷണത്തെ ബാധിക്കും. അതുകൊണ്ട് ഒരു പ്രത്യേക വിഷയമേഖല തെരഞ്ഞെടുക്കുന്ന കുട്ടിക്ക് (ഉദാ: ശാസ്ത്രം) അവയിൽനിന്ന് വ്യത്യസ്തമായ ഭാഷകൾ, സാമൂഹ്യ പ്രവർത്തനം, സാംസ്കാരിക പ്രവർത്തനം, തൊഴിലുകൾ എന്നിവയിൽ നിന്നാണ്

കുട്ടി ഐച്ഛികങ്ങൾ തെരഞ്ഞെടുക്കേണ്ടത്. ഇതേ രീതി മറ്റുവിഷയങ്ങൾക്കും ബാധകമാകേണ്ടതാണ്.

3. ***ഹയർസെക്കണ്ടറിയിൽ 11,12 ക്ലാസ്സുകൾ ഒറ്റ യൂണിറ്റായി എടുത്ത് മൂല്യനിർണയം നടത്തേണ്ടതാണ്. പക്ഷേ അന്തിമപരീക്ഷയുടെ വെയിറ്റേജ് മൊത്തം മൂല്യ നിർണയത്തിന്റെ മൂന്നിൽ ഒന്നിൽ അധികമാകേണ്ടതില്ല.***

ഈ ഘട്ടത്തിൽ സ്വയംപഠനത്തിന് കൂടുതൽ സാധ്യതകൾ ഉണ്ടാകും. പ്രോജക്റ്റുകൾ, അസ്സയിൻമെന്റുകൾ, ലാബ് വർക്ക് തുടങ്ങിയവയിലൂടെ മൂല്യ നിർണയത്തിന്റെ വലിയൊരു ഭാഗം നടത്തപ്പെടും. ആ സാഹചര്യങ്ങളിൽ അന്തിമപരീക്ഷയുടെ ഗ്രേഡിന്റെ വെയിറ്റേജ് കുറയുന്നതായിരിക്കും.

4. ***ഒരു ബ്ലോക്കിലെ സെക്കണ്ടറി സ്കൂളുകളെ ഒന്നോ അതിലധികമോ ക്ലസ്റ്റർ ആക്കി തിരിച്ച് അവിടെയുള്ള സ്കൂളുകളിൽ വ്യത്യസ്ത ഐച്ഛികങ്ങൾക്കുള്ള അവസരം നൽകണം. ഒരു ക്ലസ്റ്ററിൽ ഒരു വൊക്കേഷണൽ ഹയർസെക്കണ്ടറി സ്കൂളെങ്കിലും ഉണ്ടായിരിക്കണം.***

കലാ-കായിക-തൊഴിൽ മേഖലകളിൽ ഐച്ഛികങ്ങൾ എടുക്കുമ്പോൾ പഞ്ചായത്ത് അംഗീകരിക്കുന്ന സ്ഥാപനങ്ങളിൽ വിദ്യാഭ്യാസം നടത്തി നേടുന്ന ക്രെഡിറ്റുകൾ ട്രാൻസ്ഫർ ചെയ്യാം.

ഒരു സ്ഥാപനത്തിൽ തന്നെ ഐച്ഛികവിഷയങ്ങളെല്ലാം തന്നെ ഉൾക്കൊള്ളിക്കുക പ്രായോഗികമല്ല. അതുകൊണ്ട് ലഭ്യമായ വൈദഗ്ധ്യവും, സൗകര്യങ്ങളും ഉപയോഗിച്ച് ഒരേ പ്രദേശത്തുതന്നെയുള്ള വിവിധ സ്ഥാപനങ്ങളിലായി കഴിയാവുന്നിടത്തോളം ഐച്ഛികങ്ങൾ ഉണ്ടാകുന്നതിനു ശ്രമിക്കണം. വൊക്കേഷണൽ ഹയർസെക്കണ്ടറി സ്ഥാപനങ്ങൾ 9ലും, 10ലും ഉള്ള തൊഴിൽ വിദ്യാഭ്യാസത്തിനുള്ള സൗകര്യങ്ങൾ ഏർപ്പെടുത്തേണ്ടതാണ്. ഏതെങ്കിലും തൊഴിൽ ഐച്ഛികവിഷയമായി എടുക്കുന്ന കുട്ടിക്ക് V.H.S.E. സ്ഥാപനങ്ങളിൽ നിന്നും ക്രെഡിറ്റ് നേടാനുള്ള സൗകര്യം ഉണ്ടാക്കാം. അതുപോലെ തിരിച്ചും. പഞ്ചായത്തുകൾക്ക് കലാകായിക സാംസ്കാരിക സ്ഥാപനങ്ങൾ ഒന്നുകിൽ നേരിട്ടു നടത്താം. അല്ലെങ്കിൽ നിലവാരമുള്ള സ്വകാര്യ സ്ഥാപനങ്ങൾക്ക് അക്രഡിറ്റേഷൻ നൽകുകയും ചെയ്യാം. അതിൽ നിന്നും ക്രെഡിറ്റ് നേടാം.

5. ***ഐ.റ്റി.ഐ.കൾ, ഐ.റ്റി.സി.കൾ, പോളിടെക്നിക്കുകൾ തുടങ്ങി ഇന്ന് S.S.L.C.ക്കു ശേഷം നില നിൽക്കുന്ന തുടർ പഠന പരിശീലന കേന്ദ്രങ്ങളുടെ ഘടനയും ഉള്ളടക്കവും പുനരാവിഷ്കരിക്കുകയും അവ ഹയർസെക്കണ്ടറിയുടെ തുടർച്ചയായുള്ള തുല്യതാ കോഴ്സുകളാക്കി മാറ്റുകയും വേണം.***

***ഹയർ സെക്കണ്ടറിയും വൊക്കേഷണൽ ഹയർസെക്കണ്ടറിയും ഏകീകരിക്കണം.***

ഇന്നു നിലനിൽക്കുന്ന സംവിധാനങ്ങളുടെ തുല്യത ഉറപ്പുവരുത്താത്തതുകൊണ്ട് കുട്ടികൾ നേടുന്ന ശേഷികൾ ഓരോന്നിലും വ്യത്യസ്തമാണ്. അത് അവരുടെ പിന്നീടുള്ള പഠനത്തെയും തൊഴിൽ സാധ്യതകളെയും ബാധിക്കുന്നുണ്ട്. അതുകൊണ്ട് തുല്യത ഉറപ്പുവരുത്തുന്ന ക്രമീകരണങ്ങൾ ഉണ്ടായിരിക്കണം. ഇത്തരം കോഴ്സുകൾ പൂർത്തിയാക്കുന്നവർക്ക് അക്കാദമിക ഉപരിപഠനത്തിന് താൽപര്യമുണ്ടെങ്കിൽ ഉചിതമായ ബ്രിഡ്ജ്കോഴ്സുകൾ നൽകി അവരെ തയ്യാറാക്കണം. ഹയർസെക്കണ്ടറിയെ കുറിച്ച് മുൻപുവെച്ച നിർദേശങ്ങളിൽ തന്നെ തൊഴിൽ വിദ്യാഭ്യാസത്തിന്റെയും ഘടകം ഉൾപ്പെടുത്തുന്നതുകൊണ്ട് ഒരു പ്രത്യേക വൊക്കേഷണൽ ഹയർസെക്കണ്ടറി ഡയറക്റ്ററേറ്റിന്റെ ആവശ്യമില്ല. അത് ഒരു പൊതുവായ കരിക്കുലത്തിന്റെ കീഴിൽ വരണം.

6. ***M.Sc.Ed, M.A.Ed തുടങ്ങിയ പഞ്ചവൽസര കോഴ്സുകളിൽ പരിശീലനം നേടിയവരാണ് സെക്കണ്ടറി, ഹയർസെക്കണ്ടറി തലങ്ങളിൽ പഠിപ്പിക്കേണ്ടത്. N.C.T.E. യുമായി ബന്ധപ്പെട്ട് മേൽപ്പറഞ്ഞ രീതിയിൽ Pre service വിദ്യാഭ്യാസം പുനരാവിഷ്കരിക്കേണ്ട താണ്. ഒരേ അധ്യാപകർ തന്നെവേണം രണ്ടുതലങ്ങളിലും പഠിപ്പിക്കാൻ.***
7. ***കരിക്കുലം, സിലബസ്സ് എന്നിവയിലുള്ള മാറ്റങ്ങൾ അനുസരിച്ച് ഇൻസർവീസ് പരിശീലനം നൽകണം. അതോടൊപ്പം തന്നെ നിലവിലുള്ള വ്യത്യസ്ത തരത്തിലുള്ള ഇൻസർവീസ് പരിശീലനങ്ങൾ ഏകോപിപ്പിക്കണം. ഇൻസർവീസ് പരിശീലനം മൂല്യ നിർണയത്തിനു വിധേയമാക്കണം.***

ഇന്നു നടക്കുന്ന അധ്യാപക വിദ്യാഭ്യാസത്തെ പ്രൊഫഷണലൈസു ചെയ്യാതെ ബോധന നിലവാരം മെച്ചപ്പെടുത്താൻ കഴിയുകയില്ല. ഇതിനുള്ള ഏകമാർഗം ഹയർസെക്കണ്ടറിക്കു ശേഷം വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ അഭിരുചിയുള്ളവരെ ആ മേഖലകളിലേക്കു തിരിച്ചുവിടുകയാണ്. പ്രൊഫഷണൽ അധ്യാപക വിദ്യാഭ്യാസം പൂർത്തിയാക്കുന്നവരുടെ എണ്ണം അതതു മേഖലകളിലെ ആവശ്യങ്ങൾക്കനുസരിച്ച് ആയിരിക്കണം. അധ്യാപക വിദ്യാഭ്യാസത്തിന് പ്രവേശന പരീക്ഷ നടപ്പിലാക്കേണ്ടതാണ്. വ്യത്യസ്ത ഫണ്ടിംഗുകളുടെ അടിസ്ഥാനത്തിൽ വിവിധ ഏജൻസികൾ ഒരേ ലക്ഷ്യത്തിനു വേണ്ടി പരിശീലനം നൽകുന്നത് പാഴ്ചെലവാണ്. അതിനു പകരം കരിക്കുലം, സിലബസ് എന്നിവയിൽ മാറ്റങ്ങൾ വരുമ്പോഴും ഏതെങ്കിലും പ്രത്യേക ബോധന പഠനരൂപങ്ങൾ നടപ്പിൽ വരുത്തുമ്പോഴും അതിനാധാരമായ സമഗ്ര പരിശീലനം നടത്തുന്നതാണ് ഏറ്റവും അഭികാമ്യം.

പത്താം ക്ലാസ്സിനു ശേഷം, പത്താം ക്ലാസ്സിൽ വ്യത്യസ്ത വിഷയങ്ങളിൽ ലഭിക്കുന്ന ഗ്രേഡ് അനുസരിച്ചാണ് പ്രവേശനം നൽകേണ്ടത്. പട്ടികജാതി, പട്ടികവർഗ വിഭാഗങ്ങൾക്കും, മറ്റു പിന്നോക്ക വിഭാഗങ്ങൾക്കും ഇന്നു ലഭിക്കുന്ന വിദ്യാഭ്യാസാനുകൂല്യം എല്ലാ വിദ്യാലയങ്ങ ളിലും ഉറപ്പു വരുത്തണം.

8. ***മേൽപറഞ്ഞ നിർദ്ദേശങ്ങളുടെ ഫലപ്രദമായ നടത്തിപ്പും മോണിറ്ററിംഗും സാമൂഹ്യ പങ്കാളിത്തവും ഉറപ്പു വരുത്താൻ സെക്കണ്ടറി സ്കൂൾ കോംപ്ലക്സുകൾ സൃഷ്ടിക്കേണ്ടതാണ്.***
9. ***സാമൂഹ്യമോ സാമ്പത്തികമോ ആയ കാരണങ്ങളാൽ പുറംതള്ളപ്പെട്ടവരും വിദ്യാഭ്യാസം പൂർത്തിയാക്കാൻ സാധിക്കാത്തവരുമായ വിദ്യാർഥികൾക്കായിരിക്കണം ഓപ്പൺസ്കൂൾ സംവിധാനം ആരംഭിക്കേണ്ടത്. ഓപ്പൺസ്കൂൾ കോഴ്സുകൾ തുല്യ താവിദ്യാഭ്യാസത്തിൽ ഊന്നണം. സമാന്തര സ്വഭാവമുള്ള കോഴ്സുകൾ ഓപ്പൺ സ്കൂളിൽ നടത്തരുത്.***

ഓപ്പൺ സ്കൂൾ വിദ്യാഭ്യാസരംഗത്തുനിന്നു പുറംതള്ളപ്പെട്ടവർക്കാണെന്ന് നാഷണൽ ഓപ്പൺ സ്കൂളിന്റെ മാർഗരേഖ നിർദേശിക്കുന്നുണ്ടെങ്കിലും അത് കേരളത്തിൽ നടപ്പിലാ ക്കപ്പെട്ടിട്ടില്ല. അതിനുപകരം സമാന്തരമായ ഒരു സംവിധാനമാണ് കേരളത്തിൽ നിർദേശി ക്കപ്പെട്ടിരിക്കുന്നത്.

## ഉന്നതവിദ്യാഭ്യാസം

നാടിന്റെ വികസനത്തിന്റെയും സമൂഹത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിന്റെയും ഏറ്റവും പ്രധാനപ്പെട്ട ഉപകരണമാവണം ഉന്നതവിദ്യാഭ്യാസം. സാമൂഹ്യവും രാഷ്ട്രീയവും സാംസ്കാരികവും ശാസ്ത്രീയവും സാങ്കേതികവുമായ എല്ലാ രംഗങ്ങളിലെയും നേതൃത്വപരമായ ചുമതലകൾ ഏറ്റെടുക്കാൻ വ്യക്തികളെ പ്രാപ്തരാക്കുക എന്നതാണ് ഉന്നത വിദ്യാഭ്യാസത്തിന്റെ മൗലികമായ ലക്ഷ്യം. അതോടൊപ്പംതന്നെ സാമൂഹ്യ വളർച്ചയ്ക്കാവശ്യമായ പുത്തൻ അറിവുകൾ സൃഷ്ടിക്കുന്നതിനും ഉന്നതവിദ്യാഭ്യാസത്തിന് കഴിയണം. രാഷ്ട്രത്തിന്റെ ബുദ്ധിപരമായ ചലനാത്മകതയും സാമ്പത്തികമായ വളർച്ചയും മുഖ്യമായും തീരുമാനിക്കപ്പെടുന്നത് അവിടുത്തെ സർവകലാശാലാ വിദ്യാഭ്യാസത്തിന്റെ സമ്പൂർണമായ ഉള്ളടക്കത്തിലാണെന്ന് കമ്മീഷൻ വിലയിരുത്തുന്നു. വികസിക്കാൻ വെമ്പൽകൊള്ളുന്ന ഒരു സമൂഹമെന്ന നിലക്ക് നമുക്ക് ഉന്നതമായ സാങ്കേതിക വിദഗ്ധർവേണം. തൊഴിൽ സംരംഭകരും മാനേജർമാരും വേണം. അത്രയുംതന്നെ പ്രാധാന്യമുള്ളതാണ് അടിസ്ഥാനവിജ്ഞാന മേഖലകളിലെയും മാനവികവിജ്ഞാന മേഖലകളിലെയും വളർച്ചയും വികാസവും. ആകയാൽ പരമ്പരാഗതമായ വൈജ്ഞാനിക മേഖലകളിലെ പഠനഗവേഷണ സൗകര്യങ്ങൾ വികസിപ്പിക്കുന്നതോടൊപ്പം ആധുനിക സാങ്കേതിക മേഖലകളിലെ വൈജ്ഞാനിക ശാഖകളിലും വികാസം ലക്ഷ്യം വെക്കണം. ഇന്നത്തെ ബിരുദ ബിരുദാനന്തര ഗവേഷണമേഖല ഈ ചലനാത്മകത പ്രദാനം ചെയ്യുന്നില്ല. തൊഴിലന്വേഷകരെ സൃഷ്ടിക്കുകയല്ല തൊഴിൽ തന്നെ സൃഷ്ടിക്കുന്ന ഉന്നത വിദ്യാഭ്യാസപദ്ധതിയാണ് നമുക്ക് വേണ്ടത്.

ഈ പൊതുപരിഗണനകൾ വെച്ചുകൊണ്ടുവേണം ഉന്നത വിദ്യാഭ്യാസത്തിന്റെ പുനഃക്രമീകരണം നടത്തേണ്ടത്. രണ്ട് മാനദണ്ഡങ്ങളാണ് ബിരുദപഠനത്തിന്റെ ലക്ഷ്യമായി മുന്നിൽ കാണേണ്ടത്.

(1) ബിരുദപഠനത്തിനെത്തുന്ന മുഴുവൻ പേർക്കും അവരുടെ വിഷയങ്ങളിൽ സമകാലീന വിജ്ഞാനം ലഭിക്കണം.

(2) ഭൂരിപക്ഷം പേർക്കും ആ വിജ്ഞാനം ഉപയോഗിച്ചുകൊണ്ട് സമൂഹത്തിൽ ക്രിയാത്മകമായ ഒരു പങ്ക് വഹിക്കാൻ സാധിക്കണം. വ്യക്തിപരമായ ഒരു തൊഴിൽ ചെയ്യാനുള്ള പ്രാഥമിക നൈപുണിക്കപ്പുറമായി വിവിധ മേഖലകളിൽ വൈദഗ്ധ്യം ആർജിച്ച് സമൂഹത്തിന് പ്രയോജനകരമാവും വിധം നേതൃത്വപരമായ പങ്കുവഹിക്കാൻ ഉന്നതവിദ്യാഭ്യാസം പഠിതാക്കളെ സഹായിക്കണം.

ഈ പരിഗണനയുടെ അർഥം, നമ്മുടെ ബിരുദ പഠനത്തിൽ, ലോകത്തിലെ ഏത് സർവകലാശാലയും നൽകുന്ന നിലവാരത്തിലുള്ള അക്കാദമിക ഘടകം ഉണ്ടായിരിക്കണം എന്നതോടൊപ്പം പ്രാദേശിക പ്രസക്തിയുള്ള ഒരു പ്രായോഗിക പരിശീലനവും ഉണ്ടാവണം എന്നതാണ്. ഈ രീതിയിൽ നമ്മുടെ ബിരുദ പഠനത്തെ പുനക്രമീകരിക്കാനുള്ള നിർദേശങ്ങളാണ് കമ്മീഷൻ മുന്നോട്ട് വെച്ചിരിക്കുന്നത്.

1. ***ബിരുദപഠനത്തെ പേപ്പറുകൾക്കു പകരം കോഴ്സുകളായി ക്രമീകരിക്കണം. മൂന്നു തരത്തിലുള്ള കോഴ്സുകൾ നൽകാം. അടിസ്ഥാന കോഴ്സുകൾ, കോർ കോഴ്സുകൾ, ഐച്ഛിക കോഴ്സുകൾ. ഇവയിൽ അടിസ്ഥാന കോഴ്സുകൾ വിഷയപഠനത്തിന് പ്രവേശകവും ഐച്ഛിക വിഷയങ്ങൾ സൈദ്ധാന്തികമോ പ്രായോഗികമോ ആയ മേഖ***

*ലയിൽ പ്രത്യേക അവഗാഹം നേടാനുള്ളവയുമായിരിക്കും. ഐച്ഛിക വിഷയങ്ങളിൽ വൊക്കേഷണൽ കോഴ്സുകൾ ഉൾപ്പെടുത്താം.*

അടിസ്ഥാന വിഷയങ്ങളായി ഉൾപ്പെടുത്താവുന്ന ഇന്ത്യൻ സാംസ്കാരിക പാരമ്പര്യം, പരിസ്ഥിതിയും പ്രകൃതി വിഭവങ്ങളും, ശാസ്ത്രചരിത്രം, തർക്കവും ശാസ്ത്രരീതിയും, സമകാലികലോകം മുതലായവ.

കോർവിഷയങ്ങൾ രണ്ടോ മൂന്നോ പ്രത്യേകവിഷയങ്ങളിൽ പെട്ടവയാകാം. ഇവയുടെ വ്യത്യസ്ത തരത്തിലുള്ള സംയോജനങ്ങളും ആകാം. ഉദാഹരണം ഗണിതം, സാംഖികം, ഭാതികം - ഭൗതികം, കമ്പ്യൂട്ടർ സയൻസ്, ഇലക്ട്രോണിക്സ് - ബയോളജി, ബയോകെമിസ്ട്രി, പരിസ്ഥിതിശാസ്ത്രം ഇങ്ങനെ പലതുമാകാം. ട്രിമെയിൻ സമ്പ്രദായം പോലുള്ള സംവിധാനമല്ല ഇത്. ബഹുവിഷയാത്മക സ്വഭാവമുള്ള കോഴ്സുകളാവണം ഇവ.

മൂന്നു വർഷത്തെ ബിരുദപഠനത്തോടെ വിദ്യാഭ്യാസം പൂർത്തിയാക്കി തൊഴിൽമേഖലയിലേക്ക് പ്രവേശിക്കാൻ താൽപര്യമുള്ളവർക്ക് ഐച്ഛികമായി വൊക്കേഷൻ തെരഞ്ഞെടുക്കാം.

ആശയവിനിമയോപാധിയായി മലയാളം, ഇംഗ്ലീഷ് എന്നീ ഭാഷകളിൽ ഹയർസെക്കണ്ടറി തലത്തിൽത്തന്നെ ആവശ്യത്തിന് നിലവാരത്തിൽ എത്തുന്നതാണ്.

*2 ബിരുദ പാഠനത്തിന്റെ കരിക്കുലവും സിലബസ്സ് ചട്ടക്കൂടും ബോർഡ് ഓഫ് സ്റ്റഡീസ് തന്നെ തീരുമാനിക്കണം. സിലബസ്സിന്റെ ആവിഷ്കാരത്തിൽ അതതു വിഷയങ്ങളിലെ കോളേജ് അധ്യാപകർ പങ്കാളികളാവണം. വ്യത്യസ്ത കോളേജുകളിലെ കോഴ്സ് കോമ്പിനേഷനുകൾ അതതു കോളേജുകളിലെ ഡിപ്പാർട്ടുമെന്റുകൾക്കു തെരഞ്ഞെടുക്കാം. സിലബസ്സ് നിർവഹണവും മൂല്യനിർണയവും സ്ഥിരമായി മോണിട്ടർ ചെയ്യുന്ന സമിതികളായി ബോർഡ് ഓഫ് സ്റ്റഡീസ് പ്രവർത്തിക്കണം.*

ആത്യന്തികമായി അക്കാദമിക് ഒട്ടോണമി വകുപ്പുകൾക്കു നൽകേണ്ടതാണ്. ഇത് അക്കാദമികരംഗത്ത് കൂടുതൽ വൈവിധ്യവൽക്കരണത്തിനും കാലികവും പ്രാദേശികവുമായ ആവശ്യങ്ങൾക്കനുസൃതമായി കോഴ്സുകളിൽ മാറ്റം വരുത്തുന്നതിനും വലിയൊരളവുവരെ സഹായിക്കും. കോഴ്സുകളുടെ ഇന്നത്തെ അയവില്ലായ്മയും നടപ്പാക്കുന്നതിലെ കാലതാമസവും സിസ്റ്റത്തിന്റെ ജഡത്വവും കുറയ്ക്കാൻ ഇത് അനിവാര്യമാണ്.

പക്ഷെ, ഇന്നത്തെ കോളേജ് ഡിപ്പാർട്ടുമെന്റുകൾ സ്വന്തമായി കോഴ്സ് സംവിധാനം ചെയ്യാനുള്ള ശേഷി നേടിയിട്ടില്ല. അത് അവർക്ക് പ്രദാനം ചെയ്യുന്നതിന് ആവശ്യമായ നടപടികൾ എടുത്തതിനുശേഷമേ ഇത്തരത്തിലുള്ള മാറ്റത്തെക്കുറിച്ച് ചിന്തിക്കാവൂ.

സിലബസ് രൂപീകരണം ജനാധിപത്യപരമായ പ്രക്രിയയാക്കുകയും അതിൽ എല്ലാ അധ്യാപകരെയും പങ്കാളികളാക്കുകയും ചെയ്യുക. കോഴ്സുകളിൽ വൈവിധ്യവൽക്കരണം അനുവദിക്കുകയും അതിൽ അനുയോജ്യമായവ തെരഞ്ഞെടുക്കാൻ കോളേജുകളെ അനുവദിക്കുകയും ചെയ്യുക, മൂല്യനിർണയത്തിന്റെ ഒരു ഭാഗം ഡിപ്പാർട്ടുമെന്റുകളുടെ ചുമതലയാക്കുക മുതലായ മാറ്റങ്ങളിലൂടെ ഇതു നടപ്പിലാക്കാം. സർവകലാശാല ഡിപ്പാർട്ടുമെന്റുകൾക്ക് പുതിയ കോഴ്സുകൾ രൂപകൽപ്പനചെയ്യാൻ അനുമതി നൽകുന്നതിലൂടെ ഈ പ്രക്രിയയ്ക്ക് തുടക്കം കുറിക്കാം. കാലക്രമേണ ഓരോ അധ്യാപകനും താൻ പഠിപ്പിക്കാനുദ്ദേശിക്കുന്ന കോഴ്സ് മുൻകൂട്ടി പ്രഖ്യാപിക്കാനും കുട്ടികൾക്ക് കോഴ്സുകൾ തെരഞ്ഞെടുക്കാനുള്ള അവസരം നൽകാനും കഴിയണം.

*3 ബിരുദ പഠനം ബഹുവിഷയാത്മക സ്വഭാവമുള്ളവയാകണം. പരസ്പര ബന്ധിതമായ രണ്ടോ മൂന്നോ വിഷയങ്ങളിൽ കോഴ്സുകൾ നൽകാം.*

ബിരുദപഠനത്തെ സാമൂഹ്യപ്രസക്തിയുള്ള ഏതെങ്കിലും വൈജ്ഞാനിക - പ്രായോഗിക

മേഖലകളുമായി ബന്ധപ്പെടുത്തുന്നത് ബിരുദപഠനത്തിന്റെ ലക്ഷ്യനിർണയം നടത്താൻ സഹായകരമാണ്. സാമൂഹ്യമായ വൈജ്ഞാനിക മേഖലകൾ ഒരു പ്രത്യേകവിഷയവുമായി ബന്ധപ്പെട്ടുമാത്രമല്ല കിടക്കുന്നത്. പരസ്പര ബന്ധിതമായ പഠനത്തിനുവേണ്ടിയാണ് മെയിൻ / സബ്സിഡിയറി സമ്പ്രദായം കൊണ്ടുവന്നതെങ്കിലും അതു ഫലപ്രദമായിട്ടില്ല. അതിനു പകരം ബഹുവിഷയാത്മക കോഴ്സുകൾ വിഭാവനം ചെയ്യുന്നതാണ് നല്ലത്.

4 ***അധ്യാപനം, കൃഷി, നിയമം, ലൈബ്രറി സയൻസ് മുതലായവയിൽ പ്രത്യേക ബിരുദ കോഴ്സുകൾ ഡിസൈൻ ചെയ്യണം. പ്രീ പ്രൈമറി മുതൽ സെക്കണ്ടറി വരെയുള്ള അധ്യാപകർ അതതു മേഖലകളിൽ ത്രിവത്സരബിരുദം പൂർത്തിയാക്കണം. ഹയർസെക്കണ്ടറി തലത്തിൽ പഠിപ്പിക്കാനുള്ള യോഗ്യത അധ്യാപനത്തിൽ പഞ്ചവത്സര ബിരുദകോഴ്സുകൾ (MSc Ed, MA Ed മുതലായവ) നേടിയവർക്കാകണം.***

ഭാവിയിൽ എല്ലാ പ്രൈമറി അധ്യാപകരും (എൽപി/ യു.പി) ബിരുധധാരികളായിരിക്കണം. അധ്യാപനത്തിൽ അഭിരുചിയുള്ളവരെ മാത്രമേ ആ മേഖലയിലേക്ക് കടന്നു ചെല്ലാൻ അനുവദിക്കാവു. മറ്റൊന്നും കഴിയില്ലെങ്കിൽ അധ്യാപകൻ എന്ന സമീപനം തീർത്തും ഉപേക്ഷിക്കണം. പെഡഗോഗി ഐച്ഛികമായി ആഴത്തിൽ പഠിപ്പിക്കണം. ശാസ്ത്രാധ്യാപകർ ശാസ്ത്രം പഠിപ്പിക്കുന്നതിനുള്ള എല്ലാ സാങ്കേതികവിദ്യകളും ഉൾക്കൊള്ളണം. ശാസ്ത്രാധ്യാപനത്തിലാണ് അവർക്കു ബിരുദം നൽകേണ്ടത്. അതുപോലെത്തന്നെ മറ്റുവിഷയങ്ങളുടെ കാര്യത്തിലും.

5 ***പൂർണസമയ വൊക്കേഷണൽ കോഴ്സുകൾ കോളേജുകളിൽ വേണമെന്നില്ല. കമ്യൂണിറ്റി പോളിടെക്നിക്കുകൾ, ജനശിക്ഷണ സംസ്ഥാൻ (ശ്രമിക് വിദ്യാപീഠം), വ്യവസായശാലകൾ, സർക്കാർ / അർധസർക്കാർ/ സ്വകാര്യസ്ഥാപനങ്ങൾ, ലോക്കൽ ബോഡികൾ, സഹകരണസ്ഥാപനങ്ങൾ എന്നിവയെയൊക്കെ ഇത്തരം കോഴ്സുകൾ നടത്താൻ ചുമതലപ്പെടുത്താം. അവയുടെ നിലവാരം ഉറപ്പുവരുത്തുന്ന അക്രഡിറ്റേഷൻ വ്യവസ്ഥകളും നടപ്പിൽ വരുത്തണം. അക്രഡിറ്റിങ് ഏജൻസി സംസ്ഥാന സർക്കാർ ആകണം.***

ഇതിൽ നിരവധി വൊക്കേഷണൽ കോഴ്സുകൾ ഉൾപ്പെടുത്താം. ചില ഉദാഹരണങ്ങൾ താഴെ ചേർക്കുന്നു.

1. Computer Applications
2. Computer Maintanance
3. Instrumentation
4. Medical Instrumentation
5. Consumer Electronic Maintanance
6. Medical Technology
7. Printing Technology
8. Journalism
9. Mass Communication
10. Science Communication
11. Video Production
12. Solar Power Technology

13. Rural Technology
14. Food Technology
15. Environmental Science
16. Applied optics
17. Animal Husbendry
18. Factory Management
19. Catering
20. Textile Technology
21. Wood Technology
22. Agriculture
23. Fisheries
24. Cere culture
25. Pedagogi
26. Electrical Technology & Wireman
27. Automobile Technology
28. Mutation Breeding
29. Hospital Management
30. Hotel Management
31. Creative Writing
32. Translation
33. Library Maintanance
34. Tourism
35. Rabbitry
36. Plant Breeding
37. Decentralised Planning
38. Urban Planning

ഇവകൂടാതെ പ്രാദേശിക പ്രധാന്യമുള്ള മറ്റു നിരവധി കോഴ്സുകളും ഉൾപ്പെടുത്താം. കോഴ്സുകൾക്ക് പലവിധത്തിലുള്ള കാല പരിധികളും ലക്ഷ്യങ്ങളുമുണ്ടാകും. അവ അക്രഡിറ്റേഷനു വിധേയമായി കോഴ്സു നൽകുന്ന കേന്ദ്രത്തിനു തന്നെ ഡിസൈൻ ചെയ്യാം.

6 ***ബിരുദ ബിരുദാനന്തര പഠനങ്ങൾക്ക് ക്രഡിറ്റ് അടിസ്ഥാനത്തിലുള്ള സെമസ്റ്റർ സിസ്റ്റമാക്കണം. 6 സെമസ്റ്ററുകൾ. ഓരോ സെമസ്റ്ററുകളിലും 4 കോഴ്സുകൾ (ഒരു കോഴ്സിന് 6 പിരിയഡ്) മൊത്തം 24 കോഴ്സുകൾ. അടിസ്ഥാന കോഴ്സുകൾ ആദ്യത്തെ സെമസ്റ്ററിൽ പൂർത്തിയാക്കണം. അവസാനത്തെ 2 സെമസ്റ്ററുകൾ ഐച്ഛികങ്ങളാവാം.***

7 ***വിജ്ഞാനമേളകൾ, ഡിബേറ്റുകൾ, ചർച്ചകൾ, പ്രോജക്ടുകൾ, അസൈൻമെന്റ്സ്, പ്രബന്ധങ്ങൾ എന്നിവയെല്ലാം വിജ്ഞാനസമ്പാദനത്തിന്റെ ഭാഗമാക്കണം. ഐ.ടി,***

*വീഡിയോ ലെക്ചറിങ്ങ്, ഓഡിയോ ലെക്ചറിങ്ങ് എന്നിവയും ഉപയോഗപ്പെടുത്തണം. അതിനുതകുന്ന രീതിയിൽ കോളേജുകളിലെ ഭൗതിക സാഹചര്യങ്ങളിൽ മാറ്റം വരണം.*

8 ***വിവിധ ശാസ്ത്രസ്ഥാപനങ്ങൾ, നാഷണൽ ലബോറട്ടറികൾ, സാങ്കേതിക സ്ഥാപനങ്ങൾ, വ്യവസായങ്ങൾ എന്നിവയുടെ സഹകരണം വിദ്യാഭ്യാസത്തിന് ലഭ്യമാക്കണം.***

നാഷണൽ ലബോറട്ടറികളിലേയും ദേശീയ സ്ഥാപനങ്ങളിലേയും പ്രഗത്ഭർ ഗസ്റ്റ് ഫാക്കൽട്ടി എന്ന നിലയ്ക്ക് ഇടക്ക് ബിരുദവിദ്യാർഥികൾക്ക് തെരഞ്ഞെടുത്ത വിഷയങ്ങളിൽ ക്ലാസെടുക്കാൻ ഒരു സ്കീം വേണം. ഇത്തരം സ്ഥാപനങ്ങൾ സന്ദർശിക്കുവാനും അവിടത്തെ സൗകര്യങ്ങൾ ഉപയോഗിക്കാനും വിദ്യാർഥികൾക്ക് കഴിയണം. കോഴ്സിനിടയിൽ ടെസ്റ്റുകൾ നടത്തി കഴിവുറ്റവരെ കണ്ടെത്തി വിവിധസ്ഥാപനങ്ങളിലേക്ക് ഭാവിയിൽ തെരഞ്ഞെടുക്കുന്ന സമ്പ്രദായം ഉണ്ടാവണം. തെരഞ്ഞെടുക്കപ്പെടുന്ന കുട്ടികൾക്കു പഠനത്തിനുവേണ്ട സാമ്പത്തികസഹായവും സ്കോളർഷിപ്പും ഇത്തരം സ്ഥാപനങ്ങൾ നൽകണം. ബിരുദവിദ്യാർഥികളുടെയും അവിടങ്ങളിലെ അധ്യാപകരുടെയും സേവനം പ്രോജക്ടുകളിലും മറ്റു ശാസ്ത്ര സാങ്കേതിക കാര്യങ്ങളിലും പ്രയോജനപ്പെടുത്താൻ തദ്ദേശഭരണസ്ഥാപനങ്ങളിലും പരിപാടിയുണ്ടാക്കണം.

9 ***സർവകലാശാലയിൽ ഒരു പരീക്ഷാ ഗവേഷണ വിഭാഗമുണ്ടാക്കണം.***

കോളേജുകളിൽ നടത്തേണ്ട പരീക്ഷകൾക്കുവേണ്ട മാതൃകാചോദ്യ ബാങ്കുകൾ ഉണ്ടാക്കുക, ആന്തരിക പരീക്ഷകളുടെ ചോദ്യങ്ങൾ വിലയിരുത്തുക, നിരന്തരമായി പുതിയ ചോദ്യങ്ങൾ ചോദ്യബാങ്കിലേക്ക് നിക്ഷേപിക്കുക, പുതിയ പരീക്ഷാരീതികൾ ആവിഷ്കരിക്കുക എന്നിവയാണ് ബോഡിയുടെ ചുമതല. ഓരോ വിഷയത്തിലേയും അധ്യാപകർ ഗസ്റ്റ് ഫാക്കൽറ്റി എന്ന നിലയിലായിരിക്കും ഈ കൃത്യം നിർവഹിക്കുക (ഫുൾടൈം അല്ല). സിലബസ് പരിഷ്കരിക്കുന്ന ബോർഡ് ഓഫ് സ്റ്റഡീസാണ് പരീക്ഷകൾ ഏതൊക്കെ വിധം, ഏതൊക്കെ ചോദ്യങ്ങൾ എന്നൊക്കെ തീരുമാനിക്കുന്നത്. ബോർഡ് ഓഫ് സ്റ്റഡീസിനുവേണ്ട അക്കാദമിക സഹായം പരീക്ഷാഗവേഷണ വിഭാഗം നൽകണം.

10 ***സർവകലാശാലയിൽ ഒരു പ്രവർത്തിക്കുന്ന കരിക്കുലം ഡവലപ്മെന്റ് കൗൺസിൽ രൂപീകരിക്കണം.***

ഉന്നത വിദ്യാഭ്യാസത്തിന് കരിക്കുലം ഇന്നില്ല. കോഴ്സ് ഘടനയും സിലബസ് പരിഷ്കരണവും എല്ലാം നടക്കേണ്ടത് കരിക്കുലത്തിന്റെ അടിസ്ഥാനത്തിലാണ്. കേരളത്തിന്റെ വികസനം, ഇന്നത്തെ വികസന ആവശ്യങ്ങൾ, പുതിയ വിജ്ഞാനമേഖലകളുടെ ചേരുവ, പുതിയ ബോധന രൂപങ്ങൾ, ഭാവിയുടെ വെല്ലുവിളികൾ, നാടിന് ചേർന്ന ഗവേഷണങ്ങൾ, ജനതയുടെ മാറിവരുന്ന അഭിരുചികളും ആവശ്യങ്ങളും എന്നിവയെല്ലാം പരിഗണിച്ചുകൊണ്ടുള്ള ഉന്നത വിദ്യാഭ്യാസ കരിക്കുലം രൂപപ്പെടുത്തിയെടുക്കുന്നതിന് സർവകലാശാലാ തലത്തിൽ നേതൃത്വപരമായ പങ്കുവഹിക്കുന്നതിന് ഒരു ഉന്നത വിദ്യാഭ്യാസ കരിക്കുലം വികസന കൗൺസിൽ രൂപീകരണം നടത്താം. കാലാകാലം കരിക്കുലം പരിഷ്കരിക്കുന്നതിന് സംവിധാനം ഉണ്ടാവണം.

11 ***സർവകലാശാല അക്കാദമിക് സമിതികൾ (അക്കാദമിക് കൗൺസിൽ, ഫാക്കൽറ്റി, ബോർഡ് ഓഫ് സ്റ്റഡീസ്) ഫലപ്രദമായി നിരന്തരം പ്രവർത്തിക്കുന്ന സമിതികളാക്കണം.***

ഇന്ന് ഈ അക്കാദമിക് സമിതികളുടെ പ്രവർത്തനം നാമമാത്രമാണ്. നാലോ അഞ്ചോ വർഷം കൂടുമ്പോൾ സിലബസ് പരിഷ്കരിക്കാരത്തിന്റെ പേരിൽ ഏതാനും പാഠ്യഭാഗങ്ങൾ കൂട്ടിച്ചേർക്കുകയോ വിട്ടുകളയുകയോ പുന:ക്രമീകരിക്കുകയോ ചെയ്യുന്ന ജോലിയാണ് ബോർഡ് ഓഫ് സ്റ്റഡീസിനുള്ളത്. ഫാക്കൽറ്റി പ്രധാനമായും ബോർഡ് ഓഫ് സ്റ്റഡീസിന്റെ നിർദേശ

ങ്ങളെ പാസാക്കുന്ന സമിതിയാണ്. അക്കാദമിക് കൗൺസിലിന്റെ ജോലിയും വ്യത്യസ്തമല്ല. ചില പാഠപുസ്തകങ്ങളെ സംബന്ധിച്ച തർക്കങ്ങളിലും മറ്റുമാണ് അക്കാദമിക് കൗൺസിലിന്റെ പേരു കേട്ടുകാണാറുള്ളത്. ഈ സ്ഥിതി മാറണം. കരിക്കുലം കൗൺസിലിന്റെ നിർദേശങ്ങൾക്കനുസരിച്ച് ഓരോ വിഷയത്തിനും പരമാവധി കോഴ്സുകൾ നിശ്ചയിക്കുക, കോഴ്സുകൾ വർഷംതോറും പുതുക്കുക, പരീക്ഷാ രീതി നിശ്ചയിക്കുക, പരീക്ഷകൾ മോണിട്ടർ ചെയ്യുക, കോഴ്സിന്റെ ബോധന രൂപങ്ങൾ നിർണയിക്കുക, നിരന്തരമായ അക്കാദമിക മേൽനോട്ടം നിർവഹിക്കുക എന്നിവ കൃത്യമായും ഫലവത്തായും നിർവഹിക്കുന്ന ശക്തമായ ഒരു ബോർഡ് ഓഫ് സ്റ്റഡീസാണ് ഓരോ വിഷയത്തിനും വേണ്ടത്. വ്യത്യസ്ത വിഷയങ്ങൾ തമ്മിലുള്ള ഏകോപനവും ബഹുവിഷയാത്മക കോഴ്സുകളുടെ രൂപീകരണവും ഫാക്കൽറ്റിയുടെ ചുമതലയാണ്. സർവകലാശാലകൾക്കും കോളേജുകൾക്കും അക്കാദമിക് കലണ്ടർ രൂപീകരിക്കുക, വ്യത്യസ്തമായ ഫാക്കൽറ്റികളുടെയും ബോർഡ് ഓഫ് സ്റ്റഡീസിന്റെയും പ്രവർത്തനം ഏകോപിപ്പിക്കുക, അധ്യാപകപരിശീലനവും അക്കാദമിക് മോണിട്ടറിങ്ങും നടത്തുക തുടങ്ങിയവ അക്കാദമിക്ക് കൗൺസിലിന്റെ ചുമതലയാണ്. ഓരോ സമിതിയും തൃപ്തികരമായ വിധം പ്രവർത്തിക്കുന്നു എന്നുറപ്പുവരുത്താൻ കഴിയണം. മാസത്തിലൊരിക്കലെങ്കിലും ബോർഡ് ഓഫ് സ്റ്റഡീസും വർഷത്തിൽ നാലുതവണയെങ്കിലും ഫാക്കൽറ്റിയും അക്കാദമിക് കൗൺസിലും ചേരണം.

12 ***കോളേജുകളിൽ സ്റ്റാറ്റ്യൂട്ടറി സ്വഭാവമുള്ള ഫാക്കൽറ്റികൗൺസിലുകൾ വേണം.***

കോളേജുകൾക്ക് കൂടുതൽ അക്കാദമിക്ക് സ്വയംഭരണം നൽകേണ്ടതുണ്ട്. തങ്ങളുടെ വിദ്യാർഥികൾക്ക് അനുയോജ്യമായ കോഴ്സുകൾ, കോർ സബ്ജക്റ്റിലെ അനുയോജ്യമായ വിഷയങ്ങൾ, വൊക്കേഷണൽ കോഴ്സുകൾ എന്നിവ തീരുമാനിക്കുക. ആന്തരിക മൂല്യ നിർണയം നടത്തുക, കോഴ്സുകളുടെ ഉള്ളടക്കത്തിൽ വരുത്തേണ്ടുന്ന മാറ്റങ്ങൾ ബോർഡ് ഓഫ് സ്റ്റഡീസിന് നിർദേശിക്കുക തുടങ്ങിയ പ്രവർത്തനങ്ങൾ ആദ്യഘട്ടത്തിൽ കോളേജ് ഫാൽക്കറ്റിക്ക് നൽകാം. ഓരോ വകുപ്പിലെയും തലവൻ, പ്രിൻസിപ്പൽ, പ്രിൻസിപ്പൽ നിർദേശിക്കുന്ന സീനിയർ അധ്യാപകർ, അതത് വിദ്യാർഥികൾ തെരഞ്ഞെടുക്കുന്ന അധ്യാപകൻ, അതത് വിഷയങ്ങളുമായി ബന്ധപ്പെട്ട കോഴ്സുകൾ നടത്തുന്ന മറ്റ് വകുപ്പ് തലവൻ, സീനിയർ അധ്യാപകൻ എന്നിവരായിരിക്കണം കോളേജ് ഫാൽക്കറ്റി അംഗങ്ങൾ.

13 ***അക്കാദമിക കാര്യങ്ങളിൽ വിദ്യാർഥികൾക്ക് അവരുടെ അഭിപ്രായം പറയാനും ചർച്ച ചെയ്യാനും സ്റ്റുഡന്റ് ഫാക്കൽറ്റി കൗൺസിലുകൾ രൂപീകരിക്കണം.***

ഓരോ വിഷയവും പഠിക്കുന്ന മുഴുവൻ സീനിയർ വിദ്യാർഥികളും ഉൾക്കൊള്ളുന്ന ഒരു സഭയാണിത്. കോളേജു ഫാൽക്കറ്റിയുടെ തീരുമാനങ്ങളും നിർദേശങ്ങളും ഈ സമിതിയിലും ചർച്ചചെയ്ത് അംഗീകരിക്കണം. എല്ലാ അക്കാദമിക്ക് കാര്യങ്ങളും സുതാര്യവും ജനാധിപത്യപരവും ആയിരിക്കേണ്ടതിന് അവശ്യമാണ്. വിദ്യാർഥികളുടെ ആവശ്യങ്ങൾ സമൂഹത്തിന്റെ താൽപര്യങ്ങൾ എന്ന നിലയ്ക്ക് ഇവിടെ പ്രതിഫലിക്കുന്നതാണ്.

14 ***കരിക്കുലം സിലബസ് പരിഷ്ക്കരണവുമായി ബന്ധപ്പെടുത്തി അധ്യാപകരെ പരിശീലിപ്പിക്കാനും മൂന്നു വർഷത്തിൽ ഒരിക്കൽ അപ്ഗ്രഡേഷൻ കോഴ്സുകൾ നൽകാനും സഹായിക്കുന്ന വിധത്തിൽ അക്കാദമിക് സ്റ്റാഫ് കോളേജുകൾ പുനഃസംഘടിപ്പിക്കണം.***

ഇന്നത്തെ അക്കാദമിക് സ്റ്റാഫ് കോളേജ് സംവിധാനം തീർത്തും നിഷ്ഫലമാണ്. അധ്യാപകരുടെ സർവതോമുഖമായ പ്രാവീണ്യം മെച്ചപ്പെടുത്തുന്നതിനുള്ള സംവിധാനമാണ് ഇവിടെ ഉണ്ടാവേണ്ടത്. പുതിയ വൈജ്ഞാനിക മേഖലകൾ ഉരുത്തിരിഞ്ഞു വരുന്നതിനനുസരിച്ച് അധ്യാപകരെ അവയുമായി ബന്ധപ്പെടുത്തുക, പുതിയ പുതിയ കോഴ്സുകൾ ആവിഷ്കരിക്കുന്നതിനും പുതിയ ബോധന രീതികൾ സൃഷ്ടിക്കുന്നതിനും അധ്യാപകർക്ക് പരിശീ

ലനം നൽകുക എന്നിവയാണ് ലക്ഷ്യങ്ങൾ. അങ്ങനെ അധ്യാപനം കാലികവും ചലനാത്മകവുമാക്കുന്നതിനും അധ്യാപന നിലവാരം പടിപടിയായി ഉയർത്തുന്നതിനുമുള്ള പരിശീലനം മുഴുവൻ അധ്യാപകർക്കും നൽകാൻ സ്റ്റാഫ് കോളേജിന് കഴിയണം. ഇന്ത്യയിലെയും വിദേശത്തെയും ഇതര സർവകലാശാലകളിലെ കോഴ്സുകൾ, ബോധന- മൂല്യനിർണയ രീതികൾ എന്നിവ പരിചയപ്പെടുത്തുന്നതിനും ഇതിന് കഴിയണം. ഓരോ അധ്യാപകനും ചുരുങ്ങിയത് 3 വർഷത്തിലൊരിക്കൽ വീതം റിഫ്രഷർ കോഴ്സുകൾക്ക് വിധേയനാകണം. സിലബസ് പരിഷ്ക്കരണത്തോടനുബന്ധിച്ച് എല്ലാ അധ്യാപകർക്കും പരിശീലനം നൽകണം.

*15 എല്ലാ ജില്ലാകളിലും ഒന്നോ രണ്ടോ സംയുക്ത ഗവേഷണശാലകളും ലൈബ്രറികളും ഉണ്ടാക്കണം.*

മിക്ക കോളേജുകളിലെയും ലൈബ്രറി, ലബോറട്ടറി സംവിധാനങ്ങൾ തീർത്തും അപര്യാപ്തമാണ്. പരിമിതമായിട്ടുള്ള വിഭവങ്ങളാകട്ടെ Under utilised ഉം ആണ്. കോളേജിലെ ലൈബ്രറി മണിക്കൂറുകളും ലബോറട്ടറി മണിക്കൂറുകളും 10% പോലും പ്രയോജനപ്പെടുന്നില്ല. (ഒരു MSC ലാബ് ആറോ എട്ടോ വിദ്യാർഥികൾക്കുവേണ്ടി ആഴ്ചയിൽ 8 മണിക്കൂർ ആണ് പ്രവർത്തിക്കുന്നത്. ഇതിന്റെ 10 ഇരട്ടി പ്രവർത്തനശേഷി അതിനുണ്ട്.) ഈ പ്രശ്നം പരിഹരിക്കാൻ, അഞ്ചോ ആറോ കോളേജുകളുള്ള ഒരു പ്രദേശത്തെ ഒരു യൂണിറ്റായി കണക്കാക്കി ഉള്ള വിഭവങ്ങൾ മുഴുവൻ അവിടെ സമാഹരിച്ച് ഏറ്റവും കേമപ്പെട്ട ലബോറട്ടറിയും ലൈബ്രറിയും ഉണ്ടാക്കാവുന്നതാണ്. ഓരോ ദിവസവും പന്ത്രണ്ടോ പതിനഞ്ചോ മണിക്കൂർ പ്രവർത്തിച്ച് മുഴുവൻ വിദ്യാർഥികൾക്കും ഇതിന്റെ നേട്ടം അനുഭവിക്കാം.

*16 നാലുതരത്തിലുള്ള ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളാവാം. കോളേജുകൾ, പ്രൊഫഷണൽ കോളേജുകൾ, കമ്യൂണിറ്റി പോളിടെക്നിക്കുകൾ, സർവകലാശാല കേന്ദ്രം. ഇവയിൽ കമ്യൂണിറ്റി പോളിടെക്നിക്കുകൾ ഹ്രസ്വകാല ആവശ്യാധിഷ്ഠിത കോഴ്സുകൾ മാത്രം നടത്തണം. സർവകലാശാല കേന്ദ്രങ്ങൾ ബിരുദാനന്തര പഠനം, ഗവേഷണം, അധ്യാപക പരിശീലനം എന്നിവയിൽ ശ്രദ്ധിക്കണം.*

*17 ഒരു കോളേജിൽ ഐച്ഛികമായി നൽകാത്ത ഒരു കോഴ്സ് മറ്റു കോളേജ് / സ്ഥാപനങ്ങളിൽ നിന്നു ഓപ്റ്റ് ചെയ്യാൻ വിദ്യാർഥിക്ക് അനുവാദം നൽകാം. അതിന്റെ ക്രഡിറ്റ് കുട്ടിയുടെ മാതൃസ്ഥാപനത്തിലേക്ക് ട്രാൻസ്ഫർ ചെയ്യണം.*

ഇത് കോളേജുകളുടെ സാധ്യതകളെയും പരിമിതികളെയും കണക്കിലെടുത്തുകൊണ്ടുള്ള നിബന്ധനയാണ്. എല്ലാ കോളേജുകളിലും എല്ലാ ഐച്ഛികങ്ങളും ആവർത്തിക്കേണ്ടതില്ല. ഒരു പ്രദേശത്തെ കോളേജുകളെ ക്ലസ്റ്റർ അയി പരിഗണിച്ച് വിദ്യാർഥികൾക്കാവശ്യമുള്ള ഐച്ഛികങ്ങൾ നൽകുമെന്ന് ഉറപ്പുവരുത്തിയാൽ മതി. വൊക്കേഷണൽ വിഷയങ്ങളിൽ കമ്മ്യൂണിറ്റി പോളിടെക്നിക്കുകളിലോ വ്യവസായശാലകളിൽ അപ്രന്റീസായോ പഠിച്ച് ക്രഡിറ്റ് ട്രാൻസ്ഫർ ചെയ്യാം.

*18 കോളേജ് അധ്യാപകരുടെ വൈദഗ്ധ്യത്തെ പങ്കിടുന്നതിനുള്ള ഗസ്റ്റ് ഫാക്കൽറ്റി സംവിധാനം ഉണ്ടാക്കണം.*

ചില പ്രത്യേക വൈദഗ്ധ്യമുള്ള അധ്യാപകർ ഒരു കോളേജിൽ വരുമ്പോൾ അവരുടെ വൈദഗ്ധ്യം മറ്റു കോളേജുകൾക്കു കൂടി പ്രയോജനപ്പെടുത്തുന്നതിനുള്ള സൗകര്യമാണിത്. സമൂഹത്തിൽ വൈദഗ്ധ്യമുള്ളവരെയും ഇതേവിധത്തിൽ ഗസ്റ്റ് ഫാക്കൽറ്റിയായി ഉപയോഗിക്കാം,

*19 ബിരുദാനന്തര പഠനത്തിനു പൊതു റാങ്ക്ലിസ്റ്റ് നിർബന്ധമാക്കണം. കുട്ടികൾക്ക്*

*കോളേജ്/ സർവകലാശാല കേന്ദ്രങ്ങൾ ഓപ്റ്റ് ചെയ്യാം. ഗവേഷണത്തിന് പ്രവേശന പരീക്ഷകൾ വേണം.*

20. *ഭാഷാപഠനം പ്രത്യേക വിഷയമെന്ന നിലയിലും അതതുവിഷയങ്ങളുടെ ആവശ്യങ്ങൾക്കനുസരിച്ചും തുടരാം. പക്ഷെ, ഇന്നത്തെ ഫസ്റ്റ് ലാംഗേജ് – സെക്കന്റ് ലാംഗേജ് രീതി സെമസ്റ്റർ ക്രമീകരണത്തിൽ ആവശ്യമില്ല.*

21. *അധ്യാപകരെ വിദ്യാർഥികൾ മൂല്യനിർണയം ചെയ്യുന്ന സമ്പ്രദായവും നടപ്പിൽ വരണം. അധ്യാപകരുടെ പ്രകടനം വിലയിരുത്തി അവരെ മെച്ചപ്പെടുത്താനായിരിക്കണം അതുപയോഗിക്കേണ്ടത്.*

22. *സർവകലാശാലകളുടെയും മറ്റു ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും പ്രവർത്തനങ്ങളെ സഹായിക്കുന്ന രീതിയിൽ ഒരു സർവകലാശാലാ ലൈബ്രറി നെറ്റ് വർക്കും കേന്ദ്രീകൃത റിസർച്ച് ലബോറട്ടറികളും ഡോക്യുമെന്റേഷൻ സെന്ററും സൃഷ്ടിക്കുന്നത് ആവശ്യമാണ്. സർവകലാശാലകളും ഗവണ്മെണ്ടും ചേർന്ന് ഇത്തരം സ്ഥാപനങ്ങൾ ആരംഭിക്കാം.*

ബിരുദാനന്തര-ഗവേഷണ വിദ്യാഭ്യാസത്തിന് വേണ്ട ലൈബ്രറി- ലബോറട്ടറി സംവിധാനങ്ങൾ ഇന്നും കേരളത്തിൽ വികസിച്ചിട്ടില്ല. സർവകലാശാലയിലെ പഠനത്തിനാവശ്യമായ ഡോക്യുമെന്റേഷൻ സൗകര്യങ്ങളും പൂർണമല്ല. എല്ലാ ജേർണലുകളും പ്രബന്ധങ്ങളും റിസർച്ച് പേപ്പറുകളും ലഭ്യമായ സ്ഥലങ്ങൾ ഇന്ന് സി.ഡി.എസ് പോലുള്ള ഇൻസ്റ്റിറ്റ്യൂട്ടുകൾക്ക് മാത്രമേ ഉള്ളൂ. അതുതന്നെ സമഗ്രമാണെന്ന് പറയാൻ സാധിക്കുകയില്ല. അതുകൊണ്ട് എല്ലാ സർവകലാശാലകളും ചേർന്ന് ഇത്തരം സ്ഥാപനങ്ങൾ സ്ഥാപിക്കുകയാണുത്തമം. അവിടെ എല്ലാ വിദ്യാർഥികൾക്കും ഗവേഷണ വിദ്യാർഥികൾക്കും പ്രവേശന സൗകര്യങ്ങളുണ്ടാകണം. ICSSR, ICHR,CSIR മുതലായവയുടെ സഹായവും ഇത്തരം പ്രോജക്ടുകളിലുണ്ടാകാം.

23. *ഇന്ന് നിലവിലുള്ള പ്രൈവറ്റ് രജിസ്ട്രേഷൻ സംവിധാനം അവസാനിപ്പിക്കണം. അതിനു പകരം തൊഴിലുള്ളവർക്ക് വിദൂര വിദ്യാഭ്യാസ കേന്ദ്രങ്ങളിലൂടെ പഠനസൗകര്യങ്ങൾ ഉറപ്പുവരുത്താം. വിവിധ സർവകലാശാലകളിലെ വിദൂര വിദ്യാഭ്യാസത്തെ ഏകോപിപ്പിച്ച് ഒരു പൊതുഘടനയുടെ കീഴിലും കൊണ്ടുവരാം. ബിരുദാനന്തര വിദ്യാഭ്യാസത്തിലും ഗവേഷണത്തിലും വിദൂര വിദ്യാഭ്യാസം അനുവദിക്കരുത്.*

ഇന്ന് പ്രൈവറ്റ് രജിസ്ട്രേഷൻ സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയവർക്കുള്ള ഇടത്താവളമാണ്. അക്കാദമികമോ സാമൂഹ്യമോ ആയ ഒരു കടമയും അത് നിറവേറ്റുന്നില്ല. ഇവിടെ നിർദ്ദേശിക്കപ്പെട്ട ബിരുദപഠന ഘടനയിൽ ഏതെങ്കിലും വിധത്തിലുള്ള മോണിറ്ററിംഗും തുടർച്ചയായ ബന്ധവുമില്ലാത്ത പഠന സമ്പ്രദായത്തിനു പ്രസക്തിയില്ല. അതുകൊണ്ട് പ്രൈവറ്റ് രജിസ്ട്രേഷൻ അവസാനിപ്പിക്കുകയും വിദൂര വിദ്യാഭ്യാസ ശൃംഖല വികസിപ്പിക്കുകയും വേണം. വിദൂര വിദ്യാഭ്യാസം തുല്യതാ വിദ്യാഭ്യാസമാണ്. ബിരുദപഠനം അതേപടി ആവർത്തിക്കുകയല്ല അവിടെ ചെയ്യുന്നത്. 3–5വർഷം കൊണ്ട് വിദൂര വിദ്യാഭ്യാസത്തിലൂടെ പഠനം പൂർത്തിയാക്കുന്നവർ തുല്യത നേടുന്നു. അവർക്ക് വേണ്ടിവന്നാൽ ബിരുദാനന്തര പഠനത്തിനും ഗവേഷണത്തിനും പോകാനുള്ള സൗകര്യമുണ്ടായിരിക്കണം. പക്ഷെ, ബിരുദാനന്തര പഠനത്തിലും ഗവേഷണത്തിലും വിദൂര വിദ്യാഭ്യാസം പ്രായോഗികമല്ല. അത് റെസിഡെൻഷ്യൽ വിദ്യാഭ്യാസം തന്നെയാകണം.

# ഉന്നതവിദ്യാഭ്യാസം - കരിക്കുലം

## ഉന്നത വിദ്യാഭ്യാസത്തിന്റെ കരിക്കുലം- പൊതുസമീപനം.

1. കേരള സമൂഹത്തിന്റെ വികാസത്തിനാവശ്യമായ വൈജ്ഞാനിക - സാങ്കേതിക വിദഗ്ധർ, ആസൂത്രകർ, ഭരണകർത്താക്കളും നിർവാഹകരും എന്നിവരെ സൃഷ്ടിക്കുന്നതിനാവശ്യമായ അടിത്തറ സൃഷ്ടിക്കുക.
2. സമൂഹ വികാസത്തിന്റെ വൈവിധ്യമാർന്ന പുതിയ മേഖലകളിൽ പുതിയ വിജ്ഞാനം സൃഷ്ടിക്കുന്നതിനും ഗവേഷണം നടത്തുന്നതിനുമാവശ്യമായ നൈപുണ്യത്തെ സൃഷ്ടിക്കുക.
3. ശാസ്ത്ര സാങ്കേതിക വിദ്യകളിൽ ആഗോളതലത്തിൽ ലഭ്യമായ വിജ്ഞാനവും നൈപുണ്യവും ഉൾക്കൊണ്ട് അവയെ സാമൂഹ്യ ഉല്പാദനത്തിനും വിതരണത്തിനും ആവശ്യമായ ഘടകങ്ങളാക്കി വികസിപ്പിക്കുക.
4. ശാസ്ത്ര സാങ്കേതിക വിദ്യകളിൽ സ്വാശ്രയത്വം നേടുന്നതിനാവശ്യമായ വിധത്തിൽ ഗവേഷണ പഠനങ്ങൾ വികസിപ്പിക്കുക.
5. സമൂഹ പുനർ നിർമാണത്തിനുതകുന്ന വിധത്തിൽ സാമൂഹ്യ ശാസ്ത്ര മാനവിക വിഷയങ്ങളിലെ പഠനങ്ങൾ ക്രമീകരിക്കുക.
6. മനുഷ്യരാശിയുടെ വളർച്ചയുടെ അനുഭവങ്ങളിൽ നിന്ന് പാഠങ്ങൾ ഉൾക്കൊള്ളുന്നതിനും ഇന്ത്യയുടെയും കേരളത്തിന്റെയും അനുഭവങ്ങളുടെ വെളിച്ചത്തിൽ മതനിരപേക്ഷതയിലും സമത്വത്തിലും സാമൂഹ്യനീതിയിലും അധിഷ്ഠിതമായ പുതിയ സമൂഹം സൃഷ്ടിക്കുന്നതിനും ആവശ്യമായ വൈദഗ്ധ്യം വളർത്തിക്കൊണ്ടുവരിക.
7. കേരളത്തിന്റെ സാംസ്കാരികാനുഭവങ്ങൾ വിലയിരുത്തുകയും കലാസാഹിത്യ രൂപങ്ങളിലും ദൃശ്യ ശ്രാവ്യാവിഷ്ക്കാരങ്ങളിലുമുള്ള വൈദഗ്ധ്യം വളർത്തുകയും ചെയ്യുക.
8. വിദ്യാഭ്യാസം, ആരോഗ്യം, വാർത്താവിനിമയം മുതലായ മനുഷ്യജീവിതത്തിന് ആധാരമായ മേഖലകളിലെ വൈദഗ്ധ്യം വളർത്തുന്നതിനും അവയിൽ ഇടപെടുന്നതിന് സമൂഹത്തിനുള്ള നൈപുണ്യം ശക്തിപ്പെടുത്തുന്നതിനുമുള്ള പ്രവർത്തനങ്ങൾ ആവിഷ്ക്കരിക്കുക.
9. കൃഷി, വ്യവസായം, വിവിധ തൊഴിൽ -സേവനമേഖലകൾ എന്നിവയിലുള്ള സാമൂഹ്യമായ വൈദഗ്ധ്യം വികസിപ്പിക്കുക. അവയുടെ നിർവഹണത്തിനും ആസൂത്രണത്തിനുമുള്ള വൈദഗ്ധ്യവും വികസിപ്പിക്കുക.
10. കേരളത്തിലെയും ഇന്ത്യയിലെയും വിവിധ തരത്തിലുള്ള വർഗം, ജാതി, ലിംഗം, പദവി, ജനവർഗം മുതലായ മേഖലകളിൽ പെട്ട സാമൂഹ്യപ്രശ്നങ്ങളെക്കുറിച്ച് അവഗാഹം ജനിപ്പിക്കുകയും അവയ്ക്ക് പരിഹാരം നിർദ്ദേശിക്കുന്നതിനുള്ള വൈദഗ്ധ്യം നൽകുകയും ചെയ്യുക.
11. സമൂഹത്തിന്റെ ഭാവിയെ സംബന്ധിച്ച പ്രശ്നങ്ങൾക്ക് പരിഹാരങ്ങൾ നിർദേശിക്കുന്നതിനുള്ള സൈദ്ധാന്തികവും പ്രായോഗികവുമായ കഴിവുകൾ വളർത്തുക.

12. പ്രപഞ്ചത്തിന്റെയും സമൂഹത്തിന്റെയും ഘടനയെയും പരിണാമദിശകളെയും സംബന്ധിച്ച പ്രശ്നങ്ങളെക്കുറിച്ച് അന്വേഷിക്കുന്നതിനുള്ള മനോഭാവം വളർത്തുക.

13. മേൽപറഞ്ഞ വിവിധ മേഖലകളിലെ വൈദഗ്ധ്യത്തെ ഒരു ജനാധിപത്യക്രമത്തിന്റെ സൃഷ്ടിക്കുവേണ്ടി ഉപയോഗിക്കാനുള്ള മനോഭാവം വളർത്തുക.

14. സമത്വത്തിനും സാമൂഹ്യനീതിക്കും വേണ്ടിയുള്ള പോരാട്ടത്തിൽ സ്വന്തം വൈദഗ്ധ്യത്തെ പ്രയോജനപ്പെടുത്താനും പുതിയ മേഖലകളിൽ പ്രവർത്തിക്കാനുമുള്ള മനോഭാവവും സന്നദ്ധതയും വളർത്തുക.

1. ***കേരളത്തിന്റെയും ഇന്ത്യയുടെയും മൊത്തത്തിലുള്ള സമൂഹവികാസത്തിന് സർവപ്രധാനമായ വ്യത്യസ്ത മേഖലകളെ ആധാരമാക്കിയാകണം ബിരുദപഠനം ക്രമീകരിക്കേണ്ടത്. ഈ മേഖലകളിലെ പ്രാവീണ്യം ഉറപ്പുവരുത്തുകയാകണം ബിരുദപഠനത്തിന്റെ ലക്ഷ്യം.***

ഹയർസെക്കണ്ടറിയ്ക്കുശേഷം ഉന്നത പഠനത്തിനു പോകുന്ന കുട്ടി തനിയ്ക്ക് അഭിരുചിയും പ്രാഥമിക ജ്ഞാനവുമുള്ള ഏതെങ്കിലുമൊരു മേഖല തെരഞ്ഞെടുക്കുകയാണ് ചെയ്യുന്നത്. ഈ മേഖലയിൽ നിന്ന് ലഭ്യമായ വിജ്ഞാനം സമഗ്രമായി നേടുന്നതിന് വിദ്യാർഥിയെ സഹായിക്കുന്ന രീതിയിലാകണം ബിരുദ കരിക്കുലത്തിന്റെ ക്രമീകരണം. അതിനോടൊപ്പം ഈ വിജ്ഞാനം സമൂഹ മേഖലകളിൽ പ്രയോഗിക്കാനും വിദ്യാർഥിക്കു കഴിയണം. ഇന്നു ചിലർ നിർദ്ദേശിക്കുന്നതുപോലെ ആവശ്യാധിഷ്ഠിതമായും കമ്പോള ശക്തികളുടെയും തൊഴിൽദായക ഏജൻസികളുടെയും താൽക്കാലിക താൽപര്യങ്ങളനുസരിച്ചുമല്ല ഈ വിദ്യാഭ്യാസം നൽകേണ്ടത്. സമൂഹ വികസനത്തെ സംബന്ധിച്ച് ജനാധിപത്യപരമായി വളർത്തിക്കൊണ്ടുവരുന്ന പരിപ്രേക്ഷ്യമാകണം ഈ വിദ്യാഭ്യാസത്തിന്റെ കാതൽ. ഈ പരിപ്രേക്ഷ്യം വളർത്തിയെടുക്കാൻ സമൂഹ ജീവിതത്തിന്റെ ഭാഗമെന്ന നിലയിലും വിജ്ഞാന ദായക മേഖലയെന്ന നിലയിലും പ്രവർത്തിക്കുന്ന അധ്യാപകരടക്കമുള്ള അക്കാദമിക് സമൂഹത്തിന് കഴിയണം. ഇതിനായി സമൂഹത്തിലെ തൊഴിലാളികളും മുതലാളികളുമടക്കം എല്ലാ വിഭാഗങ്ങളുമായി സംവദിക്കാനും അവർക്കു കഴിയണം.

ആവശ്യാധിഷ്ഠിത തത്വത്തിന്റെ പേരിൽ ഒരു വൈജ്ഞാനിക മേഖലയും ഒഴിവാക്കാനോ വെള്ളം ചേർക്കാനോ അനുവദിച്ചുകൂട. ഈ മേഖലകളുടെയെല്ലാം വളർച്ചയാണ് ഇന്നത്തെ സമൂഹത്തെ സൃഷ്ടിച്ചതെന്നോർക്കണം. നാളത്തെ സമൂഹത്തിലും ഇവയ്ക്കെല്ലാം സുപ്രധാനമായ പങ്കുവഹിക്കാനുണ്ട്.

അനുബന്ധം

(a) കൃഷിയും അനുബന്ധ മേഖലകളും – ജീവശാസ്ത്രം, അഗ്രികൾച്ചർ സയൻസ്, ഹോർട്ടികൾച്ചർ, ബയോടെക്നോളജി, ഭൂമിശാസ്ത്രം, ജിയോളജി, പരിസ്ഥിതി ശാസ്ത്രം, ഓഷ്യനോഗ്രഫി, ഫിഷറീസ്, മറൈൻ ബയോളജി.

(b) വ്യവസായം – പദാർത്ഥ വിജ്ഞാനീയം, രസതന്ത്രം, ഊർജതന്ത്രം, ഗണിതം, സാംഖ്യികം, ഇൻസ്ട്രുമെന്റേഷൻ, വിവരസാങ്കേതികവിദ്യ.

(c) സേവനമേഖല – പബ്ലിക് അഡ്മിനിസ്ട്രേഷൻ, മാനേജ്മെന്റ്, വാണിജ്യം, ധനവിനിമയം, പ്ലാനിംഗ്.

(d) സമൂഹഘടന – സാമ്പത്തികശാസ്ത്രം, സമൂഹശാസ്ത്രം, രാഷ്ട്രതന്ത്രം, നരവംശശാസ്ത്രം, ചരിത്രം, സ്ത്രീപഠനങ്ങൾ, സോഷ്യൽവർക്ക്.

(e) അടിസ്ഥാന മാനവികശേഷി മേഖലകൾ – വിദ്യാഭ്യാസം, ആരോഗ്യം, വാർത്താവിനി

മയം, ഊർജം, ഗതാഗതം, മീഡിയാപ്രവർത്തനം.

(f) സാംസ്കാരിക മേഖലകൾ - ഭാഷാശാസ്ത്രം, ആവിഷ്ക്കാര രൂപങ്ങൾ, സർഗാത്മക രൂപങ്ങൾ, ഫോക്ക്ലോർ, ജനകീയ സംസ്കാരം, പ്രൗഢസംസ്കാര രൂപങ്ങൾ, സിനിമ, നാടകം, മീഡിയ സ്റ്റഡീസ്.

2. ***സമൂഹ വികാസത്തിന്റെ വിവിധ മേഖലകളുമായി ബന്ധമുള്ളതും പ്രത്യേക പ്രാവീണ്യം ആവശ്യമുള്ളതുമായ വിഷയങ്ങളിലും സൈദ്ധാന്തിക സംഭാവനകൾ നൽകാൻ സഹായിക്കുന്ന വിഷയങ്ങളിലുമാണ് ബിരുദാനന്തര പഠനം നടത്തേണ്ടത്.***

ബിരുദാനന്തര പഠനം ബിരുദ പഠനത്തിന്റെ വെറും തുടർച്ചയല്ല. ബിരുദ പഠനം നിലവിലുള്ള വിജ്ഞാനത്തെ ആർജിക്കുന്നതിലും അതിന്റെ പ്രയോഗത്തിലും ഊന്നുമ്പോൾ ബിരുദാനന്തര പഠനം വിജ്ഞാനം നേടുന്ന രീതികളിലും പുതിയ വിജ്ഞാനം സൃഷ്ടിക്കുന്ന കഴിവിലുമാണ് ഊന്നുന്നത്. ഇതിൽ അഭിരുചിയും സന്നദ്ധതയുമുള്ളവരാണ് ബിരുദാനന്തര പഠനത്തിനെത്തേണ്ടത്. അതുകൊണ്ടുതന്നെ നിലവിലുള്ള വൈജ്ഞാനിക മേഖലകളിലെ വിജ്ഞാനോൽപാദനരീതി, രീതിശാസ്ത്രപരമായ പ്രശ്നങ്ങൾ, വ്യത്യസ്ത പരിപ്രേക്ഷ്യങ്ങൾ എന്നിവയിലെല്ലാം ആഴത്തിലിറങ്ങിച്ചെല്ലാൻ ബിരുദാനന്തര പഠനത്തിനു കഴിയണം. പുതിയ വിജ്ഞാനത്തിന്റെ സൃഷ്ടി നടത്താനുള്ള രീതിയും സന്നദ്ധതയും നേടാനും ഇതിലൂടെ വിദ്യാർഥിക്കു കഴിയണം. അതേസമയം വിജ്ഞാനത്തിന്റെ ഏതെങ്കിലും മേഖലയിലെ "പി.ജി. ഡിപ്ലോമാ" കോഴ്സായി അധഃപതിക്കാനും പാടില്ല.

അനുബന്ധം

- ഭൂവിജ്ഞാനീയം
- പദാർഥ വിജ്ഞാനീയം
- പരിസ്ഥിതിശാസ്ത്രം
- ബയോടെക്നോളജി
- വിവരസാങ്കേതിക വിജ്ഞാനീയം
- ഊർജ വിജ്ഞാനീയം
- ജൈവ വിജ്ഞാനീയം
- പ്രാദേശിക വികസന പഠനങ്ങൾ
- സമൂഹ വിജ്ഞാനീയം
- ചരിത്രം
- ശാസ്ത്രവും സമൂഹവും
- പൊതുഭരണം
- സ്ഥാപന മാനേജ്മെന്റ്
- സമൂഹബന്ധ പഠനങ്ങൾ (ധനവിനിമയം, സഹകരണം, പൊതുവാർത്താവിനിമയം)
- ധനതത്വശാസ്ത്രം
- സാംസ്കാരിക പഠനങ്ങൾ
- ആവിഷ്കാര പഠനങ്ങൾ
- ജെൻഡർ പഠനങ്ങൾ

- സൈദ്ധാന്തിക ഊർജതന്ത്രം
- പരിണാമാത്മക ഊർജതന്ത്രം
- പദാർഥ വിജ്ഞാനീയം
- ഗണിതശാസ്ത്രം
- ശാസ്ത്രചിന്തയും ശാസ്ത്രനയങ്ങളും
- തർക്കശാസ്ത്രം
- മൂല്യസിദ്ധാന്തം (ethics)
- ദർശനവിചാരം (philosophy)
- ജ്ഞാനസിദ്ധാന്തം (epistemology)
- ചിഹ്നവിജ്ഞാനീയം (semiotics)
- മനഃശാസ്ത്രം
- ജ്യോതിശാസ്ത്രവും ജ്യോതിർ ഭൗതികവും
- ജൈവ ഭൗതികം
- ജൈവ രസതന്ത്രം
- ജനിതകവും ജനിതക എൻജിനീയറിംഗും
- കമ്പ്യൂട്ടർ സയൻസ്
- പ്രപഞ്ച ശാസ്ത്രം (cosmology)
- ഇന്ത്യൻ വിജ്ഞാനവും സംസ്കാരവും
- വ്യത്യസ്ത സമൂഹങ്ങളുടെ വികാസവും സംസ്കാരവും

3. ***സാമൂഹ്യ വികസനത്തിന് ആവശ്യമായ സൈദ്ധാന്തികവും പ്രായോഗികവുമായ സംഭാവനകൾ നൽകുന്ന വിധത്തിൽ സർവകലാശാലകളിലെ ഗവേഷണ പ്രവർത്തനം സംഘടിപ്പിക്കണം.***

സർവകലാശാലകളിലെ ഗവേഷണ പ്രവർത്തനങ്ങൾക്ക് ഇന്ന് നിശ്ചിതമായ ലക്ഷ്യങ്ങളോ ആസൂത്രണമോ ഇല്ല. ഗവർമെണ്ടും ആഭ്യന്തര ധനസഹായ ഏജൻസികളും ഗവേഷണത്തെ പ്രോത്സാഹിപ്പിക്കുന്നതിൽ വിമുഖത കാണിക്കുന്നു. ഗവേഷണരംഗത്ത്—അടിസ്ഥാന വിജ്ഞാന മേഖലകളിലും പ്രയുക്ത മേഖലകളിലും—കാര്യമായ പുരോഗതി നേടാതെ ഒരു സമൂഹത്തിനും ഇന്നു സാമൂഹിക പുരോഗതി കൈവരിക്കാനാവില്ല. ഈ വസ്തുത ഇവർ മറക്കുന്നു. ഈ സാഹചര്യങ്ങളിൽ വിദേശ ഏജൻസികൾ വൻകിട ഫണ്ടിങ് വഴി ഗവേഷണം കയ്യടക്കാനുള്ള സാധ്യത ഏറിവരികയാണ്. ജനാധിപത്യപരമായ വിദ്യാഭ്യാസ പദ്ധതി പുതിയ വിജ്ഞാനം സൃഷ്ടിക്കുകയും അതിനെ ഇന്ത്യൻ സമൂഹ വികാസത്തിനുവേണ്ടി ഉപയോഗിക്കാനുള്ള പദ്ധതികൾ ആവിഷ്ക്കരിക്കുകയും ചെയ്യുന്ന വിധത്തിൽ ഗവേഷണ പദ്ധതികളെ ക്രമീകരിക്കേണ്ട ആവശ്യമുണ്ട്. അതിന് ആവശ്യമായ ആശയങ്ങളും സാഹചര്യങ്ങളും സൃഷ്ടിക്കാൻ അക്കാദമിക് പ്രവർത്തകരും സമൂഹവും തയ്യാറാകണം.

അനുബന്ധം

(ബിരുദാനന്തര പഠനമേഖലകളുടെ അനുബന്ധമായി കൊടുത്തതെല്ലാം ഗവേഷണ രംഗത്തും പെടും)

*4. ബിരുദ പഠനത്തിന്റെ ലക്ഷ്യങ്ങൾ*

1. *സമൂഹത്തിൽ ഇന്ന് ലഭ്യമായ പ്രവർത്തന മേഖലകളിലെല്ലാം വൈദഗ്ധ്യം നേടുക.*
2. *ഇന്നത്തെ വൈജ്ഞാനിക മേഖലകളിൽ വൈദഗ്ധ്യം നേടുകയും അവയെ സാമൂഹ്യ പ്രവർത്തനത്തിന് ഉപയോഗിക്കുന്നതിനുള്ള സന്നദ്ധത കൈവരിക്കുകയും.*
3. *ഒരു ജനാധിപത്യ സമൂഹത്തിൽ സമത്വത്തിനും സാമൂഹ്യനീതിക്കുമനുസരിച്ച് തന്റെ വൈദഗ്ധ്യത്തെ ഉപയോഗിക്കാനുള്ള മൂല്യബോധം നേടുക.*
4. *നിലവിലുള്ള സാംസ്കാരികവും സാമൂഹ്യവുമായ സന്ദർഭമനുസരിച്ച് നേടിയ വിജ്ഞാനത്തെ ഉപയോഗിക്കുന്ന വിധത്തിൽ രീതിശാസ്ത്രപരമായ അവഗാഹം നേടുക.*
5. *മാറിവരുന്ന തൊഴിൽ - ജീവിതസാഹചര്യങ്ങളനുസരിച്ച് നേടിയ വിജ്ഞാനത്തെയും വൈദഗ്ധ്യത്തെയും മെച്ചപ്പെടുത്താനുള്ള മനോഭാവം നേടുക.*

*പുതിയ വിജ്ഞാനത്തിന്റെ സൃഷ്ടി ബിരുദപഠനത്തിൽ പ്രതീക്ഷിക്കുന്നില്ല. അതേ സമയം നേടിയ വിജ്ഞാനത്തെ ഫലപ്രദമായി ഉപയോഗിക്കുവാനുള്ള കഴിവും സന്നദ്ധതയും പ്രതീക്ഷിക്കുന്നു. അതുകൊണ്ട് ബിരുദപഠനത്തിൽ വിഷയപഠനത്തിന്റെ രീതിശാസ്ത്രപരവും പ്രായോഗികവുമായ തലം പ്രതീക്ഷിക്കുന്നു.*

ഇന്ന് ബിരുദപഠനം ഉന്നത വിദ്യാഭ്യാസത്തിലെ ഏറ്റവും ദുർബലമായ കണ്ണിയാണ്. ഒട്ടനവധി വിദ്യാർഥികൾ ബിരുദം നേടുന്നുണ്ടെങ്കിലും ബിരുദത്തെ തികച്ചും ഉപകരണാത്മകമായി സമീപിക്കുന്ന പ്രവണതയാണിന്നുള്ളത്. ഒരു ബിരുദം നേടുന്നതിനപ്പുറം വിഷയമേഖലയിലെ പ്രാവീണ്യം കുട്ടിക്ക് ലഭിക്കുന്നില്ല. ബിരുദം നേടുന്നതോടെ ഔപചാരികമായ പഠനം അവസാനിപ്പിക്കുന്നവരാണ് ഭൂരിഭാഗവും. അതിൽ പ്രാവീണ്യമില്ലാത്തതുകൊണ്ട് "തൊഴിലധിഷ്ഠിത" സ്വഭാവമുള്ള മറ്റു കോഴ്സുകളിൽ അവർ ചേരുന്നു. പ്രൊഫഷണൽ മേഖലയെ വൻതോതിൽ വികസിപ്പിക്കാനുള്ള വെമ്പലും ബിരുദപഠനത്തെ തകർക്കുകയാണ്. അതുകൊണ്ട് സാമൂഹ്യമായി പ്രസക്തമായ വിദ്യാഭ്യാസ പദ്ധതി എന്ന നിലയിൽ ബിരുദപഠനത്തെ പുനരാവിഷ്ക്കരിക്കേണ്ട ആവശ്യമുണ്ട്. പുതിയ വിജ്ഞാനത്തിന്റെ വെല്ലുവിളികളും അത് സൃഷ്ടിക്കുന്ന ആവേശവും ഉൾക്കൊള്ളുന്ന വിധത്തിലുള്ള വിദ്യാഭ്യാസ പദ്ധതി ഈ ഘട്ടത്തിൽ ആവശ്യമാണ്. അവയുടെ അടിസ്ഥാനത്തിൽ സമൂഹത്തിൽ നിർണായകമായ പങ്ക് വഹിക്കാൻ വിദ്യാർഥികളെ പ്രാപ്തരാക്കുകയും വേണം.

*5. ബിരുദാനന്തരപഠനത്തിന്റെ ലക്ഷ്യങ്ങൾ*

1. *പ്രപഞ്ചത്തെയും സമൂഹത്തെയും കുറിച്ച് നേടിയ വിജ്ഞാനത്തിന്റെ ഉല്പാദനത്തെയും അവയിലെ ആന്തരിക വൈരുധ്യങ്ങളെയും പ്രശ്നങ്ങളെയും കുറിച്ച് ധാരണയിലെത്തുക.*
2. *പ്രശ്നങ്ങളുടെ തിരിച്ചറിവിന്റെ അടിസ്ഥാനത്തിൽ പുതിയ വിജ്ഞാനം കണ്ടെത്താനും ഉല്പാദിപ്പിക്കുവാനുമുള്ള കഴിവും സന്നദ്ധതയും വളർത്തുക.*
3. *ഈ കഴിവിനെയും സന്നദ്ധതയെയും സമൂഹത്തിന്റെ വികസനപരവും വൈജ്ഞാനികവും സാംസ്കാരികവുമായ ആവശ്യങ്ങൾക്കുവേണ്ടി ഫലപ്രദമായി ഉപയോഗിക്കാനുള്ള മനോഭാവം വളർത്തുക.*
4. *സാമൂഹ്യരംഗത്തെ പ്രവർത്തനങ്ങൾക്കു നേതൃത്വം കൊടുക്കാനുള്ള നൈപുണ്യം സൃഷ്ടിക്കുകയും അതിനെ ജനാധിപത്യസമൂഹത്തിന്റെ വളർച്ചക്കുവേണ്ടി ഉപയോഗിക്കുന്നതിനുള്ള മനോഭാവം വളർത്തുകയും ചെയ്യുക.*

*ബിരുദപഠനം പൂർത്തിയാക്കുന്ന എല്ലാവരും സ്വാഭാവികമായി ബിരുദാനന്തരപഠനത്തിലേക്കു പോകുമെന്ന് പ്രതീക്ഷിക്കുന്നില്ല. പുതിയ വിജ്ഞാനം സൃഷ്ടിക്കുന്നതിനുള്ള നൈപുണിയുടെ ആവശ്യം അനുഭവപ്പെടുന്ന ഘട്ടത്തിലാണ് ഒരു വിദ്യാർഥി ബിരുദാനന്തര പഠനത്തിനു ചേരുന്നത്. ചില സവിശേഷ വൈജ്ഞാനിക മേഖലകളിൽ ബിരുദാനന്തരപഠനം അനിവാര്യമായും മാറാം.*

വിവിധ വൈജ്ഞാനിക മേഖലകളെ ആഴത്തിൽ പഠിക്കുന്നതിനും പുതിയ വിജ്ഞാനം സൃഷ്ടിക്കുന്നതിനുമുള്ള വൈദഗ്ധ്യം തന്നെയാണ് ബിരുദാനന്തര പഠനത്തിൽ ലക്ഷ്യമാക്കേണ്ടത്. ബിരുദ പഠനത്തിലെ കോഴ്സുകൾ അതേപടി ബിരുദാനന്തര പഠനത്തിൽ ആവർത്തിക്കേണ്ടതില്ല. വിദ്യാർഥികൾക്ക് സ്വയം പഠനത്തിനുള്ള സൗകര്യം നൽകുന്ന, അതിനോടൊപ്പം വൈജ്ഞാനിക മേഖലകളെ വിദഗ്ധർ പരിചയപ്പെടുത്തുന്ന സംവിധാനമാണ് വേണ്ടത്. ബിരുദാനന്തര പഠനത്തിന്റെ ലക്ഷ്യം തൊഴിൽ ലഭ്യത എന്നായിരിക്കരുത്. തൊഴിൽ നേടിയവർക്കും നേടാനുള്ള നൈപുണ്യം ആർജിച്ചവർക്കും സ്വന്തം കഴിവുകളെയും സന്നദ്ധതയെയും ശക്തിപ്പെടുത്താനുള്ള ഒരു സൗകര്യമാണിതു നൽകുന്നത്. ചില പ്രൊഫഷണൽ സാങ്കേതിക മേഖലകളിൽ തൊഴിൽ വൈദഗ്ധ്യവുമായി ബിരുദാനന്തര കോഴ്സുകൾക്ക് നേരിട്ടു ബന്ധമുണ്ടാകും. മറ്റു മേഖലകളിൽ ബിരുദാനന്തര പഠനത്തിന്റെ ഭാഗമായി സൃഷ്ടിക്കപ്പെടുന്ന വിജ്ഞാനത്തെയും വൈദഗ്ധ്യത്തെയും ഉപയോഗിക്കുന്നതിന് ദീർഘവീക്ഷണത്തോടുകൂടി നടത്തുന്ന സാമൂഹ്യശാസ്ത്ര പ്രക്രിയയ്ക്ക് കഴിയേണ്ടതാണ്.

*6. ഗവേഷണത്തിന്റെ ലക്ഷ്യങ്ങൾ.*

*ഗവേഷണ പ്രവർത്തനം രണ്ടു തലത്തിലാകാം:-*

1. *സമൂഹത്തിന്റെ വികാസത്തിനാവശ്യമുള്ള വ്യത്യസ്ത പ്രായോഗിക മേഖലകളിൽ പ്രശ്നനിർധാരണത്തിനും പുതിയ വിജ്ഞാനത്തിന്റെ സൃഷ്ടിക്കും വേണ്ടിയുള്ള ഗവേഷണം.*
2. *പ്രപഞ്ചത്തെയും സമൂഹത്തെയും സംബന്ധിച്ച സിദ്ധാന്തങ്ങളെക്കുറിച്ചും അടിസ്ഥാനശാസ്ത്ര, സാമൂഹ്യശാസ്ത്ര, മാനവിക ശാഖകളിലും സംസ്കാരത്തിലും പുതിയ വിജ്ഞാനവും പരികല്പനകളും.*

*ഗവേഷണത്തിന്റെ പ്രധാന ലക്ഷ്യങ്ങൾ താഴെ പറയും പ്രകാരം സംഗ്രഹിക്കാം:*

1. *സാമൂഹ്യപ്രശ്നങ്ങളെ നിർധാരണം ചെയ്യുന്നതിനും സമൂഹവികാസത്തിന്റെ ഗതി നിർണയിക്കുന്നതിനുമാവശ്യമായ പുതിയ വിജ്ഞാനത്തിന്റെയും മാതൃകകളുടെയും സൃഷ്ടി.*
2. *ജനാധിപത്യ സമൂഹത്തിൽ ജനങ്ങളുടെയും ഭരണകർത്താക്കളുടെയും വീക്ഷണത്തിനു സഹായകരമായ പുതിയ സിദ്ധാന്തങ്ങളുടെയും പരികല്പനകളുടെയും സൃഷ്ടി.*
3. *പ്രപഞ്ചവീക്ഷണത്തിന്റെയും സമൂഹ വീക്ഷണത്തിന്റെയും വളർച്ചക്ക് സഹായകരമായ പുതിയ വീക്ഷണങ്ങളുടെ സൃഷ്ടി.*
4. *നിലവിലുള്ള പ്രപഞ്ചസിദ്ധാന്തങ്ങളുടെയും സമൂഹ സിദ്ധാന്തങ്ങളുടെയും വളർച്ചക്കും വിമർശനാത്മകമായ വിലയിരുത്തലുകൾക്കും സഹായകരമായ പുതിയ സമീപനങ്ങളുടെ സൃഷ്ടി.*
5. *പുതിയൊരു മതേതര ജനാധിപത്യ സാംസ്കാരിക പരിപ്രേക്ഷ്യത്തിന്റെ വളർച്ചക്കു*

*സഹായകരമായ പുതിയ കാഴ്ചപ്പാടുകളുടെ സൃഷ്ടി.*

*കേരളത്തിന്റെ സമൂഹവികാസത്തിന്റെ പശ്ചാത്തലത്തിൽ ഗവേഷണ വിഷയങ്ങൾ മെനഞ്ഞെടുക്കാൻ കഴിയണം. ഗവേഷണം നടത്താൻ സഹായകരമായ പ്രായോഗികാനുഭവങ്ങളും രീതിശാസ്ത്രത്തിൽ പരിചയവും നിരീക്ഷണപാടവവുമുള്ളവരാണ് ഗവേഷകരായി വരേണ്ടത്.*

സർവകലാശാലകളിലും ഗവേഷണ കേന്ദ്രങ്ങളിലും നടക്കുന്ന പഠനങ്ങളുടെ പ്രസക്തി ഇനിയും നമ്മുടെ സമൂഹം അംഗീകരിച്ചിട്ടില്ല. ഗവേഷണ ഫലങ്ങൾ സുതാര്യമാക്കാൻ ഈ സ്ഥാപനങ്ങൾ ശ്രദ്ധിക്കുന്നില്ല എന്നത് ഒരു കാരണമാണ്. ഗവേഷണ ഫലങ്ങൾ പ്രയോജനപ്പെടുത്തുന്ന വികസന സമീപനം നമുക്കില്ല എന്നത് മറ്റൊരു കാരണവും. അതുകൊണ്ട് ഗവേഷണ പ്രവർത്തനങ്ങൾക്ക് വേണ്ട സഹായം ചെയ്യുന്നതിൽ ഗവർമെണ്ടുകൾ മടികാണിക്കുന്നു. വ്യവസായങ്ങൾ സ്പോൺസർ ചെയ്യുന്ന ഗവേഷണം മാത്രം മതിയെന്നും മൗലിക ഗവേഷണത്തിന്റെ ആവശ്യമില്ലെന്നും ഉള്ള വാദവും വളർന്നുവരികയാണ്. അതിനായി ബേസിക് റിസർച്ച് എന്നും അപ്ലൈഡ് റിസർച്ച് എന്നും ഉള്ള വേർതിരിവുകൾ സൃഷ്ടിക്കുകയും ആവശ്യാധിഷ്ഠിതമായ ഗവേഷണത്തിനു മാത്രം ഫണ്ടിങ് നൽകുകയും ചെയ്യുന്നു. അധ്യാപകരുടെ പ്രമോഷനും മറ്റും ഗവേഷണം നിർബന്ധിതമാക്കിയത് യാന്ത്രികവും ഉപകരണാത്മകവുമായ ഗവേഷണത്തെ ശക്തിപ്പെടുത്തുന്നു. ഇതുകൊണ്ട് സർവ്വകലാശാലകളിൽ നിന്ന് പുറത്തുവരുന്ന ഗവേഷണ പ്രബന്ധങ്ങളിൽ അപൂർവം ചിലവയ്ക്കു മാത്രമാണ് നിലവാരമുള്ളത് എന്ന സ്ഥിതി വരുന്നു. ഈ സ്ഥിതി മാറേണ്ടത് അത്യാവശ്യമാണ്. സാമൂഹ്യാസൂത്രണ പ്രക്രിയയിൽ താല്പര്യമുള്ളവർ പുതിയ ഗവേഷണവും സംരംഭങ്ങളുമായി മുന്നോട്ടുവരണം. ഗവേഷണം ഉപകരണാത്മകമാകരുത്, പുതിയ വിജ്ഞാനത്തിന്റെ സൃഷ്ടിതന്നെയാകണം.

7. *സാമൂഹ്യപ്രവർത്തനമേഖലയുമായി ബന്ധപ്പെട്ട ഏതെങ്കിലും വൈജ്ഞാനിക മേഖലയോ വൈജ്ഞാനിക മേഖലകളുടെ ചേരുവകളോ ബിരുദപഠനത്തിന്റെ ഭാഗമാക്കണം. പരസ്പര പൂരകങ്ങളും സാമൂഹ്യമായ വിജ്ഞാനത്തെ ഉൾക്കൊള്ളുന്നതുമായ ചേരുവകൾ നിർദേശിക്കണം.*

നിലവിലുള്ള മെയിൻ, സബ്സിഡിയറി സമ്പ്രദായം ഒരു വിജ്ഞാന മേഖലയുടെ പാർശ്വിക ബന്ധങ്ങളും മേഖലകൾ തമ്മിലുള്ള പരസ്പര പൂരകത്വവും ഉറപ്പുവരുത്തുന്നില്ല. അതുകൊണ്ടാണ് ഒരു ബിരുദം ഏതെങ്കിലും ഒരു വൈജ്ഞാനിക മേഖലയിൽ മാത്രമുള്ള കഴിവിന്റെ സൂചകമാകുന്നത്. ത്രീ മെയിൻ സമ്പ്രദായം പോലെ ശാസ്ത്രീയമായി നിർവചിക്കപ്പെടാത്ത ചേരുവകൾ നിർദ്ദേശിച്ചാൽ പ്രശ്നപരിഹാരമാവുകയില്ല. അവയ്ക്കു പകരമാണ് ഒരു പ്രവർത്തന മേഖലയെ ആധാരമാക്കിയുള്ള വൈജ്ഞാനിക മേഖലകൾ വേണമെന്ന് നിർദേശിക്കുന്നത്. ഉദാഹരണത്തിന് സാമ്പത്തിക ശാസ്ത്രവും ഗ്രാമവികസനവും പ്ലാനിങ്ങും പ്രസക്തമായ ഒരു ചേരുവയാണ്. ഭൂവിജ്ഞാനീയം, പരിസ്ഥിതിശാസ്ത്രം, വിഭവാസൂത്രണം എന്നത് മറ്റൊന്നും. ഇത്തരത്തിൽ വൈജ്ഞാനിക നിലവാരത്തിനു കോട്ടം തട്ടാതെ സാമൂഹ്യമായി പ്രസക്തമായ എത്ര വേണമെങ്കിലും മേഖലകളുടെ ചേരുവകൾ നിർദേശിക്കാം. ബിരുദപഠനത്തിന്റെ ലക്ഷ്യനിർണയത്തിനനുസരിച്ച് ചേരുവകളുടെ വിശദാംശങ്ങൾ തീരുമാനിക്കാം.

8. *ബിരുദ പഠനത്തെ താഴെ പറയുന്നവിധം കോഴ്സുകളായി ക്രമീകരിക്കാം.*

   a) *പഠനത്തിലുൾപ്പെടുന്ന വൈജ്ഞാനിക മേഖലകളുടെ സാമൂഹ്യവും അക്കാദമികവുമായ സാധ്യതകളെക്കുറിച്ച് സമഗ്രമായ കാഴ്ചപ്പാട് നൽകുന്നതും രീതിശാസ്ത്ര*

*പരമായ ധാരണകളെ ഉറപ്പിക്കുന്നതുമായ കോഴ്സുകൾ*

*b) വൈജ്ഞാനിക മേഖലാ ബന്ധിതമായ കോർ കോഴ്സുകൾ*

*c) സമൂഹജീവിതവുമായി ബന്ധപ്പെട്ട നിശ്ചിത മേഖലകളിൽ സൈദ്ധാന്തികവും പ്രായോഗികവുമായ പ്രാവീണ്യം നൽകുന്ന കോഴ്സുകൾ*

വ്യത്യസ്ത തൊഴിൽ മേഖലകളിലേക്ക് നേരിട്ടു പ്രവേശനം നൽകുന്ന ആവശ്യാധിഷ്ഠിത സ്വഭാവം മാത്രമുള്ള കോഴ്സുകൾ ബിരുദ പഠനത്തിന്റെ ഭാഗമായി നൽകുന്നത് നിരുത്സാഹപ്പെടുത്തണം. അവയ്ക്ക് പലതിനും വിവിധ ഏജൻസികൾ നൽകുന്ന സർട്ടിഫിക്കറ്റ് – ഡിപ്ലോമാ കോഴ്സുകൾ ധാരാളമാണ്. ഇത്തരം തൊഴിലുകൾക്കാധാരമായ വൈജ്ഞാനിക മേഖലയുടെ ശാസ്ത്രീയവും പ്രായോഗികവുമായ വശങ്ങൾ കോഴ്സുകളിൽ ഉൾപ്പെടുത്താം. അവ പഠിക്കുന്ന വിദ്യാർഥിക്ക് വ്യത്യസ്ത തൊഴിൽ മേഖലകളിൽ നൈപുണ്യവും തുടർ പഠനത്തിനുള്ള സാധ്യതകളും ഉണ്ടാകണം. സാങ്കേതിക-സാമൂഹ്യപ്രവർത്തന സാധ്യതയുള്ള കോഴ്സുകൾ ബിരുദപഠനത്തിന്റെ ഭാഗമാകാം. സവിശേഷ പരിശീലനമായല്ല, ഒരു സാമൂഹ്യ മേഖലയിലെ പ്രത്യേക പ്രാവീണ്യമെന്ന നിലയിലാണ് ഇത്തരം പഠനത്തെ കാണേണ്ടത്. ചുരുക്കത്തിൽ ബിരുദ പഠനം, സാമൂഹ്യബന്ധമാകണം. 'തൊഴിലധിഷ്ഠിത'മാകുന്നതു ശാസ്ത്രീയമല്ല. ബിരുദ പഠനത്തിൽ നിർബന്ധിത ഭാഷാ പഠനം ആവശ്യമില്ല.

*9. കോഴ്സുകൾ ക്രമീകരിക്കേണ്ടത് വിഷയപഠനത്തിലെ വ്യത്യസ്ത തീമുകളെ ആധാരമാക്കിയാണ്.*

ബിരുദപഠനത്തിൽ ഇന്ന് നിലനിൽക്കുന്ന പേപ്പർ സമ്പ്രദായം ആധുനിക വൈജ്ഞാനിക മേഖലകളുടെ വശങ്ങൾ മുഴുവൻ ഉൾക്കൊള്ളാൻ പര്യാപ്തമല്ല. വൈജ്ഞാനിക മേഖലകൾ നിരവധി ഉപഘടകങ്ങളും പ്രായോഗിക മേഖലകളുമായി വിഭജിക്കപ്പെടുന്ന സാഹചര്യങ്ങളിൽ നിരവധി തീമുകളിൽ ആഴത്തിലുള്ള പഠനം ആവശ്യമുണ്ട്. നിലവിലുള്ള വർക്ക്ലോഡിൽ വ്യത്യാസം വരുത്താതെ തന്നെ തീമാറ്റിക് കോഴ്സുകൾ നൽകുകയും അവ സെമസ്റ്ററുകളായി തിരിക്കുകയും ചെയ്യുന്നതാണുത്തമം. ഒരേ വൈജ്ഞാനിക മേഖലയിൽ തന്നെ നിരവധി ഐച്ഛിക മേഖലകൾ ഉൾപ്പെടുത്താനും സാമൂഹ്യ പ്രസക്തിയുള്ള തീമുകൾ ഉൾക്കൊള്ളിക്കാനും ഇതു സഹായിക്കും. ബിരുദപഠനത്തിന്റെ ആഴവും വ്യാപ്തിയും വർധിപ്പിക്കുന്നതിനും പഠനസമയത്തെ കൂടുതൽ ഫലപ്രദമായി ഉപയോഗിക്കുന്നതിനും ഇത് സഹായിക്കും.

*10. ഒരു പ്രത്യേക വൈജ്ഞാനിക മേഖലയുടെ സാധ്യതകളെ കുറിച്ച് പൊതുധാരണയും നൈപുണ്യവുമുള്ളവർ നടത്തുന്ന പഠനമെന്ന നിലയിൽ ബിരുദാനന്തര കോഴ്സ് പ്രശ്നാധിഷ്ഠിതമായിരിക്കും. പ്രശ്നങ്ങൾ തിരിച്ചറിയൽ, പ്രശ്ന പരിഹാര മാർഗങ്ങളെ കുറിച്ചുള്ള അന്വേഷണം, നിലവിലുള്ള പരിഹാരമാർഗങ്ങൾ തിരിച്ചറിയൽ, പുതിയ മാർഗങ്ങൾ തേടൽ എന്ന രീതിയിലായിരിക്കും പഠനം ക്രമീകരിക്കുക.*

ബിരുദാനന്തര കോഴ്സുകൾ ബിരുദപഠനത്തിൽ ലഭിക്കുന്ന നൈപുണ്യത്തേയും വിജ്ഞാനത്തെയും ആധാരമാക്കി വിദ്യാർഥി കണ്ടെത്തുന്ന പ്രശ്നമേഖലകളെ ആധാരമാക്കിയുള്ളതാകണം. പ്രശ്ന നിർധാരണത്തിനും പരിഹാരത്തിന്റെ കണ്ടെത്തലിനും വിജ്ഞാന മേഖലകളുടെ രീതിശാസ്ത്രവും പുതിയ വിജ്ഞാനം തേടാനുള്ള സന്നദ്ധതയും ആവശ്യമാണ്. അതിന് ഇന്നത്തെ യാന്ത്രികമായ വിജ്ഞാന സമ്പാദനത്തിനു പകരം സാമൂഹ്യമോ ശാസ്ത്രീയമോ ആയ പ്രശ്നങ്ങളെ ആധാരമാക്കി വിദ്യാർഥി നടത്തുന്ന അന്വേഷണത്തിന്റെ രീതിയിലാണ് കോഴ്സുകൾ ക്രമീകരിക്കേണ്ടത്. ഈ അന്വേഷണം

നടത്താൻ തയ്യാറുള്ളവരും അടിസ്ഥാന യോഗ്യത നേടിയവരുമായ വിദ്യാർഥികൾക്ക് ജീവിതത്തിന്റെ ഏതു ഘട്ടത്തിലും ബിരുദാനന്തര കോഴ്സുകൾ ചെയ്യാൻ അവസരമുണ്ടാകണം.

11. ***ബിരുദപഠനത്തിലെന്ന പോലെ ക്രെഡിറ്റ് സെമസ്റ്റർ സമ്പ്രദായവും തീമാറ്റിക് കോഴ്സ് സംവിധാനവും ബിരുദാനന്തര പഠനത്തിലും തുടരും. സെമസ്റ്ററുകളിലായി 16-20 കോഴ്സുകൾ ആകാം. നാലു തരത്തിലുള്ള തീമാറ്റിക് കോഴ്സുകൾ നൽകാം.***

*a) വിഷയ മേഖലയുമായി ബന്ധപ്പെട്ട സാമൂഹ്യവും വൈജ്ഞാനികവുമായ പ്രശ്നങ്ങൾ അവതരിപ്പിക്കുന്നവ.*

*b) പ്രശ്നങ്ങൾക്ക് നിലവിലുള്ള പരിഹാരമാർഗങ്ങൾ (സിദ്ധാന്തങ്ങൾ, അനുമാനങ്ങൾ, പരികൽപനങ്ങൾ, പ്രായോഗികരൂപങ്ങൾ) ഉൾപ്പെടുന്നവ.*

*c) പ്രശ്നപരിഹാര മാർഗങ്ങൾക്കുള്ള രീതി ശാസ്ത്രം നിർദേശിക്കുന്നവ.*

*d) രീതിശാസ്ത്രമനുസരിച്ച് പ്രശ്നങ്ങൾക്ക് പരിഹാരം സ്വയം കണ്ടെത്താൻ സഹായിക്കുന്നവ.*

ഇന്നത്തെ ദ്വിവൽസര സമ്പ്രദായം മാറ്റേണ്ടതില്ല. സെമസ്റ്റർ സമ്പ്രദായത്തിലൂടെ കൂടുതൽ സാധ്യതകൾ ഉൾക്കൊള്ളിക്കുകയും ഒരു വൈജ്ഞാനിക മേഖലയുടെ സൈദ്ധാന്തികവും പ്രായോഗികവും രീതിശാസ്ത്ര പരവുമായ വശങ്ങളെ കുറിച്ച് ആഴത്തിലുള്ള അന്വേഷണം വളർത്തുകയും ആണ് വേണ്ടത്. ഓരോ മേഖലയിലും ഇതനുസരിച്ച് കോഴ്സുകളുടെ ഘടനയിൽ മാറ്റം വരും. കോഴ്സുകളുടെ അന്തർവിഷയാത്മക സ്വഭാവം വളർത്തിക്കൊണ്ട് വരേണ്ടതും ആവശ്യമാണ്. ചില മേഖലകളിൽ-വിദ്യാഭ്യാസം, ആരോഗ്യം, സേവന-ഭരണമേഖലകൾ, ചില സാങ്കേതിക മേഖലകൾ - കോഴ്സുകൾ പ്രസക്തമായ തൊഴിൽ മേഖലകൾക്കാവശ്യമായ വിജ്ഞാനവും വൈദഗ്ധ്യവും സൃഷ്ടിക്കുന്ന വിധത്തിലാകാം. പക്ഷെ, അവ നേരിട്ട് ക്യാമ്പസ് റിക്രൂട്ട്മെന്റ് മാതൃകയിലുള്ള തൊഴിൽദായക രൂപങ്ങളാകരുത്.

12. ***ഹ്രസ്വകാല പ്രാധാന്യവും ദീർഘകാല പ്രാധാന്യവും ആധാരമാക്കി മൗലിക ഗവേഷണത്തിലും പ്രായോഗിക ഗവേഷണത്തിലുമുള്ള മേഖലകൾ നിർണയിക്കപ്പെടണം. ഓരോ സർവകലാശാലകളിലെയും ഗവേഷണ സൗകര്യങ്ങളെ ആധാരമാക്കി ഗവേഷണ പ്രോഗ്രാമുകൾ തീരുമാനിക്കണം.***

ഗവേഷണം പലവിധത്തിലാകാം: ചില അന്വേഷണങ്ങൾ ഹ്രസ്വകാല പ്രാധാന്യമുള്ളവയായിരിക്കും. പുതിയ വിജ്ഞാനത്തിന്റെ വളർച്ചയോടെ ഗവേഷണ ഫലത്തിന്റെ പ്രസക്തി നഷ്ടപ്പെട്ടേക്കാം. സാങ്കേതിക മേഖലയിലെ ഗവേഷണം ഉദാഹരണം. മൗലിക ഗവേഷണത്തിനു ഹ്രസ്വകാല പ്രാധാന്യമുണ്ടാകണമെന്നില്ല, എന്നാൽ ആത്യന്തികമായി പ്രാധാന്യമുണ്ടാകാം. ഇവ രണ്ടിനും അവയുടേതായ പ്രസക്തിയുണ്ട്. ഗവേഷണ മേഖലകളെ താഴെ കാണിക്കുന്ന വിധത്തിൽ ക്രമീകരിക്കാം.




ഇതിൽ ഗവേഷണ മേഖല നിർണയിക്കപ്പെടേണ്ടത്:-

വൈജ്ഞാനിക മേഖലയുടെ ദീർഘകാല പ്രാധാന്യം

പ്രായോഗിക മേഖലയുടെ ദീർഘകാല പ്രാധാന്യം

പ്രായോഗിക മേഖലയുടെ ഹ്രസ്വകാല പ്രാധാന്യം

വൈജ്ഞാനിക മേഖലയുടെ ഹ്രസ്വകാല പ്രാധാന്യം എന്ന ക്രമത്തിലാകണം.

ഇവയിൽ അവസാനത്തെ രണ്ടെണ്ണം റിസർച്ച് പ്രോജക്ടുകൾ വഴിയാകാം. പൂർണ സമയ ഗവേഷണം പ്രോത്സാഹിപ്പിക്കേണ്ടത് ആദ്യത്തെ രണ്ടു മേഖലകളിൽ തന്നെയാകണം.

എല്ലാ സർവകലാശാലകളിലും എല്ലാ ഗവേഷണ മേഖലകളും ആവർത്തിക്കണോ എന്ന കാര്യം പരിശോധിക്കേണ്ടതാണ്. ഒരു പൊതുഗവേഷണ പദ്ധതിയുടെ അടിസ്ഥാനത്തിൽ കേരളത്തിലെ സർവകലാശാലകളിലും ഇൻസ്റ്റിറ്റ്യൂട്ടുകളിലും നടപ്പിലാക്കേണ്ട ഗവേഷണ മേഖലകളെ കുറിച്ച് ധാരണയിലെത്തുകയും അവയനുസരിച്ച് ഗവേഷണ പ്രോഗ്രാമുകൾ നടപ്പിലാക്കുകയുമാണ് വേണ്ടത്. റിസർച്ച് ഗൈഡുകളുടെ നിയമനവും ഇതനുസരിച്ച് ക്രമീകരിക്കണം. പി.എച്ച്.ഡി. യുള്ളവരെല്ലാം ഗൈഡുകളാകുന്നതിനു പകരം പി.എച്ച്.ഡി നേടിയതിനുശേഷവും ഗവേഷണ രംഗത്തു നിൽക്കുന്നവരും അവരുടെ മേഖലകളിൽ പ്രകടിപ്പിക്കാവുന്ന വൈദഗ്ധ്യമുള്ളവരുമാണ് ഗൈഡുകളാകേണ്ടത്.

*13. ഗവേഷണം പൂർണസമയ പ്രവർത്തനമായി മാറണം. ഗവേഷണപ്രബന്ധം നൽകുന്നതിന്റെ കാലയളവ് നിജപ്പെടുത്തണം (4 -5 വർഷം). തൊഴിൽ വൈഷമ്യങ്ങൾ, ഗാർഹിക ജോലി മുതലായ പ്രായോഗിക ബുദ്ധിമുട്ടുള്ളവർക്കുമാത്രം ഒരു വർഷം കൂടി നീട്ടിക്കൊടുക്കാം. പ്രസവകാല അവധിയും പരിഗണിക്കാം. ഗവേഷണഫലം/പ്രബന്ധം പ്രസിദ്ധപ്പെടുത്തണം.*

ഇന്ന് സർവകലാശാലകളിൽ മുഴുവൻസമയ ഗവേഷകരും ഭാഗികമായ ഗവേഷകരുമുണ്ട്. സർവകലാശാലകളുടെ ഫണ്ടിംഗിൽ വന്ന കുറവും യു.ജി.സി. ഫെല്ലോഷിപ്പ് ലഭിക്കുന്നതിലുള്ള ബുദ്ധിമുട്ടുകളും കൊണ്ട് ഭാഗികമായ ഗവേഷകരുടെ എണ്ണം വർധിക്കുന്നു. ഗവേഷണത്തിനു രജിസ്റ്റർ ചെയ്യുന്നവരിൽ നല്ലൊരു ശതമാനം ഗവേഷണം പൂർത്തിയാക്കുന്നില്ല. പൂർത്തിയാക്കുന്നവരുടെ നിലവാരവും മോശമാണ്. ഇതിനുള്ള ഏക പരിഹാര മാർഗം ഗവേഷണ പ്രോഗ്രാമുകൾ ഏകീകരിക്കുകയും പൂർണസമയ ഗവേഷണമാക്കി മാറ്റുകയും ചെയ്യുകയാണ്. സമൂഹ വികസനത്തിനും മൗലിക തലത്തിലുമുള്ള ഗവേഷണം ഉറപ്പുവരുത്തുന്ന രീതിയിൽ വ്യക്തമായ ഒരു ഗവേഷണ പദ്ധതി സർവകലാശാലകളും ഗവൺമെന്റും ചേർന്ന് രൂപപ്പെടുത്തുകയാണ്. അതനുസരിച്ച് ഭരണകൂടം, സ്ഥാപനങ്ങൾ, മറ്റ് ഏജൻസികൾ എന്നിവ ചേർന്ന് ഏർപ്പെടുത്തുന്ന ഫെലോഷിപ്പുകൾ ഓരോ സർവകലാശാലകളിലും വിതരണം ചെയ്യാം. ഈ ഫെലോഷിപ്പുകൾ നൽകുന്ന കാലയളവിൽ വിദ്യാർഥി പൂർണസമയ ഗവേഷണം നടത്തണമെന്നും മറ്റു ഉത്തരവാദിത്വങ്ങൾ ഏൽക്കാൻ പാടില്ലെന്നും നിബന്ധന ഏർപ്പെടുത്താം. ഗവേഷണഫലങ്ങൾ ഒരു വ്യക്തിയുടെ സ്വകാര്യസ്വത്തല്ല. അതു പുറത്തുകൊണ്ടുവരേണ്ട ബാധ്യത സർവകലാശാലകൾക്കുണ്ട്. സർവകലാശാലകളുടെ പ്രസിദ്ധീകരണ വകുപ്പുകൾ വഴി അവ പുറത്തു കൊണ്ടുവരാനുള്ള സൗകര്യങ്ങൾ ഏർപ്പെടുത്തണം. ഒരു ഗവേഷണപദ്ധതി അനന്തമായി തുടരാൻ അനുവദിച്ചുകൂടാ.

*14. നിലവിലുള്ള എം.ഫിൽ / പി.എച്ച്.ഡി പ്രവർത്തനം ഏകീകരിക്കണം. ആദ്യവർഷത്തിൽ റസിഡൻസി നിർബന്ധമാക്കണം. തുടർന്ന് ആറ് മാസത്തിനകം എം.ഫിൽ പ്രബന്ധം നൽകി എം.ഫിൽ ബിരുദമെടുക്കാം. അതിനുശേഷം പി.എച്ച്.ഡി.ക്കു തുടരാം. ഗവേഷണത്തിന്റെ രീതിശാസ്ത്രപരമായ കോഴ്സുകൾ എല്ലാ ഗവേഷണ വിദ്യാർഥികൾക്കും ലഭിക്കണം. ഈ സംവിധാനത്തിൽ പ്രിലിമിനറി എക്സാമിനേഷൻ ആവശ്യമില്ല.*

ഇന്ന് മുഴുവൻസമയ / ഭാഗികസമയ ഗവേഷകർക്ക് ഒരു വിധത്തിലുള്ള രീതിശാസ്ത്രപരമായ പരിശീലനമോ സാമഗ്രികളെ പരിചയപ്പെടുത്തലോ നടക്കുന്നില്ല. ഒരു വർഷമെങ്കിലും പൂർണസമയം നിൽക്കാതെ ഈ അറിവു ലഭിക്കുകയില്ല. അതുകൊണ്ടാണ് ഒരു വർഷത്തെ നിർബന്ധിത റസിഡൻസി നിർദേശിക്കുന്നത്. ഈ റസിഡൻസി എം.ഫിൽ കോഴ്സിന്റെ ഭാഗമാക്കുകയായിരിക്കും ഉത്തമം. പ്രിലിമിനറി എക്സാമിനേഷനു പകരം രീതിശാസ്ത്രപരമായ പരീക്ഷകളും സെമിനാറുകളും നടത്തുകയും എം.ഫിൽ പ്രബന്ധം എഴുതിക്കുകയുമാണ് ഗവേഷകരുടെ രീതിശാസ്ത്രപരമായ നൈപുണ്യത്തിന് കൂടുതൽ ഫലപ്രദം. അതുകൊണ്ട് എല്ലാ ഗവേഷകരും എം.ഫിൽ/പി.എച്ച്.ഡി ബിരുദങ്ങൾ നേടണം. എം.ഫിൽ കഴിഞ്ഞ് നിർത്തിപ്പോയവർക്ക് തുടർന്ന് പി.എച്ച്.ഡി ചെയ്യാനും സൗകര്യമുണ്ടായിരിക്കണം.

15. ***ബിരുദതലത്തിലെ ബോധനതന്ത്രങ്ങളും മൂല്യനിർണയവും താഴെ പറയുന്ന വിധത്തിലാക്കാം.***

*(a) സ്വയംപഠന താല്പര്യവും കഴിവുകളും വളർത്തുന്നതിൽ ബോധനതന്ത്രം ഊന്നണം. ക്ലാസുമുറികൾ ചർച്ചകൾ, സംവാദങ്ങൾ, സെമിനാറുകൾ മുതലായവ നടത്തുന്ന വേദിയാകണം.*

*(b) സാമൂഹ്യപ്രവർത്തനങ്ങളുമായുള്ള നേരിട്ടുള്ള ബന്ധത്തെ ശക്തിപ്പെടുത്തണം. പ്രോജക്റ്റുകൾ വഴി നേരിട്ടുപ്രവർത്തിക്കാനുള്ള സൗകര്യമൊരുക്കുകയാണ് ഒരു മാർഗം. പ്രത്യേക തൊഴിൽ മേഖലകളിൽ അപ്രന്റീസ്ഷിപ്പ്, ഇന്റേൺഷിപ്പ് മുതലായവയെക്കുറിച്ച് ആലോചിക്കാവുന്നതാണ്. പൊതു ലാബുകളും വർക്ക്ഷോപ്പുകളും ലൈബ്രറികളും പ്രവർത്തനത്തിനുപയോഗിക്കാം.*

*(c) വിദ്യാർഥികളോടൊപ്പം ഇത്തരം പ്രവർത്തനങ്ങളിൽ പങ്കാളികളാകാൻ തയ്യാറുള്ള മുൻപരിചയവും ധാരണയുമുള്ള ആളുകളാകണം അധ്യാപകർ. മാറിവരുന്ന വൈജ്ഞാനിക മേഖലകളെ മുൻനിർത്തി അധ്യാപകരുടെ ശേഷികളുടെ തുടർച്ചയായ മെച്ചപ്പെടുത്തൽ ആവശ്യമാണ്. അതിന് ഇന്നത്തെ റിഫ്രഷർ കോഴ്സുകൾ അപര്യാപ്തമാണ്. കരിക്കുലം - സിലബസ് പരിഷ്ക്കരണത്തോടനുബന്ധിച്ച് മാൻഡേറ്ററിയായ മെച്ചപ്പെടുത്തൽ കോഴ്സുകൾ ഉണ്ടാകണം.*

*(d) സമഗ്രവും തുടർച്ചയുമായ മൂല്യനിർണയം നടപ്പിലാക്കണം. അസൈൻമെന്റുകൾ, പ്രോജക്റ്റുകൾ, പ്രായോഗിക പ്രവർത്തനങ്ങൾ, വാചാപരീക്ഷകൾ, സംവാദങ്ങൾ, എഴുത്തുപരീക്ഷകൾ തുടങ്ങിയവയടങ്ങുന്ന മൂല്യനിർണയ രീതിയാണ് വേണ്ടത്. തുടക്കമെന്ന നിലയിൽ 50 ശതമാനം ആന്തരികവും 50 ശതമാനം ബാഹ്യവും ആകാം. സെമസ്റ്റർ ബാഹ്യമൂല്യനിർണയം പൂർണമായി എഴുത്തുപരീക്ഷയാക്കാതെ ഗ്രൂപ്പു ചർച്ചകൾ, സംവാദങ്ങൾ, അസൈൻമെന്റുകൾ, പ്രോജക്റ്റുകൾ എന്നിവ യുൾപ്പെടുത്താം.*

*(e) മൂല്യനിർണയത്തിന്റെ രീതി മുൻകൂട്ടി തീരുമാനിക്കുകയും പരസ്യമാക്കുകയും വേണം. അസൈൻമെന്റുകൾ, ലിഖിത പരീക്ഷകൾ തുടങ്ങിയവയുടെ സ്ക്രിപ്റ്റുകൾ മൂല്യനിർണയത്തിനു ശേഷം വിദ്യാർഥികൾക്കു തിരിച്ചു നൽകണം. മൂല്യനിർണയത്തിന് തർക്കപരിഹാരസമിതികളും ഉണ്ടാകണം.*

*(f) മൂല്യനിർണയം പൂർണമായി ക്രെഡിറ്റ് ഗ്രേഡിങ് സംവിധാനത്തിലേക്ക് മാറണം. ഗ്രേഡിങ് Cumulative Grade Point Average ന്റെ അടിസ്ഥാനത്തിലാകണം. ഓരോ കോഴ്സിന്റെയും ക്രെഡിറ്റ് മൂല്യം മുൻകൂട്ടി നിശ്ചയിക്കണം. കുട്ടികൾക്ക് സമാഹരിക്കാവുന്ന ക്രെഡിറ്റുകളും കുട്ടികൾക്ക് മറ്റു വിഷയങ്ങളിൽ കോഴ്സുകൾ*

*ചെയ്യാനും ക്രെഡിറ്റുകൾ ട്രാൻസ്ഫർ ചെയ്യിക്കാനും അവസരം നൽകണം. കുറഞ്ഞ ഗ്രേഡുകളുള്ളവർക്ക് കോഴ്സുകൾ പൂർത്തിയായതിനു ശേഷം ആവർത്തിക്കാനും അവസരം നൽകാം.*

ഇന്നു നടക്കുന്ന ക്ലാസുമുറി "പ്രഭാഷണങ്ങളും" അവയുമായി പ്രത്യേകിച്ച് ബന്ധമില്ലാത്ത മൂല്യനിർണയ രൂപങ്ങളും ഔപചാരിക ബിരുദ പഠനത്തെ വഴിപാടാക്കി മാറ്റുകയാണ്. ഗൈഡ് കച്ചവടവും നല്ല മാർക്കു നേടാനുള്ള മറ്റു കുറുക്കുവഴികളും സർവകലാശാലാ തലത്തിൽ തന്നെ ഔപചാരികമായി അംഗീകരിക്കപ്പെടുന്നു. അതുകൊണ്ടുതന്നെ മിടുക്കിയായ ഒരു വിദ്യാർഥിനിക്ക് ക്ലാസിൽ പോകാതെ തന്നെ ഉയർന്ന ശതമാനം മാർക്കുനേടാം. അതേസമയം കാര്യമായ ഒരു വിജ്ഞാനവും നേടാതിരിക്കാം. ഈ സ്ഥിതിയിൽ മാറ്റം വരണമെങ്കിൽ അധ്യയന-അധ്യാപന രൂപങ്ങൾ മാറിയേ പറ്റൂ. സ്വയം പഠന രൂപങ്ങൾ, പ്രോജക്റ്റുകൾ, അസൈൻമെന്റുകൾ മുതലായവയും സമഗ്രവും തുടർച്ചയുമായ മൂല്യനിർണയവും ഇന്ന് ആഗോളതലത്തിൽ അംഗീകരിക്കപ്പെടുന്നു. മൂല്യനിർണയത്തിലെ സുതാര്യതയും ഇന്ന് അംഗീകരിക്കപ്പെട്ടിരിക്കുന്നു. അതു സ്വീകരിക്കാതെ നമുക്ക് ബിരുദപഠനത്തെ രക്ഷിക്കാൻ സാധിക്കുകയില്ല. ബിരുദ പഠനം മാറുമ്പോൾ അധ്യാപകരുടെ മനോഭാവവും മാറേണ്ടിവരും. അതിനുള്ള ചില നിർദേശങ്ങൾ ആണ് മേൽക്കുറിച്ചത്.

16. *ബിരുദാനന്തര തലത്തിലെ ബോധന തന്ത്രങ്ങളും മൂല്യനിർണയവും*

(a) *പ്രത്യേക മേഖലയിൽ തുടർപഠനം നടത്തുന്നവരായതുകൊണ്ട് വിദ്യാർഥികൾക്ക് സ്വയംപഠനത്തിനുള്ള താല്പര്യവും കഴിവുമുണ്ടാകുമെന്ന് പ്രതീക്ഷിക്കാം. അവരുടെ സ്വയം പഠനത്തിനുള്ള പിന്തുണാ സംവിധാനങ്ങൾ ഉറപ്പുവരുത്തുകയാണ് പ്രധാനം. ലൈബ്രറികൾ, ലാബറട്ടറികൾ, വർക്ക്ഷോപ്പുകൾ മുതലായവ ഉന്നത നിലവാരം പുലർത്തുകയും അന്താരാഷ്ട്ര നിലവാരത്തിലുള്ള പുസ്തകങ്ങളും സാമഗ്രികളും ഉറപ്പുവരുത്തുകയും വേണം.*

(b) *അധ്യാപകരുടെ പങ്ക് ഇവിടെ വ്യത്യസ്തമാണ്. സ്വന്തമായി ഗവേഷണ പ്രവർത്തനങ്ങൾ നടത്തിയവരും വ്യത്യസ്ത പ്രശ്നങ്ങളെയും നിലവിലുള്ള പരിഹാര മാർഗങ്ങളെയും കുറിച്ച് അവഗാഹമുള്ളവരുമായിരിക്കണം അധ്യാപകർ. സാമൂഹ്യമായ പ്രശ്നനിർധാരണ രീതികളെക്കുറിച്ചും അവർ അറിഞ്ഞിരിക്കണം. വിദ്യാർഥികളുടെ പ്രവർത്തനങ്ങൾക്ക് വഴികാട്ടികളാകാനും അവർക്ക് കഴിയണം.*

(c) *അസൈൻമെന്റുകൾ, പ്രോജക്റ്റുകൾ, ചർച്ചകൾ, സെമിനാർ അവതരണവും ചർച്ചയും തുടങ്ങിയവ ബോധനക്രമത്തിന്റെയും മൂല്യനിർണയത്തിന്റെയും ഭാഗമാണ്. കോഴ്സ് പ്രോജക്റ്റുകൾ കൂടാതെ ഒന്നോ രണ്ടോ കോഴ്സുകൾ പൂർണമായി പ്രോജക്റ്റുകളാക്കാം. രണ്ടു കോഴ്സുകൾക്ക് പകരം ഒരു ഡിസർട്ടേഷന്റെ കാര്യം ആലോചിക്കാം.*

(d) *ബിരുദാനന്തര പഠനത്തിന്റെ മൂല്യനിർണയം പൂർണമായി ആന്തരികമാക്കാം. എങ്കിലും മൂല്യനിർണയത്തിന്റെ രൂപങ്ങൾ, മാനദണ്ഡങ്ങൾ, ഗ്രേഡ്ഷീറ്റ് എന്നിവ പരസ്യമാക്കണം. മൂല്യനിർണയം അധ്യാപകർ കൂട്ടായി നടത്തണം. കോഴ്സിന്റെ അവസാനം ഒരു എക്സ്ടേണൽ പാനലിന്റെ മുമ്പിൽ ഓപ്പൺ ഡിഫൻസുമാകാം. ഓപ്പൺ ഡിഫൻസിൽ വിജയിക്കുന്ന കുട്ടികൾ മാത്രമേ ബിരുദത്തിനർഹരാവുകയുള്ളൂ. വിദ്യാർഥികളുടെ നിലവാരത്തിന് നേടുന്ന ഗ്രേഡും ക്രെഡിറ്റുകളും തന്നെയാണ് മാനദണ്ഡം. കുറഞ്ഞ ഗ്രേഡുകളുള്ളവർക്ക് ഗ്രേഡുകൾ മെച്ചപ്പെടുത്തുന്നതിന് അവസരം നൽകാം. പക്ഷെ, അവർ കോഴ്സുകൾ ആവർത്തിക്കണം.*

ബിരുദ പഠനത്തിൽ നിന്ന് വ്യത്യസ്തമായ രീതിയാണ് ബിരുദാനന്തര തലത്തിൽ പ്രതീക്ഷിക്കുന്നത്. അതിനാവശ്യമായ സൗകര്യങ്ങൾ നിർണായകമാണ്. ഈ സൗകര്യങ്ങൾ ഉറപ്പുവരുത്തിയാലേ ബിരുദാനന്തര പഠനത്തിന്റെ നിലവാരവും ഉറപ്പുവരുത്താനാകൂ. അധ്യാപകരുടെ യോഗ്യതകളിലും വ്യത്യാസമുണ്ടാകണം. ബിരുദാനന്തരപഠനം പ്രശ്നാധിഷ്ഠിതമായ അന്വേഷണമായതു കൊണ്ട് ആന്തരിക മൂല്യനിർണയത്തിന്റെ പ്രാധാന്യം വർധിക്കുന്നു. അതേസമയം, പ്രശ്നാധിഷ്ഠിതമായ അന്വേഷണത്തിന്റെ ഫലങ്ങൾ മൊത്തം അക്കാദമിക് സമൂഹത്തെയും ബോധ്യപ്പെടുത്താൻ വിദ്യാർഥിനി ബാധ്യസ്ഥയാണ്. പുതിയ വിജ്ഞാനത്തിന്റെ രീതിയും ഡിസർട്ടേഷൻ/ പ്രോജക്റ്റുകളിലൂടെ വിദ്യാർഥി സ്വായത്തമാക്കുന്നു.

17. ***ഗവേഷണ തലത്തിൽ സ്വയം പഠനത്തിനും മേൽ നോട്ടത്തിനും തന്നെയാണ് പ്രധാനം. ഗവേഷണ വിദ്യാർഥിയുടെ പുരോഗതി ഇടയ്ക്കിടെയുള്ള സെമിനാറുകളിലൂടെ പരിശോധിക്കണം. പ്രബന്ധം സമർപ്പിക്കുന്നതിനു മുമ്പുള്ള സെമിനാറും സമർപ്പിച്ചതിനു ശേഷമുള്ള ഓപ്പൺ ഡിഫൻസും ആസ്പദമാക്കി ഗവേഷണ ഫലം പരിശോധിക്കാം. ഗവേഷണ പ്രബന്ധത്തിന് ബാഹ്യ പരിശോധകർ ആവശ്യമാണെങ്കിലും ഇന്ത്യയ്ക്കു പുറത്തുനിന്നു പരിശോധകർ വേണമെന്ന ചില സർവകലാശാലകളിലെ നിർബന്ധം ആവശ്യമില്ല. ഒരു പോസ്റ്റ് ഡോക്ടറൽ തലം ആവശ്യമില്ല. ഗവേഷണം പൂർത്തിയാക്കിയവരും അധ്യാപകരും ചേർന്നുള്ള ഗവേഷണ പ്രോജക്റ്റുകൾ പ്രോത്സാഹിപ്പിക്കണം.***

ഗവേഷണം പൂർണസമയ പ്രവർത്തനമായാൽ തുടർച്ചയായി പുരോഗതിയെ വിലയിരുത്താനും സംവിധാനമുണ്ടാകണം. വർഷത്തിലൊരിക്കലെങ്കിലും പുരോഗതി സൂചിപ്പിക്കുന്ന ഇൻഹൗസ് സെമിനാറുകളാണ് ഒരു മാർഗം. പ്രി സബ്മിഷൻ സെമിനാറുകൾ പ്രബന്ധത്തിന്റെ നിലവാരം ഉറപ്പുവരുത്താനും ഓപ്പൺ ഡിഫൻസ് ഗവേഷണ ഫലത്തിന്റെ വ്യത്യസ്ത വശങ്ങൾ വിലയിരുത്താനും സഹായിക്കും. പോസ്റ്റ് ഡോക്ടറൽ തലം വ്യക്തി നിഷ്ഠമായ നേട്ടത്തിന്റെ തുടർച്ചയാണ്. ഗവേഷകരെന്ന നിലയിൽ കിട്ടിയ പരിചയം സാമൂഹ്യവും അക്കാദമികവുമായ പ്രശ്നങ്ങളെ പഠിക്കുന്നതിൽ ഉപയോഗിക്കുകയാണ് വേണ്ടത്. ഒരു സർവകലാശാലയിലെ ഗവേഷണ ഫലങ്ങൾ പുറത്തുവന്നാൽ അവിടത്തെ വൈദഗ്ധ്യത്തിന്റെ സ്വഭാവം എന്താണെന്ന് സമൂഹം തിരിച്ചറിയും. അവരുടെ പ്രശ്നങ്ങളുമായി മുന്നോട്ടുവരും. സിദ്ധാന്തവും പ്രയോഗവും തമ്മിലുള്ള ബന്ധം ഉറപ്പുവരുത്തേണ്ടത് ഇതിലൂടെയാണ്.

18. ***സർവകലാശാലകൾ: സർവകലാശാലകളുടെ അക്കാദമിക് പ്രവർത്തനങ്ങൾ താഴെ പറയുന്നവയാണ്.***

    1. ***സർവകലാശാലയുടേയും കീഴിലുള്ള കോളേജുകൾ, ഉന്നത പഠനകേന്ദ്രങ്ങൾ, പ്രൊഫഷണൽ കോളേജുകൾ മുതലായവയുടേയും മൊത്തം കരിക്കുലം വികസനവും കാലാനുസൃതമായ സിലബസ് പരിഷ്കരണവും.***
    2. ***പുതിയ വൈജ്ഞാനിക - പ്രായോഗിക മേഖലകൾ കണ്ടെത്തലും അവയിൽ പുതിയ പാഠ്യപദ്ധതികളുടെ ആവിഷ്കാരവും. ഇതിൽ സർവകലാശാല ഡിപ്പാർട്ടുമെന്റുകൾ നേതൃത്വം നൽകണം.***
    3. ***കോളേജ് അധ്യാപകരുടെ പ്രാവീണ്യം മെച്ചപ്പെടുത്തുന്നതിനുള്ള പദ്ധതികളുടെ ആവിഷ്കാരം.***
    4. ***എല്ലാ തലങ്ങളിലേയും ബോധന തന്ത്രത്തിന്റെയും മൂല്യനിർണയത്തിന്റേയും മേൽനോട്ടം.***

5. *സർവകലാശാലയിൽ നടക്കുന്ന ഗവേഷണ പദ്ധതികളുടെ ആസൂത്രണവും മേൽനോട്ടവും. ഇവയിൽ അഡ്വാൻസ് സ്റ്റഡീസ് സെന്ററുകളെ റിസർച്ച് സെന്ററുകളായി പരിഗണിക്കാം. അവിടെ നടക്കുന്ന ഗവേഷണം സർവകലാശാലകളുടെ റിസർച്ച് പ്ലാനും നിയന്ത്രണവുമനുസരിച്ചായിരിക്കും.*
6. *സാമൂഹ്യാവശ്യങ്ങൾക്കനുസരിച്ചുള്ള ഗവേഷണ പ്രോജക്ടുകൾ ഏറ്റെടുക്കലും നിർവഹണവും.*
7. *ഫീഡർ ഏരിയയിലെ ജനങ്ങൾക്ക് വിജ്ഞാനവും ആധുനിക ഗവേഷണ ഫലങ്ങളും നല്കുന്ന വിഭവകേന്ദ്രങ്ങളായി പ്രവർത്തിക്കൽ. സർവകലാശാലകളുടെ കീഴിൽ സാമൂഹ്യ വിദ്യാകേന്ദ്രങ്ങൾ, ശാസ്ത്രബോധനകേന്ദ്രങ്ങൾ, സാങ്കേതിക ക്ലിനിക്കുകൾ, സാംസ്കാരിക വിനിമയകേന്ദ്രങ്ങൾ മുതലായവ ആരംഭിക്കാം.*

സർവകലാശാലകളുടെ പങ്കിന് പ്രകടമായ മൂല്യശോഷണം സംഭവിച്ചുകൊണ്ടിരിക്കുകയാണ്. വിദ്യാർഥികൾക്ക് ബിരുദം നൽകുന്നതിനും കുറച്ച് ബിരുദാനന്തര കോഴ്സുകൾ നടത്തുന്നതിനുമുള്ള സ്ഥാപനം മാത്രമായാണ് ഇപ്പോൾ സർവകലാശാലകളെ കാണുന്നത്. യു.ജി.സി.കളുടെയും ഗവണ്മെണ്ടിന്റെയും ഫണ്ടിങ് വെട്ടിക്കുറച്ചതോടെ കഴിയാവുന്നത്ര 'പണംവാരി കോഴ്സു'കൾ തുടങ്ങാനുള്ള തത്രപ്പാടിലാണ് സർവകലാശാലാധികൃതർ. ഈ സ്ഥിതിക്ക് അടിയന്തിരമായി മാറ്റം വരുത്തേണ്ടതുണ്ട്. സർവകലാശാലകളുടെ അക്കാദമിക് ചുമതലകളെന്തെന്ന് കൃത്യമായി നിർവചിക്കുകയും അതനുസരിച്ച് ഘടനയിലും നിയമാവലികളിലും വേണ്ട മാറ്റങ്ങൾ വരുത്തുകയുമാണ് ഏക മാർഗം. സർവകലാശാലകളുടെ അക്കാദമിക് ചുമതലകളെകുറിച്ച് സമൂഹത്തിനും ഇന്ന് ബോധ്യമില്ല. സർവകലാശാലകളെ സമൂഹത്തിന്റെ വിജ്ഞാനകേന്ദ്രങ്ങളായി മാറ്റണമെങ്കിൽ ഇവ ബിരുദാനന്തര കേന്ദ്രങ്ങളല്ലെന്ന ബോധം സമൂഹത്തിനുണ്ടാകണം.

# സാങ്കേതികവിദ്യാഭ്യാസം

## ഇന്നത്തെ അവസ്ഥ

ഭൗതിക സൗകര്യങ്ങളുടെ അടിസ്ഥാനത്തിലായാലും അക്കാദമിക നിലവാരത്തിന്റെ അടിസ്ഥാനത്തിലായാലും നമ്മുടെ മിക്ക എഞ്ചിനീയറിങ് കോളേജുകൾക്കും ഏറെയൊന്നും അഭിമാനിക്കാനില്ലാത്ത അവസ്ഥയാണിന്ന്. AICTE നിയോഗിച്ച നാഷണൽ അക്രെഡിറ്റേഷൻ കൗൺസിലിന്റെ പരിശോധനയ്ക്കു വിധേയമാകാൻ പോലും ചുരുക്കം ചില എഞ്ചിനീയറിങ്ങ് കോളേജുകളേ തയ്യാറായിട്ടുള്ളൂ. അവയിൽത്തന്നെ "A" ഗ്രേഡ് ലഭിച്ചത് ഏറ്റവും പ്രെസ്റ്റീജിയസ് ആയിട്ടുള്ള കോളേജുകളിലെ ഏതാനും ഡിപ്പാർട്ടുമെന്റുകൾക്കു മാത്രവും. ഭൂരിപക്ഷം കോളേജുകൾക്കും AICTE-യുടെ അംഗീകാരത്തിനു പോലും അർഹത ഉണ്ടാകുമോ എന്നു സംശയമാണ്. സ്വന്തമായി സ്ഥലമോ കെട്ടിടമോ ഇല്ലാത്തവ; നിർദ്ദിഷ്ട അധ്യാപക-വിദ്യാർഥി അനുപാതം പുലർത്താത്തവ; അവശ്യ ലൈബ്രറി-ലബോറട്ടറി സൗകര്യങ്ങൾ ഇല്ലാത്തവ; അവയുടെ പരാധീനതകൾ പല വിധമാണ്. പല വലിയ സ്ഥാപനങ്ങളും തുടങ്ങുന്നത് ഇങ്ങനെ യായിരിക്കാം. പക്ഷേ ഒന്നുരണ്ടു വർഷങ്ങൾക്കകം സുസജ്ജമായ സ്വന്തം പരിസരങ്ങളു ണ്ടാക്കാനുള്ള 'വക' കണ്ടുകൊണ്ടു മാത്രമേ ഇത്തരം യത്നങ്ങൾ തുടങ്ങാവൂ. കൃത്യമായ സ്ഥലനിർണയം പോലും നടത്താതെ എഞ്ചിനീയറിങ് കോളേജ് തുടങ്ങുന്നതും കുട്ടികളെ പ്രവേശിപ്പിക്കുന്നതും ശിക്ഷാർഹം തന്നെയാണ്. പ്രൊഫഷണൽ വിദ്യാഭ്യാസത്തിന്റെ മൂല്യച്യുതിക്ക് ഒരു പ്രധാനകാരണം ലാഘവബുദ്ധിയോടു കൂടിയുള്ള ഈ സമീപനമാണ്.

കൂണുപോലെ മുളയ്ക്കുന്ന പുതിയ കോളേജുകളുടെ മറ്റൊരു ദൗർബല്യം അനുഭവ സമ്പന്നരായ അധ്യാപക വൃന്ദത്തിന്റെ അഭാവമാണ്. സർക്കാർ കോളേജുകളിൽ സ്ഥലംമാറ്റം കൊണ്ട് പേരിനെങ്കിലും ഒഴിവുകൾ നികത്താൻ കഴിയും (വിദൂരസ്ഥമായ കോളേജുകളിൽ മിക്ക പോസ്റ്റുകളും ഒഴിഞ്ഞുകിടക്കയോ കൂടെക്കൂടെ ആൾ മാറുകയോ ചെയ്യും എന്നത് മറ്റൊരു കാര്യം). ആട്ടോണമസ് കോളേജുകളിൽ മിക്കപ്പോഴും മധ്യതല അധ്യാപകർ (അസിസ്റ്റന്റ് പ്രൊഫസർ/റീഡർ) ഉണ്ടാവാറില്ല. റിട്ടയർ ചെയ്ത ആരെയെങ്കിലും താൽക്കാലിക വകുപ്പധ്യക്ഷനാക്കിയും അനുഭവസമ്പത്തില്ലാത്ത യുവബിരുദധാരികളെ താൽക്കാലിക ലെക്ചറർമാരാക്കിയുമാണ് അവ പുലർന്നുപോരുന്നത്. ദീർഘകാല സ്റ്റാഫ് പോളിസി ഇല്ലാത്തതുകൊണ്ട് അനുഭവസമ്പന്നർ വരാൻ മടിക്കുന്നു. വന്നവരിൽതന്നെ മിടുക്കരായവർ എത്രയുംവേഗം രക്ഷപ്പെടുന്നു. സ്ഥിരമായ, അനുഭവസമ്പത്തുള്ള, ടീച്ചിങ് ഫാക്കൽട്ടിയുടെ അഭാവം അക്കാദമികമായും അധ്യാപക- വിദ്യാർഥി ബന്ധത്തിനും എത്ര ദോഷം ചെയ്യുമെന്ന് പറയേണ്ടതില്ലല്ലോ. എങ്കിലും ഈ ഘടകത്തിന് യാതൊരു പ്രാധാന്യവും കൊടുത്തു കാണുന്നില്ല.

കേരളത്തിലെ സാങ്കേതികവിദ്യാഭ്യാസത്തിന്റെ ഗുണപരമായ പാപ്പരത്തത്തെപ്പറ്റി നിശിതമായ വിമർശനങ്ങളാണ് അശോക് മിത്ര കമ്മീഷന്റെ റിപ്പോർട്ടിൽ ഉള്ളത്. ആ കമ്മീഷന്റെ തെളിവെടുപ്പിനുശേഷം (1997) സ്ഥിതിഗതികൾ ഒരു വിധത്തിലും മെച്ചപ്പെട്ടിട്ടില്ല എന്നല്ല കൂടുതൽ മോശമായിട്ടേ ഉള്ളൂ.

## ചില നിർദ്ദേശങ്ങൾ

അശോക് മിത്ര കമ്മീഷന്റെ റിപ്പോർട്ടിൽ ഉൾപ്പെടുത്തിയവയും സ്റ്റേറ്റ് പ്ലാനിങ് ബോർഡിന്റെ ടാസ്ക് ഫോഴ്സ് ശുപാർശ ചെയ്തവയും പരിഷത്ത് നടത്തിയ ചർച്ചകളിലൂടെ ഉരുത്തിരിഞ്ഞു

വന്നവയുമായ ചില നിർദ്ദേശങ്ങൾ താഴെ കൊടുക്കുന്നു:

1. *സാങ്കേതികവിദ്യാഭ്യാസത്തിന്റെ വികസനം ഏതുവിധത്തിൽ ആയിരിക്കണമെന്നതിനെക്കുറിച്ച്, എത്ര കോളേജുകൾ വേണം, ഏതേതു വിഷയങ്ങൾക്കായിരിക്കണം മുൻഗണന, എന്തായിരിക്കണം അടിസ്ഥാന പരിഗണനകൾ, മാനവശേഷി വികസനത്തിന്റെ സമീപനവും ആധാരവും എന്തായിരിക്കണം മുതലായവയെക്കുറിച്ച് പഠിച്ച് അതിന്റെ അടിസ്ഥാനത്തിൽ മാത്രമേ പുതിയ കോളേജുകൾ തുടങ്ങാവൂ. സാങ്കേതിക വിദ്യാഭ്യാസത്തെ മാനവവിഭവശേഷി കയറ്റുമതി ചെയ്യാനുള്ള ഒരു ഉപായം എന്നതിൽ നിന്നു വ്യത്യസ്തമായി നമ്മുടെ പ്രകൃതി വിഭവങ്ങളെ വികസിപ്പിച്ച് ജനജീവിതം കൂടുതൽ സുകരവും സുഖകരവുമാക്കുന്നതിനും അതുവഴി സാമൂഹികമൂല്യമുള്ള തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിനും സഹായിക്കുന്ന വൈദഗ്ധ്യം നേടാനുള്ള ഉപാധി എന്ന നിലയ്ക്കാണ് കാണേണ്ടത്.*
2. *മതിയായ ഭൗതികസൗകര്യങ്ങളും അധ്യാപകരുമില്ലാത്ത ഒരു സ്ഥാപനത്തെയും പ്രവർത്തിക്കാനനുവദിക്കരുത്. അവ ഉറപ്പുവരുത്തിയതിനുശേഷം മാത്രമേ വിദ്യാർഥികളെ പ്രവേശിപ്പിക്കാൻ അനുവദിക്കാവൂ. ഇത് സർക്കാർ കോളേജുകൾക്കും ബാധകമാക്കണം.*
3. *അധ്യാപകശേഷി വികസനത്തിന് ഒരു രൂപരേഖ ഉണ്ടാക്കണം. AICTE ശമ്പളസ്കെയിൽ നടപ്പാക്കുന്നതോടൊപ്പം യോഗ്യതയും ഗുണനിലവാരവും സംബന്ധിച്ച മാർഗനിർദേശങ്ങളും നടപ്പാക്കണം. എല്ലാ തലങ്ങളിലും തുറന്ന മത്സരത്തിലൂടെയുള്ള അധ്യാപക നിയമനവും മൂല്യനിർണയത്തിലധിഷ്ഠിതമായ പ്രൊമോഷനുകളും നടപ്പാക്കണം.*
4. *സർക്കാർ കോളേജുകളിലെ അധ്യാപകരെ കൂടെക്കൂടെ സ്ഥലംമാറ്റുന്ന രീതി ഉപേക്ഷിച്ചിട്ട് ക്രമേണ ഓരോ സ്ഥാപനത്തിനും തനതു ഫാക്കൾട്ടി എന്ന രീതിയിലേക്ക് കൊണ്ടുവരാനുള്ള ശ്രമം തുടങ്ങണം.*
5. *നിലവിലുള്ള പബ്ലിക് സർവീസ് കമ്മീഷൻ സംവിധാനത്തിന് അനുപൂരകമായി സാങ്കേതിക വിദ്യാഭ്യാസ രംഗത്തേക്കുള്ള അധ്യാപകരെ ഓരോ വർഷവും ക്യാംപസ്സുകളിൽനിന്ന് നേരിട്ട് റിക്രൂട്ട് ചെയ്യുന്നതിനുള്ള ഏർപ്പാടുണ്ടാക്കണം. ഏറ്റവും മികവുള്ളവരെ അധ്യാപന രംഗത്തേക്ക് ആകർഷിക്കുന്നതിനുള്ള ബോധപൂർവമായ ശ്രമം ഉണ്ടാകണം.*
6. *മതിയായ സൗകര്യങ്ങളുള്ള തെരഞ്ഞെടുത്ത കോളേജുകൾക്ക് ഭരണപരമായും അക്കാദമികമായും ഉള്ള സ്വയംഭരണം നൽകണം. ഇതിനു മുന്നോടിയായി ഓരോ സ്ഥാപനത്തിലും അക്കാദമിക് കൗൺസിലും ഗവേണിങ് ബോഡിയും ഉണ്ടാക്കണം. ഡിപ്പാർട്ടുമെന്റുകൾക്ക് കൂടുതൽ പ്രവർത്തന സ്വാതന്ത്ര്യം നൽകണം. തുടർച്ചയായ ആഭ്യന്തര മൂല്യനിർണയവും പരാതികൾ പരിഹരിക്കാനുള്ള ഗ്രീവൻസ് റിഡ്രെസൽ സംവിധാനവും ഉണ്ടാക്കണം. സർക്കാർ അംഗീകരിച്ച ബജറ്റിനകത്തു നിന്നുകൊണ്ടുള്ള ധനപരമായ പ്രവർത്തനസ്വാതന്ത്ര്യവും നൽകണം.*
7. *പാഠ്യപദ്ധതി കൂടുതൽ അയവുള്ളതാക്കുകയും കാലികവും പ്രാദേശികവുമായ പ്രസക്തിയുള്ള വിഷയങ്ങൾ ഉൾപ്പെടുത്തുന്നതിനുള്ള അധികാരം കോളേജ്തല അക്കാദമിക് കൗൺസിലിനു നൽകുകയും ചെയ്യണം.*
8. *കംപ്യൂട്ടർ-വിവര സാങ്കേതിക മേഖലകളിൽ പുതിയ കോഴ്സുകൾ തുടങ്ങുന്നതോടൊപ്പംതന്നെ എല്ലാ എഞ്ചിനീയറിങ് വിദ്യാർഥികൾക്കും സായാഹ്ന ക്ലാസ്സുകളിലൂടെ*

കംപ്യൂട്ടർ മേഖലയിൽ ഒരു ബിരുദാനന്തര ഡിപ്ലോമ കൂടി സമാന്തരമായി നേടുന്നതിനുള്ള സംവിധാനം ഉണ്ടാക്കണം.

9. എഞ്ചിനീയറിങ് കരിക്കുലത്തിന്റെ ഭാഗമായ കംപ്യൂട്ടർ പഠനത്തിൽ ഏതെങ്കിലും കംപ്യൂട്ടർ ഭാഷ (അത് ഏതു തന്നെയായാലും) മുൻനിശ്ചയ പ്രകാരം തീരുമാനിച്ചശേഷം വർഷങ്ങളോളം (അത് കാലഹരണപ്പെട്ട ശേഷവും) പഠിപ്പിച്ചുകൊണ്ടിരിക്കുന്ന ഇപ്പോഴത്തെ രീതി മാറ്റി, കാലാനുസരണം ആ കോഴ്സിന്റെ സിലബസ് ഓരോ വർഷവും പുതുക്കാനുള്ള അധികാരം കോളേജിനുതന്നെ നൽകണം. അതിന്റെ മൂല്യനിർണയവും ആന്തരികമായിത്തന്നെ ചെയ്യണം

10. കോളേജിലെ പാഠ്യപദ്ധതിയെ വ്യവസായതലത്തിലുള്ള യാഥാർഥ്യങ്ങളുമായും അടിക്കടി പുതുക്കപ്പെടുന്ന സാങ്കേതികവിദ്യയുമായും കൂട്ടിയിണക്കുന്നതിനുള്ള സമർഥമായ യത്നം ഉണ്ടാകണം. അധ്യാപകർക്ക് വ്യവസായപരിശീലനവും പ്രാക്ടീസിങ് എഞ്ചിനീയർമാർക്ക് അവർക്ക് വൈദഗ്ധ്യമുള്ള മേഖലകളിലെ കോഴ്സുകൾ പഠിപ്പിക്കാനുള്ള സൗകര്യവും ലഭ്യമാക്കണം. ഇതിനുവേണ്ടിയായിരിക്കണം ഗസ്റ്റ് ഫാക്കൽട്ടി സംവിധാനം ഉപയോഗപ്പെടുത്തേണ്ടത്.

11. AICTE-യുടെ കണക്കു പ്രകാരം ഒരു എഞ്ചിനീയറിങ് കോളേജ് തുടങ്ങാൻ ഏകദേശം പത്തുകോടി രൂപയുടെ മുതൽമുടക്കു വരും. കുട്ടികളിൽനിന്ന് പിരിച്ചെടുക്കാതെ ഇത്രയും തുക ചെലവാക്കാൻ കഴിവുള്ള സംഘടനകളെ മാത്രമേ എഞ്ചിനീയറിങ് കോളേജ് തുടങ്ങാൻ അനുവദിക്കാവൂ. ആവർത്തനച്ചെലവിന്റെ 20-25 ശതമാനം മാത്രമേ വിദ്യാർഥികളുടെ ഫീസിലൂടെ ഈടാക്കാനനുവദിക്കാവൂ. ഇത് എല്ലാ കോളേജുകൾക്കും ബാധകമാക്കാം (സർക്കാർ-എയ്ഡഡ് ഉൾപ്പെടെ). പ്രവേശനം പൂർണമായും മെരിറ്റ്- കം-റിസർവേഷൻ അടിസ്ഥാനത്തിൽ നടത്തുകയും സാമ്പത്തികശേഷി കുറഞ്ഞവർക്ക് പലിശയില്ലാത്ത വായ്പയോ പൂർണമായ ഫീസ് ഇളവോ നൽകുന്നതിനുള്ള സംവിധാനം ഉറപ്പാക്കുകയും വേണം. ഇതിനായി ഒരു വിദ്യാഭ്യാസ നിധിക്ക് തുടക്കം കുറിക്കണം. എഞ്ചിനീയറിങ് ബിരുദവുമായി നാടുവിടുന്ന വരുടെ കൈയ്യിൽനിന്ന് ഒരു നിശ്ചിത തുക (രണ്ടു ലക്ഷം?) ഈടാക്കുന്നതിനുള്ള ബോണ്ടു വ്യവസ്ഥ ഉണ്ടാക്കണം.

12. ഡിപ്ലോമ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾ വ്യക്തമായി നിർവചിക്കയും അവ നേടാൻ കഴിയും വണ്ണം പാഠ്യപദ്ധതി പുനർനിർണയം ചെയ്യുകയും വേണം. ബിരുദ വിദ്യാഭ്യാസത്തിന്റെ അനുകരണമോ അതു കിട്ടാത്തവർക്കുള്ള സമാശ്വാസമോ ആയല്ല ഡിപ്ലോമയെ കാണേണ്ടത്. അവർക്കുമാത്രം ചെയ്യാൻ കഴിയുന്ന സവിശേഷ സേവനം നിർവഹിക്കാനുള്ള പ്രാപ്തി അവർക്ക് നൽകാനുതകുന്ന വിധമായിരിക്കണം അവരുടെ പാഠ്യപദ്ധതി തയ്യാറാക്കേണ്ടത്. ലാബിലും ഫീൽഡിലുമുള്ള പ്രായോഗിക പരിശീലനത്തിനു പ്രാമുഖ്യം കൊടുക്കുകയും വ്യവസായ പരിശീലനം (അധ്യാപകർക്കും വിദ്യാർഥികൾക്കും) നിർബന്ധിതമാക്കുകയും വേണം.

13. എല്ലാ പോളിടെക്ക്നിക്കുകളെയും കമ്മ്യൂണിറ്റി പോളിടെക്ക്നിക്കുകളാക്കുകയും സാമൂഹിക പ്രസക്തിയുള്ള ഹ്രസ്വകാല കോഴ്സുകൾക്കും പരിശീലനങ്ങൾക്കും സൗകര്യം നൽകുകയും വേണം.

14. തെരഞ്ഞെടുത്ത പോളിടെക്ക്നിക്കുകൾക്ക് സ്വയംഭരണാധികാരം നൽകണം. അവയ്ക്ക് സ്വന്തമായ ഗവേണിങ് ബോഡിയും അക്കാദമിക ഉപദേശകസമിതിയും രൂപീകരിക്കണം. ജില്ലാപഞ്ചായത്തുകളുമായി അവയുടെ പ്രവർത്തനം ഏകോപിപ്പിക്കണം.

# വിദ്യാഭ്യാസരംഗത്തെ ധനസമാഹരണവും ധനവിനിയോഗവും

വിദ്യാഭ്യാസമുൾപ്പെടെയുള്ള സേവനമേഖലയിൽ വാർഷിക ബജറ്റിന്റെ 38 ശതമാനം വരെ ചെലവഴിച്ചിരുന്ന സംസ്ഥാനമാണ് കേരളം. എന്നാൽ അടുത്ത വർഷങ്ങളിലായി വിദ്യാഭ്യാസ ചെലവിന്റെ തോത് കുറഞ്ഞു വരികയാണ്. വിവിധ കാരണങ്ങളാണ് ഈ പ്രവണതയ്ക്കുള്ളത്. ഒന്ന്, മറ്റു മേഖലയിലെ ബഡ്ജറ്റ് വിഹിതം വർധിക്കുമ്പോൾ ആനുപാതികമായി വിദ്യാഭ്യാസരംഗത്തെ വിഹിതം വർധിക്കുന്നില്ല. രണ്ട്, വിദ്യാഭ്യാസത്തിനുള്ള പദ്ധതി അടങ്കൽ തുക പൊതുവിൽ കുറവാണ്. വിദ്യാഭ്യാസമുൾപ്പെടെയുള്ള സേവന മേഖലയിൽ നിന്ന് ഭരണകൂടം പിൻവാങ്ങുന്നതിന്റെ ഫലമായി കേന്ദ്ര ഫണ്ടിങ്ങ് കുറയുകയും വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ വികസനം മുരടിക്കുകയും ചെയ്യുന്നു. മൂന്ന്, കേരളം നേരിടുന്ന കടുത്ത ധനപ്രതിസന്ധി മൂലം വിദ്യാഭ്യാസ രംഗത്തെ ആവശ്യങ്ങൾക്ക് കൂടുതൽ വകയിരുത്താൻ സംസ്ഥാന ഗവർമെണ്ടിന് കഴിയാതെ പോകുന്നു.

ഇവയുടെ ഫലമായി ഗവർമെണ്ട് മുതൽ മുടക്ക് കുറയുകയും വിവിധ രീതിയിലുള്ള സ്വകാര്യ മുതൽമുടക്ക് വർധിക്കാനുള്ള സ്ഥിതി വളരുകയും ചെയ്യുന്നു. എന്നാൽ ഈ രംഗത്തും സ്ഥിതി ആശാവഹമല്ല. സ്വാതന്ത്ര്യാനന്തര ഘട്ടത്തെ അപേക്ഷിച്ചു നോക്കുമ്പോൾ സ്വകാര്യ ഏജൻസികൾ യഥാർഥത്തിൽ വിദ്യാഭ്യാസ രംഗത്തു മുടക്കിയ പണത്തിന്റെ തോത് കുറയുകയാണ് ചെയ്തിട്ടുള്ളത്. ജാതിമത സംഘടനകളും ഗവണ്മെണ്ട് നിയന്ത്രണത്തിലുള്ള സ്ഥാപനങ്ങളുമല്ലാതെ മറ്റു സംരഭകർ രംഗത്തു വരുന്നില്ല.

വ്യവസായങ്ങളും വിദ്യാഭ്യാസവും തമ്മിൽ ബന്ധമുണ്ടാകണമെന്ന് നിഷ്കർഷിച്ചിട്ടും, അതിനേറ്റവും സാധ്യതയുള്ള കൊച്ചിൻ സർവകലാശാലയുൾപ്പെടെ കാര്യമായ മുന്നേറ്റമുണ്ടായിട്ടില്ല. വ്യവസായികൾ വിദ്യാഭ്യാസരംഗത്ത് മുതൽ മുടക്കുന്നതിൽ താൽപര്യം കാണിക്കുന്നില്ല.

പദവി ചിഹ്നമായ തൊഴിലുകൾക്കുവേണ്ടി ഇടത്തരക്കാരുടെ മത്സരവും സ്വന്തം മക്കൾക്കുവേണ്ടി പണം ചെലവാക്കാൻ അവരുടെ മടിയില്ലായ്മയും ഉപയോഗപ്പെടുത്തി "സ്വാശ്രയം"(Self Supporting) ചെലവു പങ്കുവെക്കൽ (Cost-Sharing)ചെലവിനെ സഹായിക്കൽ (Cost abetting)തുടങ്ങിയ പേരുകളിൽ കോഴ്സുകളും സ്ഥാപനങ്ങളും ആരംഭിച്ചുവരുന്നു. അത്തരം കോഴ്സുകൾക്ക് ഗവണ്മെണ്ടിന്റെയും സർവകലാശാലയുടെയും അംഗീകാരം ലഭിക്കുന്നു. പല കോഴ്സുകളും സർവകലാശാലകൾ തന്നെ നേരിട്ട് ആരംഭിക്കുന്നു. ചില സഹകരണ സ്ഥാപനങ്ങളും ഇപ്പോൾ രംഗത്തുണ്ട്.

ഇത്തരം സാമ്പത്തിക സമാഹരണം യഥാർത്ഥത്തിൽ നിലവിലുള്ള ധനപ്രതിസന്ധി പരിഹരിക്കാൻ സഹായിക്കുന്നുണ്ടോ എന്നതും വ്യക്തമല്ല. ഇടത്തരക്കാരുടെ ഇന്നത്തെ ആവശ്യം പ്രൊഫഷണൽ കോഴ്സുകളായതുകൊണ്ട് അതിന് പ്രാധാന്യം ലഭിക്കുകയും മറ്റുള്ളവ പിന്തള്ളപ്പെടുകയും ചെയ്യുന്നു എന്ന പ്രശ്നവുമുണ്ട്. പല സർവകലാശാലകളും ഇപ്പോൾ ആവശ്യാധിഷ്ഠിത കോഴ്സുകളിലാണ് കേന്ദ്രീകരിക്കുന്നത്. അവയ്ക്ക് ആവശ്യമുള്ള വൻതോതിലുള്ള ഭൗതിക സൗകര്യങ്ങൾ സൃഷ്ടിക്കാൻ പോലും "സ്വാശ്രയാ"ധിഷ്ഠിത വരുമാനം സഹായിക്കുന്നുണ്ടോ എന്ന് സംശയമാണ്. പ്രവേശന പരീക്ഷകളിൽ ഉയർന്ന വിജയം കൈവരിക്കാൻ കഴിയാത്ത ധനിക വിദ്യാർഥികളാണ് ഇത്തരം കോഴ്സുകളിൽ ചേരുന്നത്. അധ്യാപകരിൽ മുതൽ മുടക്കാൻ താല്പര്യമില്ലാത്തതുകൊണ്ട് പരിചയ സമ്പന്നരല്ലാത്ത ഗസ്റ്റ് ലക്ചർമാരെ വെച്ചുകൊണ്ടാണ് ഇത്തരം

കോഴ്സുകൾ നടത്തുന്നത്. AICTE പോലുള്ള സംഘടനകൾ ഇവയ്ക്ക് അംഗീകാരം നൽകുന്നുണ്ടെങ്കിലും അവയിൽ പല കോഴ്സുകളുടെയും നിലവാരം സംശയാസ്പദമാണ്. അടുത്തകാലത്തായി പുതിയ ഡിപ്പാർട്ടുമെന്റുകൾ സ്ഥാപിക്കുന്നതിനും പുതിയ പോസ്റ്റു കളിൽ അധ്യാപകരെ നിയമിക്കുന്നതിനും യു ജി സി ഏർപ്പെടുത്തിയ വിലക്ക് 'സ്വാശ്രയ' പ്രവണതയെ ശക്തിപ്പെടുത്തും. ആവശ്യാനുസരണം പുതിയ ഡിപ്പാർട്ടുമെന്റുകൾ ആരംഭിക്കുമ്പോൾ ചെലവ് മറ്റു മാർഗങ്ങളിലൂടെ കണ്ടെത്തേണ്ടിവരും. റിട്ടയർമെന്റുകൾ വരുമ്പോൾ ഒഴിവ് നികത്തുന്നത് ഗസ്റ്റ് ലക്ചർമാരിലൂടെയായിരിക്കും. ഉന്നത വിദ്യാഭ്യാസസ്ഥാപനങ്ങളുടെ കെട്ടുറപ്പിനെ പാടേ തകർക്കാനുള്ള നീക്കമാണ് യു ജി സി നടത്തുന്നത്.

കേന്ദ്രഗവണ്മെന്റിന്റെയും സംസ്ഥാന ഗവണ്മെന്റിന്റെയും മാനദണ്ഡങ്ങളിലുള്ള വ്യത്യസ്ത തയാണ് കേന്ദ്രവിഹിതം കുറയാൻ കാരണം. കേരളത്തെ സംബന്ധിച്ച് ഉന്നത വിദ്യാഭ്യാസ രംഗത്താണ് കൂടുതൽ നിക്ഷേപം ആവശ്യമെങ്കിൽ, കേന്ദ്രഗവണ്മെന്റിന്റെ മുൻഗണന സാക്ഷ രതക്കും പ്രാഥമിക വിദ്യാഭ്യാസത്തിനുമാണ്. മുൻഗണനാക്രമത്തിലുള്ള ഈ വ്യത്യാ സത്തെ സംബന്ധിച്ച് വിദ്യാഭ്യാസരംഗത്ത് പ്രവർത്തിക്കുന്നവർ ബോധവൻമാരല്ല.

സാമൂഹ്യ സേവന മേഖലകളിൽ പണം മുടക്കാത്തതാണ് നമ്മുടെ സാമ്പത്തിക പിന്നോ ക്കാവസ്ഥക്ക് കാരണമെന്ന് ഇവർ പറയുന്നു. ഇതു ശരിയല്ല. മുതലാളിത്ത രാജ്യങ്ങളിൽ സ്റ്റേറ്റ് സാമ്പത്തിക രംഗങ്ങളിൽനിന്നും പിറകോട്ടു പോകുമ്പോൾ പോലും വിദ്യാഭ്യാസരം ഗങ്ങളിൽ കൂടുതൽ മുതൽ മുടക്കുന്നതായാണ് അനുഭവം.

പുതിയ ആശയരൂപീകരണത്തിൽ വികസിത രാജ്യങ്ങൾ കൂടുതൽ ശ്രദ്ധിക്കുന്നത് ഈ സാഹചര്യത്തിലാണ്. എന്നാൽ നമ്മുടെ നാട്ടിൽ സർക്കാർ വിദ്യാഭ്യാസരംഗത്തുനിന്നും പിന്മാ റുകയാണ് ചെയ്യുന്നത്.

വിദ്യാഭ്യാസരംഗത്ത് നാം വിഭാവനം ചെയ്യുന്ന മാറ്റങ്ങൾക്ക് എത്ര ചെലവുവരുമെന്ന ധാര ണയുണ്ടാക്കാൻ കഴിയണം. അതിനുശേഷം വിഭവസമാഹരണത്തെക്കുറിച്ചു ചർച്ചചെയ്യണം. മേൽ സൂചിപ്പിച്ച സാഹചര്യങ്ങളിൽ ധനപ്രതിസന്ധി പരിഹരിക്കുന്നതിനും വിദ്യാഭ്യാസ സംവിധാനത്തിന്റെ കെട്ടുറപ്പുനിലനിർത്തുന്നതിനും മറ്റുമാർഗങ്ങൾ കണ്ടെത്തേണ്ടിവരും. അതിനുള്ള ചില ശുപാർശകളാണ് താഴെ നൽകുന്നത്.

1. ***ദുർബല വിഭാഗങ്ങൾക്ക് ഹയർസെക്കണ്ടറിയുടെ അവസാനം വരെ വിദ്യാഭ്യാസം പൂർണമായി സൗജന്യമായിരിക്കണം. പുസ്തകം, യാത്ര മുതലായ ചെലവുകൾ സമൂഹമൊട്ടാകെ വഹിക്കണം. ഹയർസെക്കണ്ടറി തലത്തിൽ നിശ്ചിത പരിധിയിലധികം വരുമാനമുള്ള രക്ഷിതാക്കളുടെ സംരക്ഷണയുള്ള കുട്ടികളിൽ നിന്ന് ഗ്രേഡഡ് സ്വഭാവമുള്ള ഫീസ് ചുമത്താം.***

നിലവിലുള്ള സാഹചര്യങ്ങളിൽ ഹയർ സെക്കണ്ടറി വിദ്യാഭ്യാസത്തിന് സൗകര്യങ്ങൾ സൃഷ്ടിക്കാൻ അധികച്ചെലവ് കണ്ടെത്തേണ്ടിവരും. അതിന്റെ വലിയ ഭാഗം ഗവണ്മെണ്ടും തദ്ദേശീയ സ്ഥാപനങ്ങളും കണ്ടെത്തണമെന്ന് തീരുമാനിക്കാം. അതിനോടൊപ്പം ധനിക വിദ്യാർഥികളിൽ നിന്ന് ന്യായമായ തോതിൽ വിഭവസമാഹരണം നടത്താം. അതിന് കൃത്യമായ മാനദണ്ഡങ്ങൾ കണ്ടെത്തേണ്ടിവരും. എന്നാൽ ഗ്രേഡ്ഫീസ് സമ്പ്രദായം നട പ്പാക്കുന്നതിന് ഒട്ടേറെ പ്രായോഗികപ്രശ്നങ്ങളെ മറികടക്കേണ്ടിവരും. ശമ്പളക്കാരുടെ മുക ളിലായിരിക്കും ഏറ്റവും കൂടുതൽ സമ്മർദമുണ്ടാവുക. വരുമാനം ഗ്രേഡു ചെയ്യാൻ മാനദ ണ്ഡമുണ്ടാക്കണം. കുടുംബത്തിന്റെ മൊത്തം ആസ്തി കണക്കിലെടുത്ത് (കെ.എൻ.രാജ് കമ്മിറ്റിയുടെ കൃഷിഭൂമി ഉടമസ്ഥതാ നികുതി രൂപത്തിൽ) ഗ്രാമസഭകൾക്കോ അയൽക്കൂട്ട

ങ്ങൾക്കോ ഈ കാര്യത്തിൽ തീർപ്പു കൽപിക്കാം. എല്ലാവർക്കും ഫീസ് ചുമത്തുകയും പിന്നീട് ദുർബല വിഭാഗങ്ങളെ ഫീസിൽനിന്നും ഒഴിവാക്കുകയും ചെയ്യുകയാവും കൂടുതൽ പ്രായോഗികം. അതിനോടൊപ്പം മാനദണ്ഡങ്ങൾ പാലിക്കാതെ കോഴവാങ്ങി അധ്യാപകരെ നിയമിക്കുന്ന ഏർപ്പാട് പൂർണമായി അവസാനിപ്പിക്കാനുള്ള നിയമ നിർമ്മാണം വേണം.

2. ***സ്ഥാപനാടിസ്ഥാനത്തിൽ വിദ്യാഭ്യാസ വികസനനിധി (Educational Development Fund) സ്വരൂപിക്കണം.***

സ്കൂൾ വിദ്യാഭ്യാസ ഘട്ടത്തിൽ രക്ഷിതാക്കൾ തങ്ങളുടെ മക്കൾക്കുവേണ്ടി നല്ലൊരു തുക മുതൽമുടക്കുന്നുണ്ട്. പൊതുവിദ്യാഭ്യാസ സ്ഥാപനങ്ങളിൽ മെച്ചപ്പെട്ട വിദ്യാഭ്യാസം ഉറപ്പാക്കാമെങ്കിൽ അതിന്റെ ഭാഗമായി ഈ സാധ്യതകൾ സ്കൂൾ അടിസ്ഥാനത്തിൽ സ്വരൂപിക്കാൻ കഴിയും. ഇതുവഴി തങ്ങളുടെ മക്കൾക്കും സമൂഹത്തിനാകെയും ഇതിന്റെ പ്രയോജനം ലഭ്യമാക്കാൻ കഴിയും. സ്കൂൾ വികസന സമതികളാകണം ഈ തുക സ്വരൂപിക്കേണ്ടത്. ഒരു നിർബന്ധിത പിരിവിന്റെ സ്വഭാവം ഇതിന് ഒരു കാരണവശാലും ഉണ്ടാകരുത്. സാമ്പത്തികമായി ദുർബല കുടുംബങ്ങളിൽ നിന്ന് വരുന്ന കുട്ടികളുടെ വിദ്യാഭ്യാസത്തെ വികസനനിധിയുമായി ബന്ധപ്പെടുത്തേണ്ടതില്ല. വിദ്യാഭ്യാസ വികസനനിധിയുടെ സാമ്പത്തിക കാര്യങ്ങളിൽ സുതാര്യത ഉറപ്പാക്കുകയും വേണം. ഇന്ന് പി.ടി.എ.കളുടെ നേതൃത്വത്തിൽ നടക്കുന്ന പ്രവർത്തനങ്ങൾ കൂടുതൽ മെച്ചപ്പെടുത്തുവാൻ ഇതുവഴി കഴിയും.

3. ***വിദ്യാഭ്യാസ സെസ്സ് ഏർപ്പെടുത്തുക.***

പൊതുവിദ്യാഭ്യാസത്തിനുള്ള ചെലവുകളുടെ സിംഹഭാഗവും അധ്യാപക/അധ്യാപകേതര ജീവനക്കാരുടെ ശമ്പള ഇനത്തിലാണ് ചെലവാക്കുന്നത്. അധ്യാപകർക്ക് കാലാകാലങ്ങളിൽ ബോധനപ്രക്രിയ മെച്ചപ്പെടുത്തുവാൻ സഹായകമായ പരിശീലനങ്ങൾ നൽകുക, കുട്ടികൾക്ക് മെച്ചപ്പെട്ട പഠനസാഹചര്യങ്ങൾ ഒരുക്കുക തുടങ്ങിയവയ്ക്ക് വിദ്യാഭ്യാസച്ചെലവിന്റെ 40% തുകയെങ്കിലും മാറ്റിവെക്കേണ്ടിവരും. ഇതിന്റെ ഒരുഭാഗം വിദ്യാഭ്യാസ സെസ്സ് വഴി കണ്ടെത്താം. വീട് നികുതിയുമായി ബന്ധപ്പെടുത്തി ഇത് സമാഹരിക്കാം.

4. ***സ്കൂൾവിദ്യാഭ്യാസത്തിന് വിദേശ സാമ്പത്തിക സഹായം തേടുന്നത് സമഗ്രവിദ്യാഭ്യാസ പദ്ധതി നിശ്ചയിക്കുന്ന മുൻഗണനാ ക്രമത്തിനു വിധേയമായിരിക്കണം***

കേരളത്തിലെ വിദ്യാഭ്യാസം എന്നത് ജനകീയമായി വളർന്നതാണ്. വിദ്യാഭ്യാസ പ്രക്രിയയിൽ പ്രത്യക്ഷമായി പങ്കെടുക്കുന്ന അധ്യാപകനും പരോക്ഷമായി പങ്കെടുക്കുന്ന സമൂഹവും ഒട്ടേറെ സന്നദ്ധ പ്രവർത്തനങ്ങൾ വിദ്യാഭ്യാസവുമായി ബന്ധപ്പെടുത്തി ചെയ്യുന്നുണ്ട്. സാമ്പത്തികത്തിലൂന്നിയുള്ള പ്രത്യേക പ്രോജക്ടുകൾ ഈ സന്നദ്ധതയെ ഇല്ലായ്മ ചെയ്യാൻ കാരണമാകുന്നുണ്ട്. വിദ്യാഭ്യാസ ഗുണനിലവാരം ഉറപ്പാക്കാൻവേണ്ടി പ്രാദേശിക സർക്കാരുകൾ സമഗ്ര സ്കൂൾ വിദ്യാഭ്യാസ പ്ലാൻ ഉണ്ടാക്കുകയും അതിനനുസരിച്ചുള്ള തുക സമാഹരിക്കുകയും ആവാം. ഇന്ന് സംസ്ഥാനതലത്തിൽ ആസൂത്രണം ചെയ്ത് നടപ്പാക്കുന്ന പല പരിപാടികളും പ്രാദേശിക സർക്കാറുകളെ ഏൽപ്പിക്കുകയാണെങ്കിൽ മൊത്തം ചെലവ് ചുരുക്കാനും കഴിയും.

ഭൗതിക സൗകര്യം മെച്ചപ്പെടുത്തുക തുടങ്ങി പുനരാവർത്തനച്ചെലവില്ലാതെ വരുന്ന കാര്യങ്ങൾക്ക് മാത്രമായി മറ്റു സ്രോതസുകളിൽനിന്നുള്ള വിഭവസമാഹരണം പരിമിതപ്പെടുത്തണം. ഇങ്ങനെ സമാഹരിക്കുന്ന തുക വിനിയോഗം ചെയ്യേണ്ടത് സംസ്ഥാനതലത്തിൽ വിഭാവനം ചെയ്യുന്ന മുൻഗണനാക്രമത്തിനനുസരിച്ചാകണം. വിദ്യാഭ്യാസരംഗത്ത് ചെലവഴിക്കാൻ മാത്രമായി കൂടുതൽ പണം ആവശ്യപ്പെടണം. സർക്കാർ ഇത് അനുവദിക്കുകയും വേണം. കേരളത്തിൽ നടപ്പാക്കിവരുന്ന DPEP പദ്ധതി അവസാനിച്ചാൽ തുടർന്ന് വിദ്യാഭ്യാസരംഗത്ത്

വിദേശ ഏജൻസികൾ വഴിയുള്ള വിഭവസമാഹരണം മേൽനിർദേശങ്ങൾക്കനുസരിച്ചാകണം.

5. *വിദ്യാഭ്യാസ വികസനത്തിനായി വിവിധ ഏജൻസികൾ സ്വതന്ത്രമായി സാമ്പത്തികം വിനിയോഗം ചെയ്യുന്നത് അവസാനിപ്പിക്കണം. വിവിധ ഏജൻസികൾ വഴി ശേഖരിക്കാവുന്ന സാമ്പത്തികത്തിന്റെ ഏകോപനം (Pool) നടക്കണം.*

വിദ്യാഭ്യാസ വകുപ്പ്, എസ്.സി.ഇ.ആർ.ടി, ഡയറ്റ്, വിവിധ സ്കീമുകൾ, വിദേശ ഏജൻസികളുടെ സഹായത്താലുള്ള ഡി.പി.ഇ.പി. പോലുള്ള പദ്ധതികൾ, തദ്ദേശ സ്വയം രണ സ്ഥാപനങ്ങൾ ഇവയെല്ലാം വിദ്യാഭ്യാസ ഗുണനിലവാരം ഉയർത്താനുള്ള പരിപാടികൾക്കായി സാമ്പത്തികം സ്വരൂപിക്കുകയും ചെലവാക്കുകയും ചെയ്യുന്നുണ്ട്. പല പരിപാടികളും പുനരാവർത്തിക്കപ്പെടുന്നു (overlap). ഇത് ഒഴിവാക്കപ്പെടണമെങ്കിൽ; പരിപാടികൾക്ക് ഐകരൂപ്യം വരണമെങ്കിൽ പരിപാടികൾ ആസൂത്രണം ചെയ്യുന്ന തലത്തിൽത്തന്നെ വരുമാന സ്രോതസ്സുകളുടെ ഏകോപനവും നടക്കണം. കൃത്യമായ അക്കാദമിക ആസൂത്രണം നടത്തുകയും ഗ്രാമപഞ്ചായത്ത്/മുനിസിപ്പാലിറ്റി, ബ്ലോക്ക് പഞ്ചായത്ത്, ജില്ലാ പഞ്ചായത്ത് തലങ്ങളിൽ വിദ്യാഭ്യാസ പ്ലാനുകൾ ഉണ്ടായാൽ പരിപാടികളുടെ പുനരാവർത്തനം (duplication) ഒഴിവാക്കുകയും അതത് തലങ്ങളിൽ പരിപാടികളുടെയും സാമ്പത്തിക സ്രോതസ്സുകളുടെയും ഏകോപനം സാധ്യമാകുകയും ചെയ്യും. സുതാര്യമായ മാനദണ്ഡങ്ങൾക്കനുസരിച്ചാകും ഓരോ തട്ടിലും സാമ്പത്തിക ഏകോപനവും സമാഹരണവും വിനിയോഗവും നടക്കേണ്ടത്.

6. *വിദ്യാഭ്യാസ സ്ഥാപനാടിസ്ഥാനത്തിൽ വാർഷിക പ്ലാനും ബഡ്ജറ്റും തയ്യാറാക്കണം.*

സ്ഥാപനങ്ങൾക്ക് പ്രധാനമായും ഭരണപരമായ കാര്യങ്ങൾക്കും അക്കാദമിക കാര്യങ്ങൾക്കുമാണ് ചെലവുകൾ വരുന്നത്. അധ്യാപക/അധ്യാപകേതര ജീവനക്കാർ എന്നിവരുടെ ശമ്പളം കണ്ടിജൻസി ചെലവുകൾ, കെട്ടിട നിർമാണം, മെയ്ന്റനൻസ്, ഉച്ചക്കഞ്ഞി എന്നിവ ഭരണനിർവഹണ ചെലവിനത്തിലും, പഠനബോധനപ്രവർത്തനങ്ങൾക്കാവശ്യമായ പരിശീലനങ്ങൾ വിവിധ പരിപാടികൾ, ലബോറട്ടറി, ലൈബ്രറി, കളിസ്ഥലം വികസനം എന്നിവ അക്കാദമിക ചെലവിലും ഉൾപ്പെടുത്താം. ഇവ സ്ഥാപനാടിസ്ഥാനത്തിൽ ഓരോ വർഷവും കൃത്യമായ പ്ലാൻ തയ്യാറാക്കുകയും ഇവയ്ക്ക് ആവശ്യമായ ബഡ്ജറ്റ് തയ്യാറാക്കുകയും വേണം. സ്ഥാപനങ്ങളുടെ വാർഷിക പ്ലാനിന്റേയും ബഡ്ജറ്റിന്റേയും സമാഹരണമാകണം പഞ്ചായത്ത് പ്ലാൻ. പഞ്ചായത്ത് പ്ലാനുകളുടെ സമാഹരണവും അനുപൂരകപരിപാടികളും ചേർന്നതാകണം ബ്ലോക്ക് പ്ലാനും ജില്ലാ പ്ലാനും ബഡ്ജറ്റിങ്ങും.

7. *കോളേജുകളിൽ ഫീസ് ശാസ്ത്രീയമായി പുനഃസംഘടിപ്പിക്കണം. പ്രവേശന സമയത്ത് സിഡിസി, പിറ്റിഎ എന്നീ പിരിവുകൾക്ക് വ്യക്തമായ മാനദണ്ഡം വേണം. ട്യൂഷൻ ഫീസ്, കോഴ്സ് ഫീസ്, സ്പെഷ്യൽ ഫീ എന്നിവയൊക്കെ പുനർനിർണയിക്കണം.*

സർവകലാശാലകൾ അവയുടെ ചെലവിന്റെ 20ശതാമാനം മാത്രമേ ഫീസായും മറ്റു ആഭ്യന്തര സ്രോതസ്സുകളിൽ നിന്നും ശേഖരിക്കാൻ പാടുള്ളൂ എന്നാണ് ജസ്റ്റിസ് പുന്നയ്യാ കമ്മറ്റി ശുപാർശ ചെയ്യുന്നത്. ഈ ശുപാർശയുടെ അടിസ്ഥാനത്തിൽ വേണം ഫീസ് പുനർനിർണയം നടത്താൻ. കോളേജുകളുടെയും സർവകലാശാലകളുടെയും ചെലവുകളുടെ Actual estimates-ഉം Normative estimates-ഉം തയ്യാറാക്കാൻ വിഷമമില്ല. അവയുടെ അടിസ്ഥാനത്തിൽ ഫീസ് പുനർനിർണയം നടത്താം. വരുമാനമനുസരിച്ച് Graded fees ഏർപ്പെടുത്തുകയും നിശ്ചിത പരിധിയിൽ താഴെ വരുമാനമുള്ളവരെ ഫീസിൽ നിന്ന് ഒഴിവാക്കുകയും ചെയ്യാം.

എന്നാൽ, കോഴിക്കോട് പോലുള്ള സർവകലാശാലകളിൽ കോഴ്സുനടത്തിപ്പുമായി ബന്ധപ്പെടാത്ത വിധത്തിൽ ചെലവിന്റെ 45 ശതാമാനം വരെ ഫീസായി ഈടാക്കുന്നു. സർവകലാശാലകളുടെ സാമ്പത്തികാവശ്യങ്ങൾ ഇത്തരം ഫീസ് വർധനവിലൂടെ പരിഹരിക്കാൻ കഴിയുമോ എന്നു സംശയമാണ്. സർവകലാശാലകളുടെ ധനപ്രതിസന്ധി പരിഹരിക്കാൻ പ്രത്യേകിച്ച് മാനദണ്ഡങ്ങളില്ലാതെ ഒരു സംഘം വിദ്യാർഥികളെ കറവപശുക്കളാക്കുന്നതിന്റെ ധാർമികതയും ചോദ്യം ചെയ്യപ്പെടേണ്ടതാണ്. ഇത്തരം അടവുകൾക്ക് പകരം ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ സാമ്പത്തിക ബാധ്യതകൾ ജനങ്ങളുടെ മുമ്പിൽ തുറന്ന് അവതരിപ്പിച്ചുകൊണ്ട് വിപുലമായ ചർച്ചകളിലൂടെ ഫീസ് പുനർനിർണയം നടത്തുന്നതാണ് ശാസ്ത്രീയം. PTA, CDC (കോളേജ് ഡവലപ്മെന്റ് കൗൺസിൽ) ഫണ്ടുകൾ കുട്ടി ഇടയ്ക്കുവെച്ച് എന്തെങ്കിലും കാരണവശാൽ കോഴ്സ് നിർത്തിപ്പോവുകയാണെങ്കിൽ തിരിച്ചു നൽകണം.

8. *ഗ്രാമ പഞ്ചായത്തുകൾ ഉൾപ്പെടെയുള്ള തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളെ സ്കൂൾ വിദ്യാഭ്യാസത്തിനാവശ്യമുള്ള ധനസമാഹരണ ചുമതല ഏൽപിക്കണം. ധനസമാഹരണം തദ്ദേശീയ സ്ഥാപനങ്ങൾക്ക് വ്യക്തമായ മാനദണ്ഡങ്ങൾക്കു വിധേയമായി തീരുമാനിക്കുന്ന വിദ്യാഭ്യാസ സെസ്സിലൂടെയാകാം. മാനദണ്ഡങ്ങളും സെസ്സിന്റെതോതും തീരുമാനിക്കുന്നതിന് ജില്ലാ വിദ്യാഭ്യാസ ധനകാര്യ കമ്മീഷനെ നിയമിക്കാം.*

ജനാധിപത്യപരമായ വിദ്യാഭാസ ക്രമത്തിൽ സ്കൂൾ വിദ്യാഭ്യാസത്തിൽ സമൂഹ പങ്കാളിത്തം ഉറപ്പുവരുത്താനുള്ള ഏറ്റവും ഫലപ്രദമായ മാർഗം അധികാര വികേന്ദ്രീകരണം തന്നെയാണ്. ഇന്നും ശമ്പളം നൽകുക എന്നതിനെ കവിഞ്ഞ് ഭൗതിക സൗകര്യങ്ങളുടെ വികാസവും അക്കാദമിക് സാഹചര്യങ്ങളുടെ മേൽനോട്ടവും ഉറപ്പുവരുത്താൻ സർക്കാർ ഫണ്ടിങ്ങിന് കഴിയുന്നില്ല. ഡി.പി.ഇ.പി. പോലുള്ള പ്രോജക്റ്റുകളുടെ ഫലപ്രാപ്തി വിലയിരുത്തേണ്ടതുണ്ട്. ഇന്നും വികസന പ്രവർത്തനങ്ങളുടെ നല്ലൊരു പങ്ക് രക്ഷാകർതൃ സമിതിയാണ് നിർവഹിക്കുന്നത് വികസനത്തിന് നേരിട്ട് ചെലവുചെയ്യാൻ ഭൂരിപക്ഷം മാനേജ്മെന്റുകളും തയ്യാറല്ല. അതുകൊണ്ട് മേൽസൂചിപ്പിച്ച ശുപാർശ പ്രസക്തമാണ്.

9. *പ്രൊഫഷണൽ ബിരുദധാരികളെ കൂടുതലായി ഉപയോഗിക്കുന്ന സ്വകാര്യ ആസ്പത്രികളും വ്യവസായങ്ങളും യഥാർഥ ഗുണഭോക്താക്കൾ എന്ന നിലയിൽ പ്രൊഫഷണൽ പരിശീലന ചെലവിലേക്ക് പണം നൽകണം. പ്രൊഫഷണൽമാർ രാജ്യം വിട്ട് പുറത്തുപോകുമ്പോൾ അവരെ പരിശീലിപ്പിക്കാൻ ചെലവായ തുക സർക്കാരിലേക്ക് മടക്കി അടക്കണം.*

വിദ്യാഭ്യാസത്തിന്റെ ഗുണഭോക്താക്കൾ വിദ്യാർഥികൾ തന്നെയാണ് എന്ന നിലപാടാണ് ഇന്ന് ഗവണ്മെണ്ട് കൈക്കൊള്ളുന്നത്. വിദ്യാഭ്യാസം സാമൂഹ്യ അധ്വാന ശേഷികളുടെയും പ്രാപ്തികളുടെയും വളർച്ചയാണെന്ന നിലപാടിന് വിരുദ്ധമാണിത്. വ്യക്തിഗതമായ ഗുണത്തിൽ മാത്രമുള്ള ഊന്നൽ സാമൂഹ്യനീതിക്കും സമത്വ സങ്കൽപത്തിനും നിരക്കുന്നതല്ല. ലാഭാധിഷ്ഠിത സമൂഹ വ്യവസ്ഥയിലാണ് വിജ്ഞാനം മൂലധനമാകുന്നത്. മൂലധനം നിയന്ത്രിക്കുന്നതാരാണോ, അവർ തന്നെ ഗുണഭോക്താക്കളായി മാറുന്നു. അതു സർക്കാരെങ്കിൽ സർക്കാർ, സ്വകാര്യ സ്ഥാപനങ്ങളെങ്കിൽ അവർ അതുപോലെ പ്രധാനം 'മസ്തിഷ്കച്ചോർച്ച' എന്ന ഓമന പേരിൽ അറിയപ്പെടുന്ന കയറ്റുമതിയാണ്. ഇവിടെ പഠനം നടത്തി വിദേശത്തു ജോലി ചെയ്യുന്നവർ ഇന്ത്യയുടെ വികാസത്തെയോ മൂലധന രൂപീകരണത്തേയോ ഒരു വിധത്തിലും സഹായിക്കുന്നില്ല. പകരം അവരുടെ ജ്ഞാനം മറ്റു രാജ്യങ്ങളിൽ വിൽക്കുന്നു. അതുകൊണ്ട് അവർ പണം തിരിച്ചടക്കേണ്ടതുമാണ്. തിരിച്ചു വാങ്ങുമ്പോൾ

ഒരു നിശ്ചിത കാലയളവ് കണക്കാക്കി അതിനുള്ളിൽ തിരിച്ചടയ്ക്കാനുള്ള സൗകര്യം ചെയ്തു കൊടുക്കണം. ചെറിയ കാലയളവിൽ പോകുന്നവരും പണം തിരിച്ചടക്കണം.

10. *സ്വകാര്യ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഒരു വ്യക്തിയുടേതാകാനോ ഉടമസ്ഥാവകാശം സ്ഥാപിക്കാനോ പാടില്ല. പൊതു വിദ്യാഭ്യാസം നൽകുന്ന സ്ഥാപനങ്ങളായതുകൊണ്ട് ആസ്തികൾ സമൂഹത്തിന്റേതായി പരിഗണിക്കണം. സുപ്രീംകോടതി വിധി അനുസരിച്ച് ട്രസ്റ്റുകൾക്കോ ചാരിറ്റബിൾ സൊസൈറ്റികൾക്കോ മാത്രമേ എഞ്ചിനീയറിംഗ് കോളേജുകൾ പോലും നടത്താനുള്ള അവകാശമുള്ളു.*

മുൻസൂചിപ്പിച്ച വിവരങ്ങൾ അനുസരിച്ച് ഉടമസ്ഥാവകാശമുള്ള വ്യക്തികളും ഏജൻസികളും ഇപ്പോൾ തന്നെ കാര്യമായ മുതൽ മുടക്ക് നടത്തുന്നില്ല. അതേസമയം അതു വിൽക്കാനും കൈമാറാനുമുള്ള അധികാരം അവർക്കു മാത്രമാണുതാനും. അധ്യാപക നിയമനത്തിൽ വൻതോതിൽ കോഴ വാങ്ങുകയും അക്കൗണ്ടുകൾ ഹാജരാക്കാതിരിക്കുകയും ചെയ്യുന്നതും ഈ ആനുകൂല്യം ഉപയോഗിച്ചാണ്. പബ്ലിക് ട്രസ്റ്റുകളാകുമ്പോൾ വരവുചെലവു കണക്കുകൾ സുതാര്യമായിരിക്കും. താല്പര്യമുള്ളവർക്ക് പണം നിക്ഷേപിക്കുകയും ചെയ്യാം. ധർമ്മസ്ഥാപനങ്ങളായാൽ അവയുടെ ആനുകൂല്യങ്ങളും ലഭിക്കും.

11. *പൊതു വിദ്യാഭ്യാസത്തിലെ അക്കാദമിക് പ്രവർത്തകരുടെ (അധ്യാപകർ, അനധ്യാപകർ) നിയമനം പൊതുമാനദണ്ഡങ്ങളനുസരിച്ചാകണം. പൊതുമാനദണ്ഡ ങ്ങൾ ജനങ്ങൾക്കു വേണ്ടി ഗവൺമെണ്ട് നിർണയിക്കണം. മാനദണ്ഡങ്ങൾ വിദ്യാഭ്യാസ ത്തിന്റെ ഗുണനിലവാരം, തുല്യത, സാമൂഹ്യനീതി, പുറംതള്ളപ്പെടുന്നവർക്കും ന്യൂനപക്ഷങ്ങൾക്കുമുള്ള അംഗീകാരം എന്നിവ ഉറപ്പുവരുത്തുന്നതാകണം. സ്വകാര്യ ഏജൻസികൾക്കും ഇവ നടപ്പിലാക്കാനുള്ള ബാധ്യതയുണ്ട്.*

വിദ്യാഭ്യാസരംഗത്ത് അധ്യാപക നിയമനത്തിൽ നടക്കുന്ന സ്വജനപക്ഷപാതവും കോഴയും ഗുണനിലവാരത്തെയും അധ്യാപകരുടെ അർപ്പണബോധത്തെയും ബാധിച്ചിട്ടുണ്ടെന്നുള്ളത് പകൽപോലെ വ്യക്തമാണ്. എന്നിട്ടും ഇതിനെതിരെ നടപടികളെടുക്കാനോ പൊതുജനങ്ങളുടെ നിലപാടുകൾ പരിശോധിക്കാനോ ആരും തയ്യാറാകുന്നില്ല. ന്യൂനപക്ഷ സംരക്ഷണം ഉറപ്പുവരുത്തിക്കൊണ്ടുതന്നെ ജനാധിപത്യപരമായ അഭിപ്രായ രൂപീകരണത്തിന്റെ അടിസ്ഥാനത്തിൽ പൊതുമാനദണ്ഡങ്ങൾ നടപ്പിലാക്കാൻ ഗവൺമെണ്ട് മുൻകൈയെടുക്കേണ്ടതാണ്.

12. *സർവകലാശാലയിലെ വകുപ്പുതലവൻമാർക്കും കോളേജ് പ്രിൻസിപ്പൽമാർക്കും യഥാ ക്രമം ഫാക്കൽറ്റി കൗൺസിലിന്റെയും കോളേജ് കൗൺസിലിന്റെയും അംഗീകാരത്തോ ടുകൂടി സാമ്പത്തിക നിർവഹണത്തിൽ സ്വയാധികാരം വികേന്ദ്രീകരിച്ച് നൽകണം. വിവിധ ഏജൻസികളിൽ നിന്ന് ഗവേഷണ പ്രോജക്റ്റുകൾ എടുക്കുന്ന അധ്യാപകർക്ക് അവ സംബന്ധിച്ച സാമ്പത്തിക കാര്യത്തിൽ സ്വന്തമായി തീരുമാനമെടുക്കാനും ചെലവാക്കാനും അവകാശം നൽകണം. ഓഡിറ്റിനുള്ള ഏർപ്പാടുകൾ മാത്രം ചെയ്താൽ മതി.*

ഇന്ന് സർവകലാശാലകളിൽ നിലനിൽക്കുന്ന കേന്ദ്രീകരണം ബ്യൂറോക്രാറ്റിക് നിലപാടുകളും ഗവേഷണ പ്രോജക്റ്റുകൾ ഏറ്റെടുക്കുന്നതിനും അക്കാദമിക് പ്രവർത്തനങ്ങൾ ഫലപ്രദമായി നടത്തുന്നതിനും എതിരാണ്. ഇതിൽ മാറ്റം വന്നാലേ പ്രവർത്തനം സുഗമമാകൂ. ഓരോ പ്രോജക്റ്റിനും Institutional Charge എന്ന നിലയിൽ സർവകലാശാലകൾക്ക് ഒരു വിഹിതം കൈപ്പറ്റാം. അതൊഴിച്ച് ബാക്കിയുള്ള മുഴുവനും Principal Investigator എന്ന പേരിൽ നിക്ഷേപിക്കുകയാണ് വേണ്ടത്. ഇന്ന് ഒരു അധ്യാപകനും പ്രോജക്റ്റുകൾ ഏറ്റെടുക്കാൻ തയ്യാറല്ലാത്തതുകൊണ്ട് Institutional Charge

എന്ന നിലയിലുള്ള പണം പോലും സർവകലാശാലയ്ക്ക് ലഭിക്കുന്നില്ല. ഗവേഷണങ്ങൾ നടക്കാത്തതു കൊണ്ട് സർവകലാശാലകൾക്ക് സമൂഹത്തോടുള്ള ധർമ്മം നിറവേറ്റാൻ കഴിയുന്നില്ല. കോളേജുകളുടെ സ്ഥിതിയും വ്യത്യസ്തമല്ല.

13. *സർവകലാശാലകളുൾപ്പെടെയുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ധനവിനിയോഗവും കണക്കു സൂക്ഷിപ്പും സുതാര്യമായിരിക്കണം.*

പൊതുസ്ഥാപനങ്ങളെന്ന നിലയിൽ ഇവയുടെ കണക്കുകൾ അറിയാനുള്ള അവകാശം ജനങ്ങൾക്കുണ്ട്. ഓരോ സ്ഥാപനവും നേരിടുന്ന ധനവിനിയോഗ പ്രശ്നങ്ങൾ ജനങ്ങളെ അറിയിച്ച് അവക്ക് പരിഹാരം തേടാനുള്ള ബാധ്യതയും സ്ഥാപനങ്ങൾക്കുണ്ട്. സുതാര്യതയാണ് പലപ്പോഴും ഇത്തരം പ്രശ്നങ്ങൾ പരിഹരിക്കാനുള്ള ജനാധിപത്യപരമായ മാർഗം.

14. *കേന്ദ്ര-സംസ്ഥാന സർക്കാരുകളുടെ മൊത്തം ദേശീയവരുമാനത്തിൽ നിന്ന് ഒരു നിശ്ചിത വിഹിതം വിദ്യാഭ്യാസത്തിനുവേണ്ടി മാറ്റിവെക്കുന്ന വിധത്തിൽ ആസൂത്രണം ചെയ്യണം.*

വിദ്യാഭ്യാസം ഭാവി സമൂഹത്തിന്റെ അധ്വാനശേഷിയുടെയും പ്രാപ്തികളുടെയും ഉല്പാദനമാണെങ്കിൽ അത് അധ്യാപകർക്കു ശമ്പളം നൽകിയതുകൊണ്ടു മാത്രം നിറവേറ്റാവുന്ന ഒന്നല്ല. വിദ്യാഭ്യാസം നേടുന്ന വ്യക്തികളുടെ രക്ഷിതാക്കളുടെ താല്പര്യമുണ്ട്, ജനങ്ങളുടെ താല്പര്യമുണ്ട്, ഗുണഭോക്താക്കളായ വ്യവസായികളുടെ താല്പര്യമുണ്ട്. ഇവയെല്ലാം ഉൾക്കൊള്ളുന്ന വിധത്തിൽ സമഗ്രമായ വിദ്യാഭ്യാസ ധനാസൂത്രണമാണ് ആവശ്യം. അതിന് ഏറ്റവും ഫലപ്രദമായ മാർഗം സംസ്ഥാനത്തിന്റെ വിവിധ സ്രോതസ്സുകളിൽ നിന്നുള്ള മൊത്തവരുമാനത്തിന്റെ ഒരു വിഹിതം വിദ്യാഭ്യാസ ത്തിനുവേണ്ടി മാറ്റിവെയ്ക്കുകയും വരുമാനമുണ്ടാകുന്ന സ്രോതസ്സുകളെ ആധാരമാക്കി അനുപാതം നിശ്ചയിക്കുകയുമാണ്. സ്റ്റേറ്റ് വിഹിതം, തദ്ദേശ സ്ഥാപനങ്ങളുടെ വിഹിതം, ഗുണഭോക്താക്കളുടെ വിഹിതം, രക്ഷിതാക്കളുടെ വിഹിതം, മറ്റു സ്രോതസ്സുകളിൽ നിന്നുള്ളവ (ട്രസ്റ്റുകൾ, ധർമ്മ സ്ഥാപനങ്ങൾ, NRI)എന്നിങ്ങനെ അത് വേർതിരിക്കാം.

15. *സർവകലാശാലകളിൽ മേൽപറഞ്ഞവ കൂടാതെ പൂർവ വിദ്യാർഥിസമിതികൾ, പ്രോജക്റ്റ് ഫണ്ടിങ്ങ് ഏജൻസികൾ, കൺസൽറ്റൻസി, എക്സ്റ്റൻഷൻ എന്നിവയും വിഭവസമാഹരണ ത്തിന് പരിഗണിക്കാം.*

സർവകലാശാലകളിലെയും കോളേജുകളിലെയും പൂർവവിദ്യാർഥികളുടെ സഹകരണം ഫലപ്രദമായി ഉപയോഗപ്പെടുത്താം. സർവകലാശാലകളിൽ സാമൂഹ്യ വികസനത്തിനുള്ള വിഭവകേന്ദ്രങ്ങളായി മാറുമെന്ന സങ്കൽപം പ്രായോഗികമാക്കുകയും അതിനെ ആധാരമാക്കി സർവകലാശാല ഉല്പാദിപ്പിക്കുന്ന വിജ്ഞാനം സമൂഹത്തിനു കൈമാറുകയയും ചെയ്യാം. ഇതിനായി കമ്മ്യൂണിറ്റി എഡ്യുക്കേഷൻ സെന്ററുകൾ, പ്രാദേശിക ലാബറട്ടറികൾ, സയൻസ് ഷോപ്പുകൾ, ഇൻഫർമേഷൻ കിയോസ്കുകൾ, വിദൂരവിദ്യാഭ്യാസ കേന്ദ്രങ്ങൾ മുതലായവ സർവകലാശാലകൾക്കു സ്ഥാപിക്കാം. അവ പ്രവർത്തിപ്പിക്കുന്നതിനുള്ള ചെലവും Institutional Charge-ഉം ഗുണഭോക്താക്കളിൽ നിന്ന് ഈടാക്കാം. ഒരു സർവകലാശാല ആരംഭിച്ചിരിക്കുന്നതുപോലെ ബിരുദങ്ങൾ ഫ്രാഞ്ചൈസ് ചെയ്യുന്ന ഏർപ്പാട് ഒഴിവാക്കണം.

16. *അധിക ധനസഹായം വേണ്ട സ്ഥാപനങ്ങളുടെ ആവശ്യങ്ങൾ നിർണയിക്കുന്നതിനും ധനസഹായം എങ്ങനെ സമാഹരിക്കാമെന്ന് നിർദേശിക്കുന്നതിനും ഒരു വിദ്യാഭ്യാസ ഫൈനാൻസ് കമ്മീഷനെ നിയമിക്കണം.*

വിദ്യാഭ്യാസ രംഗം ഒരു ബൃഹത്തായ ധനവിനിയോഗ മേഖലയായതുകൊണ്ട് അതിന് ഒരു പൊതു ധനവിനിയോഗ രീതിയുണ്ടാകണം. കൂടാതെ പ്രത്യേക ആവശ്യങ്ങളുള്ള, പ്രത്യേകിച്ച് പിന്നോക്ക പ്രദേശങ്ങളിൽ, പുറന്തള്ളപ്പെടുന്ന ജനവിഭാഗങ്ങളുള്ള മേഖലകളിൽ പ്രവർ ത്തിക്കുന്ന സ്ഥാപനങ്ങളുടെ ആവശ്യം പരിഗണിക്കുകയും ആവശ്യമായ ധനസഹായം നൽകുകയും വേണം. ധനവിനിയോഗത്തിൽ നീതി നടക്കുമെന്നുറപ്പു വരുത്താൻ ഒരു സ്ഥിരം ഫൈനാൻസ് കമ്മീഷനെ നിയമിക്കുന്ന കാര്യം ആലോചിക്കേണ്ടതാണ്. അതിന് ജുഡീഷ്യൽ അധികാരമുണ്ടാകണം. Watch dog സ്വഭാവം വേണം. അത് നിർവഹണ ഏജൻസിയാകരുത്. ഇന്ന് യു ജി സി ചെയ്യുന്നതുപോലെ അക്കാദമിക് കാര്യങ്ങളിൽ ഇടപെടുകയും ചെയ്യരുത്.

17. *പരീക്ഷാച്ചെലവുൾപ്പെടെ സർവകലാശാലകളുടെയും വിദ്യാഭ്യാസ സംവിധാനത്തിന്റെയും ചെലവുകൾ ശാസ്ത്രീയമായി പുനർനിർണയം ചെയ്യണം. പരീക്ഷകളുടെ എണ്ണം കുറയ്ക്കുക, ആന്തരിക മൂല്യനിർണയം നടത്തുക, കോളേജുകൾക്ക് കൂടുതൽ ഉത്തരവാദിത്വം നൽകുക, കേന്ദ്രീകരണവും, ബ്യൂറോക്രാറ്റിക് പ്രവണത ഇല്ലാതാക്കുക തുടങ്ങിയവ ഇതിന്റെ ഭാഗമാണ്.*

വരുമാനം കൂട്ടുക മാത്രമല്ല ചെലവു കുറയ്ക്കുകയും പ്രധാനമാണ്. ഇന്ന് സർവകലാശാലകളെ വിദ്യാഭ്യാസ സ്ഥാപനങ്ങളും നടത്തുന്ന അനാവശ്യ ചെലവുകൾ കുറയ്ക്കുകയും കഴിയാവുന്നത്ര പ്രവർത്തനം പ്രാദേശികലത്തിൽ തന്നെ പൂർത്തിയാക്കുകയും ചെയ്യുകയാണ് ഫലപ്രദമായ മാർഗം. അതിനു സഹായകരമായ ഏറ്റവും പ്രധാനമായ മാറ്റമാണ് ഏറ്റവും അധികം പണം വിഴുങ്ങുന്ന പരീക്ഷകളെ പുനർനിർണയം ചെയ്യുക എന്നത്.

18. *വിവിധ സർവകലാശാലകൾ, ഹയർസെക്കണ്ടറി തലം വിദ്യാഭ്യാസ ആപ്പീസുകൾ എന്നിവിടങ്ങളിലെ അധ്യാപക-അധ്യാപകേതര ജീവനക്കാരെ പുനർവിന്യസിക്കുകയും ഫലപ്രദമായി ഉപയോഗിക്കുകയും വേണം.*

സർക്കാർ ശമ്പളം കൊടുത്ത് നിലനിർത്തുന്ന ഈ മേഖലയെ ഫലപ്രദമായി ഉപയോഗിക്കാനുള്ള ബാധ്യതയും സർക്കാരിന്റേതാണ്. അധ്വാന ശേഷിയുടെ ഫലപ്രദമായ വിന്യാസം ചെലവ് കുറയ്ക്കലിനുള്ള മാർഗം കൂടിയാണ്. അതിന് യാന്ത്രികമായ ഉത്തരവുകളല്ല വേണ്ടത്. സമൂഹ്യ ലക്ഷ്യങ്ങളെ മുൻനിർത്തി ജീവനക്കാരുടെ കൂട്ടായ, അർപ്പണ ബോധത്തോടെയുള്ള പ്രവർത്തനം ഉറപ്പുവരുത്തുകയാണ്.

# സ്കൂൾ വിദ്യാഭ്യാസം – കൈകാര്യകർതൃത്വം

1. ***വിദ്യാഭ്യാസ മാനേജ്മെന്റ് സംബന്ധമായ പഠനവും ഗവേഷണവും പരിശീലനവും ആവശ്യമായ തോതിൽ വിവിധ തട്ടുകളിൽ നൽകപ്പെടണം. അതിനു വേണ്ടത്ര പരിശീലിതരായ ആളുകളെ നിയോഗിക്കേണ്ടതുണ്ട്. അവർ നിലവിലുള്ള സ്ഥാപനങ്ങളിലോ പുതുതായി രൂപീകരിക്കുന്ന സ്ഥാപനത്തിലോ പ്രവർത്തിച്ചാൽ മതിയാകും. സ്കൂൾ, കോളേജ്, സർവകലാശാലാ തലങ്ങൾക്ക് അനുരൂപമായ പഠന മനനങ്ങൾ നടത്തേണ്ടതുണ്ട്. അതില്ലാതെ കേരളത്തിലെ വിദ്യാഭ്യാസ നിലവാരം സ്ഥായിയായി ഉയർത്താനാവില്ല.***

   കേരളത്തിലെ വിദ്യാഭ്യാസ വ്യവസ്ഥയുടെ പ്രധാന ദൗർബല്യം അതിന്റെ വ്യാപ്തിക്കും വൈവിധ്യത്തിനും ചേർന്ന മാനേജ്മെന്റ് അതിനില്ല എന്നതാണ്. ഡി.പി.ഐ., ഡി.ഡി., ഡി.ഇ.ഒ., എ.ഇ.ഒ. ഓഫീസ് ശൃംഖലയും എസ്.സി.ഇ.ആർ.ടി., ഡയറ്റ് സംവിധാനങ്ങളും മറന്നല്ല ഇതു പറയുന്നത്. പാഠ്യപദ്ധതിയുടെ നിരന്തരമായ പരിഷ്കാരം, പാഠപുസ്തക നിർമിതി, അധ്യാപക പരിശീലനവും പുനഃപരിശീലനവും എന്നിങ്ങനെയുള്ള അക്കാദമിക പ്രവർത്തനങ്ങളും അധ്യാപക നിയമനവും വിദ്യാർഥി പ്രവേശനവും പോലുള്ള കാര്യങ്ങളും കാര്യക്ഷമമായി ആവിഷ്കരിച്ച് നടപ്പാക്കുന്നതിന് മേൽപ്പറഞ്ഞ ഓഫീസ് വ്യൂഹത്തിന് കഴിയുന്നില്ല. അതിനു പ്രധാന കാരണം ശാസ്ത്രീയമായ വിദ്യാഭ്യാസ മാനേജ്മെന്റിന്റെ അഭാവമാണ്.

2. ***എയ്ഡഡ് സ്കൂളുകളിൽ സർക്കാരിനുള്ള പങ്ക് പുനർ നിർവചിക്കണം. ശമ്പളബാധ്യത സർക്കാരിനായതുകൊണ്ട് യോഗ്യരായ ഉദ്യോഗാർഥികളെ തെരഞ്ഞെടുത്ത് നിയമിക്കുന്നതിൽ സർക്കാരിനു പങ്കുവേണം. സർക്കാർ നിയമനത്തിനുള്ള സംവരണമടക്കമുള്ള വ്യവസ്ഥകൾ സ്വകാര്യ സ്കൂൾ നിയമനങ്ങൾക്കും ബാധകമാക്കണം.***

   ഈ നിയന്ത്രണം നിർദേശിക്കുന്നത് സ്വകാര്യ വിദ്യാലയങ്ങളുടെ മേൽ കൂച്ചുവിലങ്ങ് ഇടാനല്ല. അവയുടെ അക്കാദമിക നിലവാരം ഉയർന്നതായിരിക്കുമെന്ന് ഉറപ്പുവരുത്താനാണ്.

   കേരളത്തിൽ 3 തരം വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആണുള്ളത്. സർക്കാർ, എയ്ഡഡ്, അൺ എയ്ഡഡ്. എങ്കിലും വിദ്യാഭ്യാസ നിലവാരം പാലിക്കുന്നതിന്റെ, അതിന്റെ ഭാഗമായി പാഠ്യപദ്ധതിയും പാഠപുസ്തകങ്ങളും ഉണ്ടാക്കി വിതരണം ചെയ്യുന്നതിന്റെ, അധ്യാപകരുടെയും വിദ്യാർഥികളുടെയും യോഗ്യതകൾ നിർണയിക്കുന്നതിന്റെ ചുമതല സർക്കാരിനാണ്. ഉന്നത വിദ്യാഭ്യാസരംഗത്ത് ഈ ചുമതല സർവകലാശാലകൾക്കാണ്. സർക്കാരും എയ്ഡഡും തമ്മിലുള്ള വ്യത്യാസം സ്ഥാപനത്തിന്റെ ഉടമസ്ഥതയിലാണ്. എയ്ഡഡ് സ്കൂൾ സ്വകാര്യ വ്യക്തിയുടെയോ ഗ്രൂപ്പുകളുടെയോ വകയാണ്. അവയിലും സർക്കാർ സ്കൂളുകളിലും ജീവനക്കാർക്ക് സർക്കാർ ശമ്പളം കൊടുക്കുന്നു. അൺ എയഡഡ് സ്കൂളിൽ സർക്കാരിന് ഇത്തരം ബാധ്യതകളില്ല, നിയന്ത്രണങ്ങളേയുള്ളു.

3. ***സ്വകാര്യവ്യക്തികൾക്കും സംഘടനകൾക്കും സ്വന്തമായ താത്പര്യങ്ങളും ലക്ഷ്യങ്ങളും ഉണ്ടായിരിക്കാം. പക്ഷേ, സമൂഹവും സമൂഹത്തെ പ്രതിനിധീകരിക്കുന്ന ഗവൺമെന്റും ആവിഷ്കരിക്കുന്ന നിയമാവലികളും മാനദണ്ഡങ്ങളും എല്ലാ സ്ഥാപനങ്ങൾക്കും ഒരുപോലെ ബാധകമാകണം. വ്യത്യസ്തങ്ങളായ താത്പര്യങ്ങളെ പൊതു താത്പര്യങ്ങൾക്ക് ഹാനിവരുത്താതെ സമന്വയിപ്പിക്കുക എന്നത് ഗവൺമെന്റിന്റെ കടമയാണ്.***

   കേരളത്തിലെ എയ്ഡഡ് വിദ്യാലയങ്ങളുടെ മാനേജ്മെന്റ് സ്വഭാവത്തിനും വൈവിധ്യമുണ്ട്. മതസ്ഥാപനങ്ങളും ജാതിസംഘടനകളും സാംസ്കാരിക സംഘടനകളും വ്യക്തികളും

സ്കൂളുകൾ നടത്തുന്നു. ഈ ഓരോ സംഘടനയ്ക്കും വിദ്യാഭ്യാസത്തെക്കുറിച്ച് അവരുടേതായ കാഴ്ചപ്പാടുകൾ ഉണ്ട്. പൊതുവിദ്യാഭ്യാസത്തിന്റെ പൊതുലക്ഷ്യം ഏതു സംരഭകർ നടത്തിയാലും വ്യത്യസ്തമാകാൻ പാടില്ല. ജാതിമത സംഘങ്ങൾ, സാംസ്കാരിക സംഘങ്ങൾ, വ്യക്തികൾ എന്നിവരുടെ താൽപ്പര്യങ്ങൾ പൊതുവിദ്യാഭ്യാസരംഗത്തെ സ്വാധീനിക്കാതെ നോക്കേണ്ടതുണ്ട്. ആയതിനാൽ സമൂഹവും സമൂഹത്തെ പ്രതിനിധീകരിക്കുന്ന ഗവൺമെന്റും ആവിഷ്കരിക്കുന്ന നിയമാവലികളും മാനദണ്ഡങ്ങളും എല്ലാ സ്ഥാപനങ്ങളും ഒരുപോലെ പാലിക്കുന്നു എന്നുറപ്പുവരുത്തേണ്ടതുണ്ട്.

4. *തദ്ദേശഭരണ സ്ഥാപനങ്ങൾക്ക് വിദ്യാഭ്യാസ മാനേജ്മെന്റിൽ നിർണായകമായ പങ്ക് വഹിക്കാനുള്ള അവസരം അധികാര വികേന്ദ്രീകരണത്തിന്റെ ഭാഗമായി കൈവന്നിരിക്കുകയാണ്. ആയതിനാൽ ഓരോ തലത്തിലുമുള്ള ഭരണസ്ഥാപനങ്ങൾ വഹിക്കേണ്ട ധർമങ്ങൾ കൃത്യമായി നിർവചിക്കപ്പെടണം. സെൻ കമ്മിറ്റി നിർദേശിച്ചതുപോലെ കീഴ്തലങ്ങളിൽ ചെയ്യാവുന്ന കാര്യങ്ങൾ പ്രസ്തുത തലത്തിൽത്തന്നെ ചെയ്യാൻ അനുവദിക്കുകയും അതിന് സഹായകരമായ നയരൂപീകരണം മുകൾതലത്തിൽ ചെയ്യുകയുമാണ് വേണ്ടത്.*

ഏഴാം ക്ലാസുവരെയുള്ള പ്രൈമറി വിദ്യാലയങ്ങളുടെ നിയന്ത്രണാവകാശം ഗ്രാമപഞ്ചായത്തുകൾക്കും ഹൈസ്കൂൾ, ഹയർ സെക്കണ്ടറി സ്കൂൾ എന്നിവയുടേത് ജില്ലാ പഞ്ചായത്തുകൾക്കും ആണ്. ഹൈസ്കൂളുകളോട് ചേർന്നുള്ള പ്രൈമറി വിദ്യാലയങ്ങളുടെയും അധികാരം ജില്ലാ പഞ്ചായത്തിനാണ്. മുനിസിപ്പൽ പ്രദേശത്തുള്ള പ്രൈമറി, ഹൈസ്കൂൾ, ഹയർ സെക്കണ്ടറി എന്നിവ മുനിസിപ്പാലിറ്റികളുടെ നിയന്ത്രണത്തിലാണ്. എന്നാൽ ഈ അധികാരങ്ങൾ കൈകാര്യം ചെയ്യുന്നതിനുള്ള ഒരന്തരീക്ഷം ഇനിയും സംജാതമായിട്ടില്ല. തീരുമാനങ്ങൾ പലതും ഡിപ്പാർട്ടുമെന്റ് തലത്തിൽ കേന്ദ്രീകരിച്ച് എടുക്കുന്ന രീതിതന്നെയാണ് നിലവിലുള്ളത്. ഇതു മാറേണ്ടതുണ്ട്. ഓരോ തലത്തിലും ഉള്ള ഭരണസ്ഥാപനങ്ങൾ ചെയ്യേണ്ട കടമകൾ നിർവചിക്കപ്പെടേണ്ടതുണ്ട്.

5. *കുട്ടിയെയും കുട്ടിയുടെ സർവതോമുഖമായ വളർച്ചയെയും കേന്ദ്രബിന്ദുവാക്കിക്കൊണ്ടുവേണം വിദ്യാഭ്യാസരംഗത്തെ ഏതൊരു മാനേജ്മെന്റ് സംവിധാനത്തെക്കുറിച്ചും ഉള്ള കാഴ്ചപ്പാട് വികസിപ്പിക്കേണ്ടത്.*

പൊതുവിദ്യാഭ്യാസ നടത്തിപ്പിന്റേതായ സാങ്കേതികത്വംമൂലം ഇതിന്റെ പ്രത്യക്ഷ ഗുണഭോക്താവായ കുട്ടിക്ക് അവസാന പരിഗണന മാത്രമേ ലഭിക്കുന്നുള്ളൂ. പലപ്പോഴും കുട്ടിയുടെ വിദ്യാഭ്യാസ താൽപര്യം വിസ്മരിക്കപ്പെടുന്നു. മെച്ചപ്പെട്ട വിദ്യാഭ്യാസ തന്ത്രങ്ങൾ ആവിഷ്കരിക്കാൻ നിലവിലുള്ള വഴക്കമില്ലാത്ത നിയമങ്ങളും കീഴ്വഴക്കങ്ങളും തടസമായി നിൽക്കുന്നു. കുട്ടിയുടെ മെച്ചപ്പെട്ട വിദ്യാഭ്യാസത്തിനുവേണ്ടി നിലകൊള്ളേണ്ട സംവിധാനങ്ങൾ എന്നതിനുപകരം സംവിധാനങ്ങളുടെ നിലവിലുള്ള വഴക്കമില്ലായ്മ, ഉത്തരവാദിത്വമില്ലായ്മ, കെടുകാര്യസ്ഥതയും അനുസരിച്ചാവണം കുട്ടിയുടെ വിദ്യാഭ്യാസം എന്ന അവസ്ഥയാണ് ഇന്നുള്ളത്.

6. *അധ്യാപകർ, അധ്യാപകേതര ജീവനക്കാർ, വിദ്യാർഥികൾ എന്നിവരാണ് വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ പ്രധാന ആഭ്യന്തര ഘടകങ്ങൾ. രക്ഷിതാക്കളും സമൂഹവും ഈ പ്രക്രിയയുടെ ബാഹ്യഘടകങ്ങളാണ്. ആവശ്യമായ ഘട്ടങ്ങളിൽ തീരുമാനങ്ങളെടുക്കുന്ന പ്രക്രിയ ഓരോ തലത്തിലും കൂടുതൽ സുതാര്യവും ജനാധിപത്യപരവുമാകണം. ഇങ്ങനെയെടുക്കുന്ന തീരുമാനങ്ങൾ സമൂഹത്തിന്റെ പൊതുതാത്പര്യങ്ങൾക്ക് വിരുദ്ധവുമാകരുത്. ഇതിനു കഴിയണമെങ്കിൽ ആഭ്യന്തരമായും സാമൂഹികമായും പരമാവധി പങ്കാളിത്തം ഉറപ്പാക്കുന്ന സംവിധാനങ്ങൾ ഓരോ തട്ടിലും ഉണ്ടാകണം.*

വിദ്യാഭ്യാസം ഒരു സാമൂഹിക പ്രക്രിയയാണ്. അധ്യാപകർ, അധ്യാപകേതര ജീവനക്കാർ, വിദ്യാർഥികൾ എന്നിവർ ഈ പ്രക്രിയയിൽ പ്രത്യക്ഷമായും പങ്കെടുക്കുന്നു. എന്നാൽ വിദ്യാഭ്യാസ നയരൂപീകരണം നടത്തുന്നത് സമൂഹമാണ്. ഇങ്ങനെ രൂപീകരിക്കപ്പെട്ട കാഴ്ചപ്പാടിനനുസരിച്ചാണ് വിദ്യാഭ്യാസപ്രക്രിയ നടക്കുന്നത് എന്ന് ഉറപ്പുവരുത്തേണ്ടതുണ്ട്. മാത്രമല്ല, സ്ഥാപനാടിസ്ഥാനത്തിൽ ഇവ പരിപാലിക്കപ്പെടുന്നു എന്ന് സമൂഹത്തെ ബോധ്യപ്പെടുത്തേണ്ടതുമുണ്ട്. ഇതിനു കഴിയണമെങ്കിൽ സ്ഥാപനങ്ങളും സമൂഹവും തമ്മിൽ ഒരു തരത്തിലുമുള്ള അകൽച്ച പാടില്ല. തീരുമാനങ്ങളെടുക്കുന്ന പ്രക്രിയയിൽ സമൂഹത്തിന്റെകൂടി ക്രിയാത്മക പങ്കാളിത്തം അനിവാര്യമാണ്. ഇതിനു സാധിക്കുംവിധം ഉള്ള സംവിധാനങ്ങൾ ഓരോ തലത്തിലും ഉണ്ടാകേണ്ടതുണ്ട്.

7. ***ചർച്ചകളിലൂടെയും സംവാദങ്ങളിലൂടെയും ഉരുത്തിരിഞ്ഞുവരുന്ന സമവായത്തിനടിസ്ഥാനമാക്കി സമൂഹം മുന്നോട്ടുവെയ്ക്കുന്ന മാർഗനിർദേശങ്ങൾക്കു വിധേയമായി വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ കൈകാര്യകർത്തൃത്വത്തിനുള്ള പൂർണസ്വാതന്ത്ര്യം അതതു സ്ഥാപനങ്ങൾക്ക് ഉണ്ടായിരിക്കണം. പൊതു മാർഗനിർദേശങ്ങൾ പാലിക്കുന്നുണ്ടോ എന്ന് വിലയിരുത്താൻ മോണിറ്ററിങ് സംവിധാനങ്ങൾ അനിവാര്യമാണ്.***

കേന്ദ്രീകൃതമായി തീരുമാനിക്കുന്ന കാര്യങ്ങളുടെ യാന്ത്രികമായ നടത്തിപ്പാണ് ഇന്ന് വിദ്യാഭ്യാസ സ്ഥാപനങ്ങൾ ചെയ്യുന്നത്. ഓരോ പ്രദേശത്തിന്റെയും സാമൂഹിക, സാംസ്കാരിക, സാമ്പത്തിക വൈവിധ്യങ്ങളും വൈജാത്യങ്ങളും ഉൾക്കൊള്ളാൻ ഇതുമൂലം കഴിയുന്നില്ല. സമൂഹം ചർച്ചകളിലൂടെയും സംവാദങ്ങളിലൂടെയും സമവായത്തിനടിസ്ഥാനമാക്കി മുന്നോട്ടുവെയ്ക്കുന്ന കാഴ്ചപ്പാടും നിർദേശങ്ങളും ഓരോ പ്രദേശത്തിന്റെയും സവിശേഷതകൾ കൂടി പരിഗണിച്ച് പൊതു കാഴ്ചപ്പാടിന് മാറ്റംവരാതെ നടപ്പാക്കാനുള്ള സ്വാതന്ത്ര്യം അതതു സ്ഥാപനങ്ങൾക്കുണ്ടാകണം. ആ സ്ഥാപനപരിധിയിൽവരുന്ന സമൂഹത്തെകൂടി പങ്കാളികളാക്കിക്കൊണ്ടുവേണം നടത്തിപ്പ് തന്ത്രങ്ങൾ ആവിഷ്കരിക്കാൻ. പൊതു കാഴ്ചപ്പാട് പരിപാലിക്കുന്നു എന്നുറപ്പുവരുത്താൻ സമൂഹത്തിനുകൂടി പങ്കാളിത്തമുള്ള മോണിറ്ററിങ് സംവിധാനങ്ങൾ ഉണ്ടാവണം.

8. ***അധ്യാപക/അനധ്യാപക നിയമനത്തിൽ സാമൂഹിക നിയന്ത്രണം ഉറപ്പാക്കണം.***

ഗവൺമെന്റ് സ്കൂളുകളിൽ പി.എസ്.സി. വഴിയാണ് അധ്യാപക നിയമനം നടക്കുന്നത്. എന്നാൽ മാനേജ്മെന്റ് സ്കൂളുകളിൽ മാനേജർമാർക്കാണ് നിയമനാധികാരം. യാതൊരു തത്വദീക്ഷയുമില്ലാതെയാണ് മാനേജ്മെന്റ് സ്കൂളുകളിൽ നിയമനം നടത്തുന്നത്. വൻ അഴിമതി ഈ രംഗത്ത് നടക്കുന്നു എന്നത് അനുഭവവേദ്യമാണ്. ഭരണഘടനാപരമായ സംവരണം പോലും സ്വകാര്യ സ്കൂൾ നിയമനകാര്യത്തിൽ അട്ടിമറിക്കപ്പെടുന്നു. സമൂഹത്തിന് ഇതെല്ലാം നോക്കിനിൽക്കുന്നതിനപ്പുറം ഒന്നും ചെയ്യാൻ കഴിയാത്ത അവസ്ഥയാണ് നിലനിൽക്കുന്നത്. എല്ലാവിധത്തിലുമുള്ള അഴിമതി നടത്തി നിയമനം നൽകുന്നവർക്ക് വേതനം നൽകാനുള്ള ബാധ്യത സർക്കാരിനാണ്. ഈ അവസ്ഥ മാറേണ്ടതുണ്ട്. നിയമനത്തിനുള്ള കൃത്യമായ മാനദണ്ഡങ്ങൾ സമൂഹം തീരുമാനിക്കുകയും അതുറപ്പുവരുത്തിക്കൊണ്ട് ഏതെങ്കിലും തരത്തിലുള്ള അർഹതാ മൂല്യനിർണയം നടത്തുകയും അതിൽ അർഹതനേടിയവരെ മാത്രം നിയമിക്കുന്ന സംവിധാനം ഉണ്ടാകേണ്ടതുണ്ട്. ഇങ്ങനെ ചെയ്യുമ്പോൾ ഓരോ വർഷവും വരാനിടയുള്ള ഒഴിവുകളുടെ മൊത്തം എണ്ണം കണക്കാക്കി അതിന്റെ ഒരു നിശ്ചിത ശതമാനം എണ്ണംകൂടി കൂട്ടി വേണം ലിസ്റ്റ് ഓരോ വർഷവും പ്രസിദ്ധീകരിക്കാൻ. സ്കൂൾ വിദ്യാഭ്യാസം തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളുടെ നിയന്ത്രണപരിധിയിലായതിനാൽ നിയമന കാര്യങ്ങൾ തദ്ദേശസ്വയംഭരണസ്ഥാപനങ്ങളുടെ കൂടി പങ്കാളിത്തം ഉറപ്പാക്കത്തക്കരീതിയിൽ പുനരാവിഷ്കരിക്കണം. ന്യൂനപക്ഷ സ്ഥാപനങ്ങൾക്കും ഇത് ബാധ

കമാക്കണം.

9. ***സ്ഥാപനങ്ങളുടെ മേലധികാരിയായ ഹെഡ്മാസ്റ്റർ/പ്രിൻസിപ്പൽ എന്നിവരെ അഭിരുചി അടിസ്ഥാനത്തിൽ നേരിട്ട് തെരഞ്ഞെടുക്കേണ്ടതാണ്.***

സർവീസ് അടിസ്ഥാനമാക്കി പ്രൊമോഷൻ നൽകിയാണ് ഇന്ന് സ്ഥാപനങ്ങളിലെ മേലധികാരികളായ ഹെഡ് മാസ്റ്റർ/പ്രിൻസിപ്പൽ എന്നിവരെ നിയമിക്കുന്നത്. ഇത് ഒട്ടേറെ പ്രശ്നങ്ങൾ സൃഷ്ടിക്കുന്നുണ്ട്. സ്ഥാപനാടിസ്ഥാനത്തിൽ മാനേജീരിയൽ ചുമതല വിഭാവനം ചെയ്യുകയും നടപ്പിലാക്കുകയും ചെയ്യുന്നതിന് നിർണായകമായ പങ്കു വഹിക്കുന്നത് ഹെഡ്മാസ്റ്റർ/പ്രിൻസിപ്പലാണ്. ഒരു നല്ല അധ്യാപകൻ/അധ്യാപികയായതുകൊണ്ട് മാനേജീരിയൽ റോളിൽ മികവ് പുലർത്താൻ കഴിയണം എന്നില്ല. ആയതിനാൽ ഈ രംഗത്തെ അഭിരുചി പരിശോധിച്ചുവേണം ഏതൊരാളെയും ഈ സ്ഥാനത്തേക്ക് പരിഗണിക്കേണ്ടത്. സ്കൂളിൽ നടക്കുന്നത് അക്കാദമിക പ്രവർത്തനങ്ങൾ ആയതിനാൽ അധ്യാപനവൃത്തിയിൽ പതിനഞ്ചുവർഷമെങ്കിലും അനുഭവജ്ഞാനമുള്ള വ്യക്തികളിൽ നിന്നാകണം മേധാവിയെ കണ്ടെത്തേണ്ടത്. ഇത്തരക്കാർക്ക് മൂന്നു വർഷമെങ്കിലും സേവന കാലാവധി ബാക്കിയുണ്ടാവുകയും വേണം. സ്ഥാപനത്തേയും സമൂഹത്തേയും പരസ്പരം ബന്ധിപ്പിക്കുവാനുള്ള അതിനിർണായകമായ കടമ ഓരോ സ്ഥാപനങ്ങളുടേയും മേധാവിക്കുണ്ട്.

10. ***പ്രൈമറിതലത്തിൽ പൊതുമേഖലയ്ക്കുതന്നെ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ നടത്തിപ്പിൽ മുൻകൈ നൽകേണ്ടതാണ്. പൊതുവിൽ പ്രൈമറി സ്കൂളുകൾ പഞ്ചായത്ത് സമിതികളുടെ പൊതു മാർഗരേഖയ്ക്കു കീഴിൽ പ്രവർത്തിക്കണം. സ്വകാര്യ ഏജൻസികളുടെ സ്കൂളുകളും പഞ്ചായത്ത് സ്ഥാപനങ്ങൾ തയ്യാറാക്കുന്ന നിയമങ്ങൾക്ക് വിധേയമായിരിക്കും. ഹയർ സെക്കണ്ടറി, വൊക്കേഷണൽ സ്കൂളുകളും പഞ്ചായത്ത് സമിതികൾക്കു കീഴിൽ വരണം.***

കുട്ടികൾക്ക് മെച്ചപ്പെട്ട വിദ്യാഭ്യാസ അവസരം പ്രദാനം ചെയ്യുക എന്നത് സമൂഹത്തിന്റെ കടമയാണ്. ഓരോ പ്രദേശത്തിന്റെയും സാമൂഹികവും സാമ്പത്തികവും സാംസ്കാരികവുമായ വൈവിധ്യങ്ങൾ പ്രാഥമിക വിദ്യാഭ്യാസ ഘട്ടത്തിൽ നിർണായകമായ സ്വാധീനം ചെലുത്തുന്നുണ്ട്. അധികാര വികേന്ദ്രീകരണത്തിന്റെ ഫലമായി പ്രാദേശിക ഗവൺമെന്റുകൾ വിദ്യാഭ്യാസരംഗത്ത് ഇടപെടാനുള്ള അവസരങ്ങൾ ഇന്നുണ്ട്. ആയതിനാൽ പ്രൈമറി സ്കൂളുകൾ പഞ്ചായത്ത് സ്ഥാപനങ്ങൾ തയ്യാറാക്കുന്ന പൊതു മാർഗനിർദേശങ്ങൾ അനുസരിച്ച് പ്രവർത്തിക്കണം. ഹൈസ്കൂളുകൾ, ഹയർ സെക്കണ്ടറി സ്കൂളുകൾ, വൊക്കേഷണൽ സ്ഥാപനങ്ങൾ എന്നിവയിലും വിവിധ തട്ടുകളിലുള്ള പഞ്ചായത്ത് സ്ഥാപനങ്ങൾക്ക് വിവിധ സഹായങ്ങൾ നൽകാൻ കഴിയും. ഇത് പ്രയോജനപ്പെടുത്തുംവിധം കൃത്യമായ മാനദണ്ഡങ്ങൾ നിർണയിക്കണം.

11. ***ഹൈസ്കൂളുകളോടനുബന്ധിച്ച് ധാരാളം പ്രൈമറി വിദ്യാലയങ്ങൾ പ്രവർത്തിക്കുന്നുണ്ട്. ഹൈസ്കൂളുകൾ ജില്ലാ പഞ്ചായത്തിന് കീഴിലും പ്രൈമറി സ്കൂളുകൾ ഗ്രാമപഞ്ചായത്തിന്റെ നിയന്ത്രണത്തിലുമാണ്. ഈ വൈരുധ്യം ഒട്ടേറെ അക്കാദമിക പ്രശ്നങ്ങളുണ്ടാക്കുന്നു. ആയതിനാൽ പ്രൈമറി സ്കൂളുകളുടെ നിയന്ത്രണം ഗ്രാമപഞ്ചായത്തുകൾക്ക് പൂർണമായും ലഭ്യമാക്കാൻ സഹായകമായവിധം ഹൈസ്കൂളുകളിൽനിന്നും വേർപെടുത്തണം.***

പ്രീ പ്രൈമറി മുതൽ ഹയർസെക്കണ്ടറി വരെയുള്ള ക്ലാസുകൾ ഉൾക്കൊള്ളുന്ന ധാരാളം വിദ്യാലയങ്ങൾ ഇന്ന് സംസ്ഥാനത്തുണ്ട്. ഭൂരിപക്ഷം സെക്കണ്ടറി സ്കൂളുകളിൽ പ്രൈമറി വിഭാഗമുണ്ട്. അക്കാദമികമായും നടത്തിപ്പുപരമായും ഒട്ടേറെ പ്രശ്നങ്ങൾ ഇത് സൃഷ്ടിക്കുന്നു.

**(a) അക്കാദമികം :** പ്രൈമറി തലത്തിലെ ബോധനതന്ത്രങ്ങൾ കുട്ടിയുടെ ബാല്യകാല പ്രകൃതവുമായി ബന്ധപ്പെട്ടാണ് ആവിഷ്കരിക്കേണ്ടത്. ചുറ്റുപാടുമായി ബന്ധപ്പെട്ട അന്വേഷണങ്ങൾക്കും അന്വേഷണരീതികൾക്കുമാണ് ഈ ഘട്ടത്തിൽ കൂടുതൽ പ്രാധാന്യം. കുട്ടികളുടെ മാനസികവും ശാരീരികവുമായ വികാസത്തിന് കൂടുതൽ പ്രാധാന്യം ഈ ഘട്ടത്തിൽ ആവശ്യമായിവരും. പ്രാദേശികമായ ഒട്ടേറെ അവസരങ്ങൾ പ്രയോജനപ്പെടുത്താം. കളിരീതികൾക്കും മറ്റും ബോധനശാസ്ത്രപരമായ പ്രാധാന്യം ഉള്ള ഘട്ടമാണിത്. അതുകൊണ്ടു തന്നെ അതിനനുസൃതമായ സ്കൂൾ അന്തരീക്ഷം ഒരുക്കേണ്ടതുണ്ട്. സെക്കണ്ടറി തലത്തിൽ ചിട്ടയായതും ആഴത്തിലുള്ളതുമായ അന്വേഷണങ്ങൾക്കും അന്വേഷണ രീതികൾക്കുമാണ് കൂടുതൽ പ്രാധാന്യം നൽകേണ്ടത്. കൗമാര പ്രകൃതവുമായി ബന്ധപ്പെട്ട ഈ ഘട്ടത്തിൽ അനുവർത്തിക്കേണ്ട ബോധനശാസ്ത്ര രീതികൾ കുട്ടികളുടെ വിവിധങ്ങളായ ശേഷികളും നൈപുണികളും വികസിക്കാൻ സഹായകമായ പഠനാന്തരീക്ഷം ആണ് ഒരുക്കേണ്ടത്.

**(b) നടത്തിപ്പ്:** പ്രൈമറി വിദ്യാലയങ്ങളുടെ നടത്തിപ്പ് ചുമതല ഗ്രാമപഞ്ചായത്തുകൾക്കും ഹൈസ്കൂൾ/ഹയർ സെക്കണ്ടറിയുടേത് ജില്ലാ പഞ്ചായത്തുകൾക്കുമാണ്. പ്രൈമറി വിദ്യാലയങ്ങൾ ഹൈസ്കൂളുകളോടു ചേർന്നാണെങ്കിൽ ഗ്രാമപഞ്ചായത്തുകൾക്ക് നിയന്ത്രണാധികാരം ഇല്ല. പ്രാഥമിക വിദ്യാഭ്യാസരംഗത്ത് ഒരു പഞ്ചായത്തിന് പൊതുവായ പദ്ധതികൾ ആവിഷ്കരിക്കുന്നതിന് ഇത് തടസമായി നിൽക്കുന്നു.

മുകളിൽപ്പറഞ്ഞ കാരണത്താൽ പ്രൈമറി വിദ്യാലയങ്ങൾ ഹൈസ്കൂളുകളിൽനിന്ന് വേർപെടുത്തേണ്ടത് അനിവാര്യമായിത്തീർന്നിരിക്കുന്നു.

12. *1-7 വരെ പ്രൈമറി ഘട്ടമായും 8-12 വരെ സെക്കണ്ടറി ഘട്ടമായും പരിഗണിച്ച് ആകണം വിദ്യാഭ്യാസ മാനേജ്മെന്റ് തന്ത്രങ്ങൾ ആവിഷ്കരിക്കേണ്ടത്.*

ഹൈസ്കൂൾ, ഹയർ സെക്കണ്ടറി സ്കൂളിൽനിന്ന് പ്രൈമറി വിഭാഗം വേർതിരിക്കണമെന്ന ശുപാർശ നടപ്പാക്കുന്നതോടെ ഒന്നുമുതൽ ഏഴുവരെ ക്ലാസുകളെ പ്രൈമറി ഘട്ടമായി കാണണം. ഗ്രാമപഞ്ചായത്ത് സംവിധാനങ്ങൾക്ക് വിദ്യാഭ്യാസത്തിന്റെ കൈകാര്യകർത്തൃത്വം സുഗമമാക്കാൻ ഇത് അനിവാര്യമാകും. നിലവിൽ ഹൈസ്കൂളുകൾക്കും ഹയർ സെക്കണ്ടറിക്കും വൊക്കേഷണൽ ഹയർ സെക്കണ്ടറിക്കും വ്യത്യസ്തങ്ങളായ മാനേജ്മെന്റ് സംവിധാനങ്ങളാണുള്ളത്. സ്കൂൾ വിദ്യാഭ്യാസം 12 ാം ക്ലാസുവരെ എന്ന പൊതു കാഴ്ചപ്പാടിന് വിരുദ്ധവും തടസവുമാകും ഇത്തരത്തിലുള്ള ഘടനകൾ. ഇവയെല്ലാം ഉദ്ഗ്രഥിച്ച് 8-ാം ക്ലാസ് മുതൽ 12-ാം ക്ലാസ് വരെ സെക്കണ്ടറി വിദ്യാഭ്യാസഘട്ടമായി ഒറ്റ മാനേജ്മെന്റ് സംവിധാനത്തിനു കീഴിൽ കൊണ്ടുവരണം. ജില്ലാ പഞ്ചായത്തുകൾക്ക് ഇതിൽ നിർണായകമായ സ്ഥാനമുണ്ടാകണം.

13. *ന്യൂനപക്ഷാവകാശങ്ങൾ ഭരണഘടനാപരമായി എന്തൊക്കെ എന്ന് ഒന്നുകൂടി വിശദമായി പരിശോധിക്കണം.*

ന്യൂനപക്ഷങ്ങൾക്ക് അവരുടെ തനത് സംസ്കാരം, ഭാഷ എന്നിവയുടെ തനിമ നിലനിർത്താനും കൈമാറാനുമുള്ള എല്ലാ സൗകര്യവും ഉണ്ടായിരിക്കണം. ഇത് പ്രസ്തുത സമൂഹത്തിലെ/സമുദായത്തിലെ വ്യക്തികളുടെയും സമൂഹത്തിന്റെയാകെയും ഗുണപരമായ ഉന്നമനത്തിനാകണം. അല്ലാതെ കേവലം സ്വത്ത് ആർജിക്കാനും അതിന്റെ കൈകാര്യകർത്തൃത്വത്തിനുള്ള അവകാശം നിലനിർത്താനും മാത്രമാകരുത്. സെക്കുലർ വിദ്യാഭ്യാസം സർക്കാർ ആവിഷ്കരിച്ച രീതിയിൽ നടപ്പാക്കാൻ ഏതു ന്യൂനപക്ഷ വിദ്യാലയവും ബാധ്യസ്ഥമായിരിക്കണം.

14. *ശാരീരികമായും മാനസികമായും വൈകല്യമുള്ള കുട്ടികളെ പൊതുധാരയിലേയ്ക്ക്*

*കൊണ്ടുവരാൻ സഹായകമായ സംവിധാനങ്ങൾ വികസിപ്പിക്കണം.*

സമൂഹത്തിലെ കുറെയേറെ കുട്ടികൾ ശാരീരികമായും മാനസികമായും വൈകല്യമുള്ളവരാണ്. ഇവരും സമൂഹത്തിന്റെ ഭാഗം തന്നെയാണ്. ആയതിനാൽ ഈ കുട്ടികളുടെ ആത്മവിശ്വാസം വളർത്താനുതകുന്ന തരത്തിലുള്ള ബോധന രൂപങ്ങളുടെ വികാസം ഗവേഷണബുദ്ധ്യാ ഏറ്റെടുക്കുകയും നടപ്പാക്കുകയും വേണം.

15. *ബ്ലോക്ക് പഞ്ചായത്ത് പരിധിയും ഉപജില്ലാ വിദ്യാഭ്യാസ പരിധിയും ഒന്നാകണം. (Co-termines)*

വിദ്യാഭ്യാസ ഉപജില്ലകളും ബ്ലോക്കും സ്വാഭാവികമായും ഒന്നല്ല. ബ്ലോക്ക് പഞ്ചായത്തിനെ വിദ്യാഭ്യാസവുമായി ബന്ധപ്പെടുത്തേണ്ടിയിരിക്കുന്നു. ബ്ലോക്ക് പഞ്ചായത്ത് പരിധിയും ഉപജില്ലാ വിദ്യാഭ്യാസ പരിധിയും ഒന്നാകണം. (co-termines). എ.ഇ.ഒ. കേഡറിലുള്ള തസ്തിക ബ്ലോക്ക് എഡ്യൂക്കേഷൻ ഓഫീസർ തസ്തികയാക്കി മാറ്റുകയും വേണം. ബ്ലോക്ക് എഡ്യൂക്കേഷൻ ഓഫീസറെ അക്കാദമിക കാര്യങ്ങളിൽ സഹായിക്കാൻ വിവിധ വിഷയങ്ങളിൽ പ്രാവീണ്യമുള്ള 8-10 പേർ ഉണ്ടാകണം. അക്കാദമിക മോണിറ്ററിങ് നടത്തേണ്ടത് ഈ ടീമായിരിക്കണം.

16. *വിദ്യാഭ്യാസ പ്രവർത്തനങ്ങൾ നടപ്പാക്കണമെങ്കിൽ വിദ്യാഭ്യാസം ഒരു ജനകീയപ്രവർത്തനമായി മാറണം. അതിനു സഹായകമായ സമിതികൾ അതതു തലങ്ങളിൽ രൂപീകരിക്കേണ്ടിവരും.*

വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്ക് പഞ്ചായത്ത് തലത്തിൽ കൂടുതൽ ശ്രദ്ധയും പരിഗണനയും കൈവരിക്കുകയും ജനകീയമായ വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്ക് വേദിയൊരുക്കുകയും ചെയ്യുമ്പോൾ നിലവിലുള്ള മറ്റു സംവിധാനങ്ങൾ സ്വാഭാവികമായും ഇതിന് അനുഗുണമായിത്തീരേണ്ടതുണ്ട്. ഇതിനു സഹായകമായവിധം മാനേജീരിയൽ സംവിധാനങ്ങളും വികേന്ദ്രീകരിക്കപ്പെടണം. അതുപോലെ വിദ്യാഭ്യാസ മാനേജ്മെന്റിന്റെ പുനരാവിഷ്കരണത്തെ സംബന്ധിച്ച് നിർദേശങ്ങൾ രൂപപ്പെടുത്തുമ്പോൾ സംസ്ഥാനതലം മുതൽ സ്കൂൾതലംവരെ ഓരോ ഘടകങ്ങളും വഹിക്കേണ്ട പങ്ക് നിർവചിക്കേണ്ടതുണ്ട്.

പഞ്ചായത്ത് തലത്തിൽ പി.ഇ.സി. പോലെ ബ്ലോക്ക് തലത്തിൽ വിദ്യാഭ്യാസ സമിതി രൂപീകരിക്കണം. ഈ സമിതിയുടെ കൺവീനർ ബ്ലോക്ക് വിദ്യാഭ്യാസ ഓഫീസർ ആയിരിക്കും. ബ്ലോക്കിൽ നടത്തുന്ന എല്ലാവിധ അക്കാദമിക പ്രവർത്തനങ്ങളും കോ-ഓർഡിനേറ്റ് ചെയ്യേണ്ട ചുമതല ബ്ലോക്ക് വിദ്യാഭ്യാസ ഓഫീസർക്കാണ്. ബ്ലോക്ക് തലമായിരിക്കണം വിദ്യാഭ്യാസത്തിനുള്ള സാങ്കേതിക സഹായ യൂണിറ്റ്. എല്ലാ തലത്തിലുമുള്ള-ഹൈസ്കൂൾ, ഹയർസെക്കണ്ടറി-അധ്യാപകർക്ക് പരിശീലനം നൽകേണ്ട ഉത്തരവാദിത്വം ബ്ലോക്ക് തലത്തിൽ നിർവഹിക്കപ്പെടേണ്ടിവരും. വിദ്യാഭ്യാസ പരിപാടികളുടെ അടിസ്ഥാന പ്രവർത്തന ഘടകം ഗ്രാമ പഞ്ചായത്തുകൾ/മുനിസിപ്പാലിറ്റികൾ ആയിരിക്കണം. പ്രൈമറി തലത്തിലെ അക്കാദമിക പ്രവർത്തനങ്ങളുടെ നടത്തിപ്പിനായി ഒരോ പഞ്ചായത്ത്/മുനിസിപ്പാലിറ്റിയിലും 10-12 പേർ അടങ്ങിയ അക്കാദമിക റിസോഴ്സ് ഗ്രൂപ്പുകൾ ഉണ്ടാകണം. അധ്യാപക പരിശീലനങ്ങൾ മറ്റു വിദ്യാഭ്യാസ പ്രവർത്തനങ്ങൾ എന്നിവ ആസൂത്രണം ചെയ്യുന്നതിനും നടപ്പാക്കുന്നതിനും നേതൃത്വം നൽകേണ്ടത് പഞ്ചായത്ത്/മുനിസിപ്പൽ വിദ്യാഭ്യാസ സമിതിക്ക് കീഴിലുള്ള ഈ അക്കാദമിക സമിതിയായിരിക്കണം. പ്രവർത്തനം ആസൂത്രണം ചെയ്യുമ്പോൾ ഓരോ സ്ഥാപനത്തിന്റെയും പ്ലാൻ ഉണ്ടാക്കുകയും ഉദ്ഗ്രഥിക്കുകയും വേണം.

ജില്ലാതലത്തിൽ വിദ്യാഭ്യാസ സമിതി ജില്ലാ പഞ്ചായത്തിന്റെ നേതൃത്വത്തിൽ രൂപീകരിക്കണം. ഈ സമിതിയുടെ കോ-ഓർഡിനേറ്റർ വിദ്യാഭ്യാസ ഡെപ്യൂട്ടി ഡയറക്ടറാകാവു

ന്നതാണ്. അക്കാദമിക് കമ്മിറ്റിയും രൂപീകരിക്കണം. ഡയറ്റ് പ്രിൻസിപ്പലിന് അക്കാദമിക് കമ്മിറ്റിയുടെ കൺവീനറുടെ ചുമതല നൽകാം.

നടക്കുന്ന മൊത്തം പ്രവർത്തനങ്ങളെ അക്കാദമികമെന്നും, ഫിനാൻസ്& ഭരണപരം എന്നും രണ്ടായി തിരിക്കാം.

| | | |
|---|---|---|
| സംസ്ഥാനതലം അക്കാദമികം | : | കരിക്കുലം രൂപീകരണം, പാഠപുസ്തക രചന, സംസ്ഥാനതല റിസോഴ്സ് പേർസൺ പരിശീലനം, അതിനാവശ്യമായ ഉപാധികൾ വികസിപ്പിക്കൽ. |
| ഫിനാൻസ് & ഭരണപരം | : | പൊതു പോളിസി തീരുമാനിക്കൽ, ജീവനക്കാരുടെ വേതനം സംബന്ധിച്ച ഉത്തരവാദിത്വം, ജില്ലകൾക്ക് കൈകാര്യം ചെയ്യാൻ കഴിയാത്ത ഭരണപരമായ കാര്യങ്ങൾ, രണ്ടോ അതിലധികമോ ജില്ലകൾക്ക് ബാധകമാകുന്ന പ്രശ്നങ്ങൾ -മാനേജ്മെന്റ്, ന്യൂനപക്ഷ മാനേജ്മെന്റുമായി ബന്ധപ്പെടുന്ന പ്രശ്നങ്ങൾഎന്നിവ. |
| ജില്ല അക്കാദമികം | : | പാഠപുസ്തകങ്ങളുടെ അച്ചടി വിതരണം, ജില്ലാതല റിസോഴ്സ് പേഴ്സണുകളുടെ പരിശീലനം. മൊഡ്യൂളുകൾ വികസിപ്പിക്കൽ, ജില്ലാ പ്ലാൻ തയ്യാറാക്കൽ, മാനേജ്മെന്റ്, ആസൂത്രണ പരിശീലനങ്ങൾ, മറ്റ് സവിശേഷ പരിശീലനങ്ങൾ നൽകൽ. |
| ഫിനാൻസ് & ഭരണപരം | : | ജീവനക്കാരുടെ നിയമനം (PSC മുഖേന), ട്രാൻസ്ഫർ, ബ്ലോക്ക് തലത്തിൽ കൈകാര്യം ചെയ്യാൻ കഴിയാത്ത പ്രശ്നങ്ങൾ പരിഹരിക്കൽ. |
| ബ്ലോക്ക്/മുനിസിപ്പാലിറ്റി അക്കാദമികം | : | Technical Unit, പരിശീലനങ്ങൾ ആസൂത്രണം ചെയ്യുകയും നിർവഹിക്കുകയും ചെയ്യേണ്ടത് ഈ തലത്തിലാണ്. |
| ഫിനാൻസ് & ഭരണപരം | : | ബ്ലോക്ക് പ്ലാൻ തയ്യാറാക്കൽ, ജീവനക്കാരുടെ നിയമനം, ട്രാൻസ്ഫർ എന്നിവയൊഴികെയുള്ള കാര്യങ്ങളിൽ എല്ലാ തീരുമാനങ്ങളും ഈ തലത്തിൽ കൈകാര്യം ചെയ്യണം. അക്കാദമികമായ ആവശ്യാനുസരണം അധ്യാപകരെ ഒരു സ്ഥാപനത്തിൽനിന്നും മറ്റൊരു സ്ഥാപനത്തിലേക്ക് വിന്യസിക്കാനുള്ള അധികാരം ഈ തലത്തിനുണ്ടാവണം. |
| പഞ്ചായത്ത് അക്കാദമികം | : | Functional unit, പഞ്ചായത്ത് പ്ലാൻ ബഡ്ജറ്റ് തയ്യാറാക്കൽ, ഇതിന് ആധാരമാക്കി സമഗ്രവിദ്യാഭ്യാസ പരിപാടി തയ്യാറാക്കൽ, നിർവഹിക്കൽ. |
| ഫിനാൻസ് & ഭരണപരം | : | സാമൂഹികസുരക്ഷയുടെ ഭാഗമായി നൽകുന്ന ഗ്രാന്റുകളും സ്കോളർഷിപ്പുകളും തീരുമാനിക്കലും വിതരണം ചെയ്യലും. |
| സ്കൂൾ | : | സ്കൂൾ പ്ലാൻ/സ്കൂൾ ബഡ്ജറ്റ് തയ്യാറാക്കൽ. സമഗ്ര വിദ്യാഭ്യാസ പരിപാടിയുടെ നടത്തിപ്പ്. |

ഇതിനാവശ്യമായ ഘടനാരൂപം താഴെ ചേർക്കുന്നു.




*സ്കൂൾ പ്ലാൻ*

പഞ്ചായത്തിലെ/മുനിസിപ്പാലിറ്റിയിലെ എല്ലാ വിദ്യാലയങ്ങളുടേയും സ്ഥിതി ഒരേ പോലെയാകില്ല. അവയ്ക്കോരോന്നിനും തനതായ പ്രശ്നങ്ങളുണ്ടാകും. ഇത്തരം സവിശേഷ പ്രശ്നങ്ങളും പൊതു പ്രശ്നങ്ങളും കണ്ടെത്തേണ്ടതുണ്ട്. നിലവിലുള്ള സ്ഥിതിയെക്കുറിച്ച് സുവ്യക്തമായ ധാരണ ഉണ്ടാകണം. ഓരോ വിദ്യാഭ്യാസ ഘട്ടത്തിലൂടെയും എന്തൊക്കെയാണ് സമൂഹം പ്രതീക്ഷിക്കുന്നത്, അത് നേടുന്നതിന് സഹായകരമായ എന്തൊക്കെ സാഹചര്യങ്ങളും സൗകര്യങ്ങളുമാണ് ഉണ്ടാകേണ്ടത്, ഇന്നുള്ളവ ഇതിന് എത്രമാത്രം പര്യാപ്തമാണ്, ഇനി കൂടുതലായി എന്തൊക്കെയാണ് വേണ്ടത് തുടങ്ങിയ കാര്യങ്ങൾ കൃത്യമായി ചിട്ടപ്പെടുത്തണം. ഇപ്പോൾ നടക്കുന്ന പ്രവർത്തനങ്ങളെ വിലയിരുത്തുകയും വേണം. കുട്ടിയുടെ സമഗ്രമായ വികസനത്തിന് ലഭിക്കേണ്ട മൊത്തം വിദ്യാലയാനുഭവങ്ങളെ പരിഗണിച്ചുകൊണ്ടും വിദ്യാലയ വികസനത്തിന് ആവശ്യമുള്ള മറ്റ് പ്രവർത്തനങ്ങളെ ഉൾക്കൊള്ളിച്ചുകൊണ്ടുമാണ് സ്കൂൾ പ്ലാൻ തയ്യാറാക്കേണ്ടത്. സ്കൂൾ പ്ലാൻ തയ്യാറാക്കുമ്പോൾ ഹ്രസ്വകാല, ദീർഘകാല ലക്ഷ്യങ്ങൾ മുന്നിൽ കാണണം. പഞ്ചായത്ത്/മുനിസിപ്പാലിറ്റി തലത്തിൽ നടപ്പാക്കാൻ പോകുന്ന സമഗ്രമായ വിദ്യാഭ്യാസ പരിപാടിയുടെ ഭാഗമായാണ് സ്കൂൾ പ്ലാൻ തയ്യാറാക്കുന്നത് എന്ന ധാരണയുണ്ടാകണം.

*പഞ്ചായത്ത്/മുനിസിപ്പൽ വിദ്യാഭ്യാസ രേഖ*

ഓരോ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടേയും പരിധിയിൽ വരുന്ന സ്കൂളുകൾ തയ്യാറാക്കിയ പ്ലാൻ ക്രോഡീകരിക്കുകയും പഞ്ചായത്ത്/മുനിസിപ്പാലിറ്റിയുടേതായ വിദ്യാഭ്യാസ രേഖ തയ്യാറാക്കുകയും വേണം. ഇതിന്റെ ജില്ലാടിസ്ഥാനത്തിലുള്ള ക്രോഡീകരണമായിരിക്കണം ജില്ലാ പ്ലാനിന്റെ മുഖ്യ ഘടകം.

ജില്ലയിലെ മുഴുവൻ വിദ്യാലയങ്ങളുടേയും ഗുണനിലവാരം ഉയർത്താനുള്ള ചുമതല ജില്ലാ പഞ്ചായത്തുകൾക്കുണ്ട്. ജില്ലാതലത്തിൽ റിസോഴ്സ് പേഴ്സണിനെ (ഡി.ആർ.

പി.) പരിശീലിപ്പിച്ചെടുക്കുക എന്ന ഉത്തരവാദിത്വം ജില്ലാ പഞ്ചായത്തുകൾ ഏറ്റെടുക്കണം. ഓരോ വിഷയത്തിനും ജില്ലാതലത്തിൽ ഡി.ആർ.പി.മാർ ആവശ്യമായി വരും. ഡയറ്റ്, എസ്.സി.ഇ.ആർ.ടി. എന്നിവയുടെ സഹകരണത്തോടെ ഡി.ആർ.പി.മാരെ പരിശീലിപ്പിക്കാവുന്നതാണ്. ഇതിനാവശ്യമായ പരിശീലന മോഡ്യൂൾ, കൈപ്പുസ്തകങ്ങൾ, പഠന സഹായികൾ എന്നിവ ലഭ്യമാക്കലും റിസോഴ്സ് പേഴ്സൺസിനെ നിരന്തരമായി ശക്തിപ്പെടുത്തലും വിദ്യാഭ്യാസ വകുപ്പിന്റെ സഹായത്തോടെ ജില്ലാ പഞ്ചായത്ത് ചെയ്യേണ്ടതാണ്. റിസോഴ്സ് പേഴ്സണിന്റെ ട്രെയിനിങ്ങിനപ്പുറം ഒരു പരിശീലനവും എസ്.സി.ഇ.ആർ.ടി., ഡയറ്റ് എന്നിവയുടെ ചുമതലയാകരുത്.

17. ***SCERT, DIET, ഓരോ തലത്തിലെയും Faculty groupകൾ എന്നിവ സ്ഥിരം സംവിധാനമാണെങ്കിലും അതിൽ ജോലി ചെയ്യുന്നവരെ ഒരു നിശ്ചിത കാലയളവിലേക്ക് കരാർ അടിസ്ഥാനത്തിൽ നിയമിക്കുകയായിരിക്കും നല്ലത്.***

സ്ഥിരം ജീവനക്കാർ സ്ഥാപനത്തിന്റെ നിലനിൽപ്പിനെ പ്രതികൂലമായി ബാധിക്കുന്ന സ്ഥിതി പലയിടത്തുമുണ്ട്. അതിൽ പ്രവർത്തിക്കുന്നവരെ മറ്റു വിദ്യാഭ്യാസ സ്ഥാപനങ്ങളിൽനിന്ന് താൽക്കാലികാടിസ്ഥാനത്തിൽ നിയമിക്കുന്നതാകും നല്ലത്.

18. ***പാഠപുസ്തകങ്ങളടക്കം പഠനോപാധികൾ അച്ചടിച്ച് വിതരണം ചെയ്യുന്നത് ജില്ലാടിസ്ഥാനത്തിലാക്കണം.***

പാഠപുസ്തകങ്ങളും പഠനോപാധികളും കൃത്യസമയത്ത് ലഭിക്കാത്തത് ഇന്നത്തെ ഒരു പ്രധാന പ്രശ്നമാണ്. ജില്ലയിലെ വിദ്യാഭ്യാസ ഗുണനിലവാരം ഉറപ്പാക്കാൻ ഉത്തരവാദപ്പെട്ട പ്രാദേശിക ഭരണകൂടം എന്ന നിലയിൽ ജില്ലാ പഞ്ചായത്തിന് അതിന്റേതായ ഉത്തരവാദിത്വമുണ്ട്. ആയതിനാൽ എസ്.സി.ഇ.ആർ.ടി. തയ്യാറാക്കുന്ന പാഠപുസ്തക സ്ക്രിപ്റ്റുകൾ അച്ചടിച്ച് വിതരണം ചെയ്യാനുള്ള ഉത്തരവാദിത്വം ജില്ലാ പഞ്ചായത്തുകൾക്ക് ആയിരിക്കണം. ഇതിന് സഹായകമാകുംവിധം ജില്ലയിലെ ബുക്ക് ഡിപ്പോകളെയും അതിലെ ജീവനക്കാരെയും ജില്ലാ പഞ്ചായത്തിന്റെ കീഴിൽ കൊണ്ടുവരണം.

19. ***സ്കൂൾ വിദ്യാഭ്യാസ ഘടനയിൽ പ്രവർത്തിക്കുന്ന എല്ലാവർക്കും (non teaching staff) വിദ്യാലയത്തിൽ നടത്തേണ്ട അക്കാദമിക പ്രവർത്തനങ്ങളെക്കുറിച്ച് ഓറിയന്റേഷൻ കോഴ്സുകൾ നൽകണം.***

അധ്യാപകർക്കു മാത്രമേ ഇന്ന് ഏതെങ്കിലും തരത്തിലുള്ള പുനഃപരിശീലനം നൽകുന്നുള്ളൂ. അനധ്യാപക വിഭാഗത്തിനും നടക്കുന്ന വിദ്യാഭ്യാസ പ്രവർത്തനങ്ങളെക്കുറിച്ച് വ്യക്തമായ ധാരണ നൽകേണ്ടതുണ്ട്. എങ്കിൽ മാത്രമേ കുട്ടിയെ കേന്ദ്രമാക്കിക്കൊണ്ടുള്ള വിദ്യാഭ്യാസ മാനേജ്മെന്റ് വികസിപ്പിക്കാനാവൂ.

## ഉന്നതവിദ്യാസം – കൈകാര്യകർതൃത്വം

സർക്കാറുകളും സർവകലാശാലയും മാനേജർമാരും -ചില കാര്യങ്ങളിൽ എല്ലാവരും ഇടപെടുന്നു. ചില കാര്യങ്ങളിൽ ആരും ഇടപെടുന്നില്ല. ആര് എന്ത് ചെയ്യണം എന്ന് തിട്ടമില്ലാത്ത ഒരു തരം അരാജകാവസ്ഥയാണ് ഉന്നത വിദ്യാഭ്യാസ രംഗത്ത്. ഉന്നത വിദ്യാഭ്യാസത്തിന്റെ ഗവർണൻസിൽ ഇടപെടുന്നവർ താഴെ പറയുന്നവരാണ്.

1. കേന്ദ്ര സർക്കാർ ഏജൻസികൾ.
2. സംസ്ഥാന സർക്കാർ.
3. സർവകലാശാലകൾ.
4. കോളേജ് പ്രിൻസിപ്പൽ/സർവകലാശാലാ വകുപ്പുമേധാവികൾ.
5. കോളേജ് മാനേജർമാർ.
6. തദ്ദേശ ഭരണസ്ഥാപനങ്ങൾ.

1. ***വിവിധ ഏജൻസികളുടെ പ്രവർത്തനങ്ങൾ വ്യവസ്ഥപ്പെടുത്തുന്നതു സംബന്ധിച്ച ഏതാനും നിർദ്ദേശങ്ങൾ ചുവടെ ചേർക്കുന്നു.***

UGC പോലുള്ള കേന്ദ്ര ധനസഹായ ഏജൻസികൾ സർവകലാശാലകളുടെയും കോളേജുകളുടെയും ദൈനംദിന പ്രവർത്തനങ്ങളിൽ ഇടപെടരുത്. സർവകലാശാലാ നിയമം എങ്ങനെയാകണമെന്നു നിർദ്ദേശിക്കുന്നതും നിർദ്ദേശം പാലിക്കാതിരുന്നാൽ ധനസഹായം നിഷേധിക്കുന്നതും സംസ്ഥാന സർക്കാറിന്റെ അധികാരങ്ങളിലുള്ള കൈകടത്തലാണ്. അതുപോലെ തന്നെ കോഴ്സുകളും പാഠ്യപദ്ധതികളും അടിച്ചേൽപ്പിക്കുന്നത് സർവകലാശാലകളുടെ സ്വയംഭരണത്തിൽ കൈകടത്തലാണ്. അധ്യാപക പരിശീലന /പുനപരിശീലന പരിപാടികൾക്ക് സഹായം നൽകുക, പിന്നോക്ക/അവികസിത പ്രദേശങ്ങൾക്ക് മുൻഗണന നൽകിക്കൊണ്ട് അടിസ്ഥാന സൗകര്യങ്ങളും ഗുണനിലവാരവും മെച്ചപ്പെടുത്താൻ കഴിയുന്ന രീതിയിൽ ധനസഹായം നൽകുക എന്നിവയാണ് ഇവ ചെയ്യേണ്ടത്.

2. ***വകുപ്പുമന്ത്രി, വകുപ്പു വിദ്യാഭ്യാസ സെക്രട്ടറി, വിവിധ തരം സെക്രട്ടറിമാർ അസിസ്റ്റന്റുമാർ എന്ന മാമൂൽ സംഘടനയാണ് സർക്കാറിന്റെ ഉന്നത വിദ്യാഭ്യാസ ഗവർണൻസ് വിഭാഗത്തിനുള്ളത്. ഇവരിലാർക്കും വിദ്യാഭ്യാസത്തിൽ പ്രാവീണ്യമോ താൽപര്യമോ ഉണ്ടായിക്കൊള്ളണമെന്നില്ല. വിദ്യാഭ്യാസത്തിൽ വൈദഗ്ധ്യമുള്ള ഒരാളെ സെക്രട്ടറിയാക്കുകയോ (നിയമ വകുപ്പ് സെക്രട്ടറി നിയമജ്ഞനാകണമെന്നുണ്ട്. ഇതുപോലെ) അക്കാദമിക കാര്യങ്ങളിൽ തീരുമാനമെടുക്കാനും അഭിപ്രായങ്ങൾ നൽകാനും പ്രാപ്തിയുള്ള ഒരു വിദ്യാഭ്യാസ വിദഗ്ധനെ സെക്രട്ടറിയറ്റ് സംവിധാനത്തിൽ ഉൾപ്പെടുത്തുകയോ വേണം. കോളേജ് വിദ്യാഭ്യാസ സെക്രട്ടറിയേറ്റിലേയും അവസ്ഥ ഇതുതന്നെയാണ്. ഒരു സീനിയർ പ്രിൻസിപ്പൽ അധീ:ഡയറക്ടറായി ഉണ്ടെങ്കിലും അക്കാദമിക കാര്യങ്ങളല്ല ഭരണപരമായ കാര്യങ്ങളാണ് ഈ ഉദ്യോഗസ്ഥനെ ഏൽപിച്ചിരിക്കുന്നത്.***

***അക്കാദമിക കാര്യങ്ങളിൽ നയതന്ത്ര രൂപീകരണത്തിനും ദിശാനിർണയത്തിനും പ്രാപ്തിയുള്ള ഒരു അക്കാദമിക വിഭാഗം ഡയറക്ടറേറ്റുകളിൽ വേണം. അക്കാദമിക കാര്യങ്ങളിലെങ്കിലും ഡയറക്ടറേറ്റുകൾക്ക് സെക്രട്ടറിയേറ്റുമായി നേരിട്ട് കാര്യങ്ങൾ***

*ചെയ്യുന്ന രീതി നടപ്പിൽ വരണം. അക്കാദമിക കാര്യങ്ങളുടെ തീരുമാനമെടുക്കേണ്ടത് അക്കാദമിക പിൻബലമുള്ളവരുമായി ആലോചിച്ചായിരിക്കണം.*

ഈ സംവിധാനങ്ങളുപയോഗിച്ച് ഉന്നത വിദ്യാഭ്യാസ രംഗത്തിന്റെ ദിശാ നിർണയമാണ് സർക്കാർ നടത്തേണ്ടത്. സർവകലാശാലകൾക്കും കോളേജുകൾക്കും നൽകാൻ കഴിയുന്ന ധനസഹായം നേരത്തേ തീരുമാനിക്കുകയും അത് സമയത്ത് ലഭ്യമാക്കുകയും ചെയ്യണം. സർവകലാശാലകളുടെയും കോളേജുകളുടെയും ദൈനംദിന നടത്തിപ്പിൽ ഇടപെടരുത്.

3. *സമൂഹത്തിന്റെ ആവശ്യങ്ങൾക്കനുസരിച്ച് ഉന്നത വിദ്യാഭ്യാസരംഗത്തെ വൈവിധ്യവൽക്കരിക്കാനും ഉന്നത വിദ്യാഭ്യാസത്തിന്റെ ഗുണമേന്മ ഉറപ്പുവരുത്താനും സർവകലാശാലകൾ ബാധ്യസ്ഥമാണ്. സർവകലാശാലയുടെ വിവിധ വേദികളും ഉദ്യോഗസ്ഥ സംവിധാനങ്ങളും വഴിയാണ് ഇതു നടക്കേണ്ടത്.*

   1. ഭരണകൂടത്തിന്റെ വിശാലമായ ദിശാനിർണയത്തിനകത്തു നിന്നുകൊണ്ടുള്ള പരിപൂർണമായ സ്വയം ഭരണം സർവകലാശാലക്കുവേണം.
   2. പതിവു ഭരണകാര്യങ്ങൾ കീഴ്ത്തട്ടുകളിലേക്ക് വീതിച്ചുകൊടുത്ത് അക്കാദമിക മോണിട്ടറിംഗിൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ വൈസ് ചാൻസലർക്കും പ്രൊ വൈസ് ചാൻസ്ലർക്കും ഡീൻമാർക്കും കഴിയണം.
   3. ബോർഡ് ഓഫ് സ്റ്റഡീസ്, ഫാക്കൽറ്റി, അക്കാദമിക് കൗൺസിൽ എന്നിവ കൂടുതൽ ഫലപ്രദമാകണം. കാലാനുസൃതമായി പാഠ്യ പദ്ധതി പരിഷ്ക്കരിക്കുക, പുതിയ പാഠ്യപദ്ധതി കൈകാര്യം ചെയ്യാൻ പറ്റുന്ന വിധത്തിൽ അധ്യാപകർക്ക് പുനഃ പരിശീലനം നൽകുക, പാഠ്യപദ്ധതി വിഭാവനം ചെയ്തരീതിയിലാണ് മൂല്യനിർണയം നടക്കുന്നതെന്നുറപ്പാക്കുക-ഇവ തൃപ്തികരകമായി നടപ്പാക്കുന്നതിനാവശ്യമായ പ്രവർത്തന സ്വാതന്ത്ര്യം ബോർഡ് ഓഫ് സ്റ്റഡീസിനുണ്ടാകണം. അക്കാദമിക് സ്റ്റാഫ് കോളേജോ സമാന്തര സംവിധാനങ്ങളോ നടത്തുന്ന അധ്യാപക പുനഃപരിശീലന പരിപാടികളുടെ ഉള്ളടക്കം തീരുമാനിക്കേണ്ടത് പഠന ബോർഡുകളാണ്.
   4. ഇതിനനുസൃതമായി അക്കാദമിക് കൗൺസിലും ശക്തിപ്പെടണം. പുതിയ കോഴ്സുകൾ, അവയ്ക്ക് അനുയോജ്യമായ കേന്ദ്രങ്ങൾ ഇവ സംബന്ധിച്ച അന്തിമ തീരുമാനമെടുക്കേണ്ടത് അക്കാദമിക കൗൺസിലാണ്. പരീക്ഷാ സംവിധാനത്തിന്റെ മൊത്തം മേൽനോട്ടം അക്കാദമിക കൗൺസിലിനാകണം. സെനറ്റ്, അതിന്റെ തെരഞ്ഞെടുപ്പ് രീതി എന്നിവ പുനഃപരിശോധനയ്ക്ക് വിധയേമാക്കണം.
   5. സർവകലാശാലകൾ പഠനഡിപ്പാർട്ടുമെന്റുകൾക്ക് അവക്ക് നിശ്ചയിച്ചുനൽകിയിട്ടുള്ള പ്രവർത്തന, സാമ്പത്തിക, സീമകൾക്കുള്ളിൽ സ്വയം ഭരണം നൽകേണ്ടതാണ്.

4. 1. *അധ്യാപകർ, അനധ്യാപകർ,വിദ്യാർഥികൾ, രക്ഷിതാക്കൾ, പ്രാദേശിക സമൂഹം എന്നിവയുമായി ദൈനംദിന സമ്പർക്കത്തിലാണ് കോളേജിന്റെ തലവനായ പ്രിൻസിപ്പാൾ. 20-25 വർഷത്തെ അധ്യാപന പരിചയം വഴി പക്വത വന്ന ഒരാളായിരിക്കണം പ്രിൻസിപ്പാൾ; മൂന്നു വർഷമെങ്കിലും സർവീസ് ബാക്കിയുള്ള ഒരാളുമായിരിക്കണം.*
   2. *കോളേജിന്റെ ദൈനംദിന നടത്തിപ്പിൽ- അക്കാദമികവും, ഭരണപരവും, സാമ്പത്തികവും- വിശാലമായ ദിശാനിർണയത്തിനും പ്രവർത്തന പരിധി നിർണയത്തിനുമപ്പുറം സർക്കാരും സർവകലാശാലയും മാനേജരും ഇടപെടരുത്.*
   3. *വകുപ്പ് തലവൻമാരും തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളുമടങ്ങുന്ന കോളേജ് കൗൺസിൽ ഭരണപരമായ തീരുമാനങ്ങളെടുക്കാൻ പ്രിൻസിപ്പാളിനെ*

സഹായിക്കണം.

4. ഓരോ വകുപ്പിലും ഫാക്കൽറ്റി കൗൺസിലുകൾ ഉണ്ടാവുകയും അവ മൂല്യനിർണയം, ഇന്റേർണൽ അസസ്മെന്റ് എന്നിവയിൽ കടുത്ത ഉത്തരവാദിത്വത്തോടെ പ്രവർത്തിക്കുകയും വേണം.

5. ഉന്നത വിദ്യാഭ്യാസ രംഗത്തെ ഏറ്റവും പ്രബലമായ വിഭാഗമാണ് മാനേജർമാർ. കോളേജുകളുടെയും സർവകലാശാലകളുടെയും ദൈനംദിന പ്രവർത്തനങ്ങളിൽ ഏറ്റവും കൂടുതൽ ഇടപഴകുന്നത് ഇവരാണ്; സർക്കാർ കോളേജുകളുടെ മാനേജരായ കോളേജ് വിദ്യാഭ്യാസ വകുപ്പും സ്വകാര്യമാനേജർമാരും തങ്ങൾ ചുമതലയേറ്റിട്ടുള്ള കോളേജിന് സർവകലാശാലാ നിർദ്ദേശങ്ങൾക്കനുസരിച്ച് സുഗമമായി പ്രവർത്തിക്കാനാവശ്യമായ സൗകര്യങ്ങൾ ലഭ്യമാക്കികൊടുക്കുക എന്ന ചുമതലയാണ് നിർവഹിക്കേണ്ടത്. കോളേജ് ഭരണസംവിധാനത്തിൽ ഇടപെടരുതെന്നർഥം. മാനേജർ ഒരു ഫെസിലിറ്റേറ്റർ മാത്രമാണ്.

6. പ്രാദേശിക തൊഴിൽ വിപണിയുടെ ആവശ്യങ്ങൾ കണക്കിലെടുത്തുകൊണ്ട് തൊഴിലധിഷ്ഠിത കോഴ്സുകൾ നടത്തുന്ന കമ്മ്യൂണിറ്റി കോളേജുകൾ നടത്തുന്ന ചുമതല തദ്ദേശസ്ഥാപനങ്ങൾ ഏറ്റെടുക്കേണ്ടതാണ്. ഇത്തരം സ്ഥാപനങ്ങളുടെ നിയന്ത്രണാധികാരം പൂർണമായും തദ്ദേശഭരണ സ്ഥാപനങ്ങൾക്കു തന്നെയാകണം.

# അനുബന്ധ കുറിപ്പുകൾ

## വിദ്യാഭ്യാസത്തിന്റെ ജനാധിപത്യവൽക്കരണം.

വിദ്യാഭ്യാസ കമ്മീഷൻ റിപ്പോർട്ടിൽ സവിസ്തരം ചർച്ച ചെയ്യപ്പെട്ട വിഷയമാണ് വിദ്യാഭ്യാസത്തിന്റെ ജനാധിപത്യവൽക്കരണം. റിപ്പോർട്ടിന്റെയും പിന്നീടു നടന്ന ചർച്ചകളുടേയും അടിസ്ഥാനത്തിൽ രൂപം കൊണ്ട ചില ആശയങ്ങളാണ് താഴെ നൽകുന്നത്.

1. ജനാധിപത്യ സമൂഹത്തിന്റെ അടിത്തറ ജനാധിപത്യ വിദ്യാഭ്യാസമാണ്. ജനാധിപത്യപരമായ ഘടന, ജനാധിപത്യപരമായ ഉള്ളടക്കം, സമൂഹവും വിദ്യാഭ്യാസവും തമ്മിലുള്ള ബന്ധം, സാമൂഹ്യനീതി, വിദ്യാഭ്യാസ അവകാശങ്ങളുടെ തുല്യത തുടങ്ങിയവയെല്ലാം ജനാധിപത്യ വിദ്യാഭ്യാസത്തിന്റെ ഭാഗമാണ്. ഇന്ന് കേരളത്തിൽ വിദ്യാഭ്യാസത്തിൽ പ്രവേശനത്തിന്റെ കാര്യത്തിൽ ജനാധിപത്യവൽക്കരണം നടപ്പിൽ വന്നിട്ടുണ്ട്. ഭരണത്തിന്റെ ചില മേഖലകളിൽ ഔപചാരിക ജനാധിപത്യ സംവിധാനം നിലവിലുണ്ട്. പക്ഷെ, ജനാധിപത്യ സംവിധാനം വിദ്യാഭ്യാസ രംഗത്ത് പൂർണ്ണമായി വികസിച്ചിട്ടുണ്ടെന്നു പറയാനാകില്ല. പ്രവേശനം നേടുന്ന എല്ലാ വിദ്യാർഥികൾക്കും നൽകുന്ന വിദ്യാഭ്യാസത്തിന് തുല്യമായ ഗുണനിലവാരം ഉറപ്പു വരുത്തിയിട്ടില്ല. പ്രൈമറിതലം കഴിഞ്ഞാൽ പ്രവേശനത്തിന്റെ കാര്യത്തിലും തുല്യത ഇല്ല. കരിക്കുലത്തിന്റെയും ബോധനരൂപങ്ങളുടെയും രൂപീകരണത്തിൽ അധ്യാപകർക്കു മൊത്തമായ പങ്കാളിത്തമില്ല. സർവകലാശാലകളിലും സ്ഥിതി വ്യത്യസ്തമല്ല. വിദ്യാർഥികൾക്ക് അവർ നേടുന്ന വിദ്യാഭ്യാസത്തെയും സൗകര്യങ്ങളെയും വിലയിരുത്താനുമുള്ള സൗകര്യങ്ങളും കുറവാണ്. വിദ്യാർഥി സംഘടനകൾ വഴിയായി ലഭിക്കുന്ന അവസരങ്ങൾ മാത്രമാണ് ഇപ്പോൾ നിലവിലുള്ളത്.

2. അടുത്തകാലത്ത് നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന പല പരിഷ്കാരങ്ങളും ജനാധിപത്യവൽക്കരണ പ്രവണതകൾക്ക് എതിരാണ്. സർവകലാശാലാ ഭരണസമിതികളിൽ തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾ വേണ്ടെന്ന നിബന്ധന ഇന്ന് ഏതാണ്ട് അംഗീകരിക്കപ്പെടുന്നു. ക്യാമ്പസുകളിൽ വിദ്യാർഥി രാഷ്ട്രീയം വേണ്ടെന്ന വാദവും ശക്തമായുണ്ട്. സ്കൂൾ പാർലമെന്റ് തെരഞ്ഞെടുപ്പ് ഇപ്പോൾ തന്നെ ഇല്ലാതായിരിക്കുന്നു. കോളേജുകളിലെ തെരഞ്ഞെടുപ്പ് വേണ്ടെന്നു വയ്ക്കാനുള്ള സമ്മർദവും ശക്തമാണ്. ക്യാമ്പസുകളിലെ വിദ്യാർഥി സംഘടനകൾ തമ്മിലുള്ള സംഘർഷങ്ങളും സർവകലാശാല ഭരണസമിതികളിലെ രാഷ്ട്രീയ വൈരങ്ങളും ഈ വാദങ്ങൾക്കനുകൂലമായ അഭിപ്രായ രൂപീകരണം നാട്ടിലുണ്ടാക്കിയിട്ടുണ്ട്. പക്ഷെ, "രാഷ്ട്രീയ വിമുക്തമായ ക്യാമ്പസ്" എന്നത് ജനാധിപത്യവൽക്കരണത്തെ തടയുന്നതിനും വിദ്യാർഥികളുടെ വിമർശനാത്മകമായ അവബോധത്തിന്റെ വളർച്ചയെ മുരടിപ്പിച്ച് അവരെ സാമൂഹ്യ ഉപകരണങ്ങളാക്കുന്നതിനും വേണ്ടിയാണ് ഇന്നുപയോഗിക്കുന്നത്. സ്വന്തം കുട്ടികളെ പദവി ചിഹ്നമായ തൊഴിലുകളിലെത്തിക്കുന്നതിനുള്ള മധ്യവർഗങ്ങളുടെ വെമ്പൽ ഈ സിദ്ധാന്തത്തെ ന്യായീകരിക്കുന്നു.

3. വിദ്യാഭ്യാസത്തിന്റെ ജനാധിപത്യവൽക്കരണത്തിന്റെ ഒരു പ്രധാന വശം ക്യാമ്പസിന്റെ ജനാധിപത്യവൽക്കരണമാണ്. ക്യാമ്പസ്സിൽ അധ്യാപകരും വിദ്യാർഥികളുമടങ്ങുന്ന അക്കാദമിക് സമൂഹം ക്യാമ്പസ്സിനുള്ളിലെ അക്കാദമികവും അക്കാദമികേതരവുമായ പ്രവർത്തനങ്ങൾ കൂട്ടായി നിയന്ത്രിക്കുന്നതിൽ നിന്ന് ജനാധിപത്യവൽക്കരണമാരംഭിക്കുന്നു. കൂട്ടായ വിലയിരുത്തലിനും വിലപേശലിനും കൂട്ടായ പ്ലാനിംഗിനുമുള്ള സാഹചര്യങ്ങൾ ഒരുക്കേണ്ടത്

ആവശ്യമാണ്. കരിക്കുലം, സിലബസ് രൂപീകരണം, ബോധനരൂപങ്ങൾ, മൂല്യനിർണയം, കലാപരിപാടികൾ, അധ്വാനരൂപങ്ങൾ. സാമൂഹ്യപ്രവർത്തനങ്ങൾ തുടങ്ങിയവയ്ക്കെല്ലാം ഈ കൂട്ടായ്മ വ്യാപിപ്പിക്കാം. ഇത്തരം പ്രവർത്തനങ്ങളിലെല്ലാം അഭിപ്രായവ്യത്യാസം ഉണ്ടാവുക സ്വാഭാവികമാണ്. അഭിപ്രായഭിന്നതകൾ വിശദമായി ചർച്ചചെയ്ത് സമന്വയത്തിലെത്തുകയും ഭൂരിപക്ഷാഭിപ്രായമനുസരിച്ച് തീരുമാനിക്കുകയും ചെയ്യാനുള്ള പരിശീലനം സ്കൂളുകളിൽ തന്നെ നൽകുന്നത് ജനാധിപത്യബോധത്തിന്റെ വളർച്ചയുടെ ഭാഗമാണ്. ഈ ലക്ഷ്യം മുൻനിർത്തി സ്കൂൾ പാർലമെന്റുകൾ പാഠ്യപദ്ധതിയുടെ ഭാഗമാക്കാം.

4. കോളേജ്-സർവകലാശാലാ വിദ്യാർഥികൾ പൂർണ പൗരന്മാരാണ്. അവരവർക്കു വേണ്ട വിദ്യാഭ്യാസമെന്തെന്നു തീരുമാനിക്കുന്നതിനും കോഴ്സുകൾ തെരഞ്ഞെടുക്കുന്നതിനുമുള്ള സ്വാതന്ത്ര്യം അവർക്കുണ്ട്. കോഴ്സുകളുടെ ഘടന, ഉള്ളടക്കം, ബോധനരൂപങ്ങൾ, മൂല്യനിർണയം എന്നിവ തീരുമാനിക്കുന്നതിൽ അവർക്കുകൂടി പങ്കുണ്ടാവണം. ഫാക്കൽറ്റി/ഡിപ്പാർട്ട്മെന്റ് കൗൺസിലുകളിൽ വിദ്യാർഥി പ്രാതിനിധ്യം, സ്റ്റുഡന്റ് ഫാക്കൽറ്റി കൗൺസിലുകൾ, അധ്യാപകരുടെയും സ്ഥാപനങ്ങളുടെയും വിദ്യാർഥി മൂല്യ നിർണയം മുതലായവയും കൂട്ടായ ക്യാമ്പസ്/സാമൂഹ്യപ്രവർത്തനങ്ങളും കോളേജ് ക്യാമ്പസ്സുകളിലാവാം. കൂട്ടായ പ്രവർത്തനങ്ങളും അഭിപ്രായ സമന്വയവും ഉറപ്പുവരുത്താനുള്ള വേദികളാക്കി കോളേജ് യൂനിയനുകൾ മാറണം. രാഷ്ട്രീയവും സാമൂഹ്യവുമായ അഭിപ്രായങ്ങൾ കോളേജ് വിദ്യാർഥികൾക്കും അധ്യാപകർക്കും നിഷേധിക്കാനാവില്ല. സംഘടനാ സ്വാതന്ത്ര്യവും ആവശ്യമാണ്. പക്ഷേ, ക്യാമ്പസുകളിൽ അഭിപ്രായസമന്വയങ്ങൾക്കുള്ള പൊതുവേദികളായി കോളേജ് യൂണിയനുകൾ മാറണം. പൊതു ചർച്ചകളുടെ അടിസ്ഥാനത്തിൻ കോളേജുകളുടേയും സർവകലാശാലകളുടെയും പ്രവർത്തനത്തെ സംബന്ധിച്ച് തീരുമാനങ്ങളെടുക്കുന്ന കീഴ്വഴക്കം സൃഷ്ടിക്കുകയാണ് അനാവശ്യ വിവാദങ്ങളും സംഘർഷങ്ങളും ഒഴിവാക്കാനുള്ള ഫലപ്രദമായ മാർഗം.

5. ഭരണ സമിതികളുടെ ജനാധിപത്യവൽക്കരണവും അനിവാര്യമാണ്. സർവകലാശാലകളിലും കോളേജുകളിലും തെരഞ്ഞെടുക്കപ്പെട്ട സമിതികൾ ഒഴിവാക്കുന്നതുകൊണ്ട് അവയുടെ പ്രവർത്തനം മെച്ചപ്പെട്ടതായി അനുഭവമില്ല. ഔപചാരിക പ്രാതിനിധ്യം കൊണ്ടുമാത്രം ഫലമില്ലെന്ന വാദം ശരിയാണ്. രാഷ്ട്രീയ പ്രതിനിധികൾക്കെതിരായ വിമർശനവുമുണ്ട്. പക്ഷെ, ഭരണസമിതികളിലെല്ലാം ഇപ്പോഴും ഭൂരിപക്ഷം അധ്യാപകർ തന്നെയാണ്. ജനാധിപത്യ വിദ്യാഭ്യാസത്തിന്റെ ഭാഗമായ അവബോധം അവർക്കുമില്ലെന്നതു വസ്തുതയാണ്. അതുകൊണ്ട് ഭരണസമിതികളുടെ പ്രവർത്തനം മെച്ചപ്പെടുത്താനുള്ള മാർഗം കൂടുതൽ വിശാലമായ അഭിപ്രായ സമന്വയത്തിനുള്ള സൗകര്യമൊരുക്കുകയും അതിന്റെ ഫലമായി ഉണ്ടാകുന്ന തീരുമാനങ്ങളുടെ നിർവഹണ സമിതികളായി ഭരണ സമിതികൾ പ്രവർത്തിക്കുക എന്നതാണ്.

6. ജനാധിപത്യപരമായ കൂട്ടായ്മകളുടെ വികാസം വിഭാഗീയ പ്രവണതകളെ തടയാൻ ഒരു പരിധി വരെ സഹായിക്കും. നിലവിലുള്ള സാമൂഹ്യ രാഷ്ട്രീയ ഭിന്നതകളുടെയും സാമുദായിക പ്രവണതകളുടെയും പശ്ചാത്തലത്തിൽ ക്യാമ്പസ് സംഘർഷങ്ങളെ പൂർണമായി ഒഴിവാക്കാൻ ഈ ശ്രമങ്ങൾ കൊണ്ട് സാധിക്കണമെന്നില്ല. നിലവിലുള്ള സമൂഹത്തിന്റെ ഒരു പരിഛേദമാണ് വിദ്യാലയങ്ങളും. എങ്കിലും സാമൂഹ്യനീതി, മതനിരപേക്ഷത, തുല്യത, ജനാധിപത്യബോധം എന്നിവയിലധിഷ്ഠിതമായ ഉള്ളടക്കം ഉൾക്കൊണ്ട് വളർന്നു വരുന്ന തലമുറക്ക് അവയോട് പ്രായോഗികമായ പ്രതിബദ്ധത പുലർത്തേണ്ട ബാധ്യതയുണ്ട്. വിഭാഗീയ പ്രവണതകൾക്കെതിരായ സമ്മർദം വിദ്യാലയങ്ങൾക്കകത്തു നിന്നു വളർന്നു വരേണ്ടതാണ്. അതിനാവശ്യമായ പിന്തുണ മേൽസൂചിപ്പിച്ച ആശയങ്ങളിൽ അടിയുറച്ചു വിശ്വസിക്കുന്ന

സമൂഹവിഭാഗങ്ങൾ നൽകേണ്ടതുമാണ്.

7. വിദ്യാഭ്യാസത്തിന്റെ ജനാധിപത്യവൽക്കരണത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട ഘടകം വിദ്യാലയങ്ങളും സമൂഹവും തമ്മിലുള്ള ബന്ധമാണ്. പുതിയ തലമുറയ്ക്ക് വിജ്ഞാനവും നൈപുണ്യവും പകരുന്നത് വിദ്യാലയങ്ങളാണ്. സമൂഹത്തിന്റെ വിഭവ കേന്ദ്രങ്ങളായും വിദ്യാലയങ്ങൾക്കു പ്രവർത്തിക്കാൻ കഴിയും. സമൂഹത്തിനോട് വിദ്യാലയങ്ങൾക്ക് ബാധ്യതയുണ്ട്. സമൂഹത്തിന് അവരുടെ കൈവശമുള്ള വൈദഗ്ധ്യവും വിഭവങ്ങളും സ്കൂളുകൾക്ക് നൽകാൻ കഴിയും. സ്കൂളിന്റെ ഗുണഭോക്താക്കൾ അതു നിലനിൽക്കുന്ന സമൂഹമാണ്. അതനുസരിച്ചുള്ള പരസ്പര ബന്ധങ്ങൾ എല്ലാ വിദ്യാലയങ്ങൾക്കും ആവശ്യമാണ്. സ്വകാര്യ വിദ്യാലയങ്ങളും ഈ ബാധ്യത അംഗീകരിക്കേണ്ടതുണ്ട്. സ്വന്തം ഇഷ്ടാനിഷ്ടങ്ങൾ സമൂഹത്തിനു മേൽ അടിച്ചേൽപ്പിക്കുന്നതിനു പകരം സമൂഹത്തിന്റെ ആവശ്യങ്ങൾ മുൻനിർത്തി പ്രവർത്തിക്കുക സ്വകാര്യ മാനേജ്മെന്റുകളുടെ കടമയാണ്. ഇതിന്റെ ഭാഗമായി രക്ഷാകർതൃ സമിതികൾ, സ്കൂൾ സമിതികൾ, അയൽക്കൂട്ടങ്ങൾ തുടങ്ങിയവ പ്രവർത്തിക്കാം.

8. വിദ്യാലയവും സമൂഹവും തമ്മിലുള്ള ബന്ധം ഉറപ്പുവരുത്തുന്നതിനുള്ള ഏജൻസിയായി തദ്ദേശീയ സ്വയംഭരണ സ്ഥാപനങ്ങൾ രൂപപ്പെടാം. ജനാധിപത്യപരമായ ചർച്ചകളിലൂടെയും അഭിപ്രായ സമന്വയത്തിലൂടെയും വിദ്യാലയങ്ങളുടെ പ്രവർത്തനം സുഗമമാക്കുന്നതിനുള്ള സാധ്യതയും പഞ്ചായത്ത്രാജ് സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങളിലൂടെ തെളിഞ്ഞു വരുന്നു. വിദ്യാലയങ്ങളിലെ പ്രവർത്തനങ്ങളുടെ സാമൂഹ്യ മോണിറ്ററിംഗ് നടത്തുന്നതു കൂടാതെ വിദ്യാലയങ്ങളിൽ ആവശ്യമായ സൗകര്യങ്ങളും വൈദഗ്ധ്യവും ഉറപ്പുവരുത്താനും ഈ സംവിധാനങ്ങൾക്കു സാധിക്കും.

# ലിംഗപദവിയും വിദ്യാഭ്യാസവും

1. സ്ത്രീ വിദ്യാഭ്യാസത്തിൽ മുൻപന്തിയിൽ നിൽക്കുന്ന സംസ്ഥാനമാണ് കേരളം. സ്ത്രീ സാക്ഷരതയിൽ മുൻപന്തിയിലാണെന്നു മാത്രമല്ല, സ്കൂൾ തലത്തിലും ഉന്നതവിദ്യാഭ്യാസത്തിലും പെൺകുട്ടികളുടെ കൊഴിഞ്ഞുപോക്ക് ആൺകുട്ടികളുടേതിനേക്കാൾ വളരെ കുറവാണ്. പ്രൊഫഷണൽ കോളേജുകളിൽ പെൺകുട്ടികളുടെ പ്രവേശനം കുറവാണെങ്കിലും അടുത്തകാലത്ത് വർധിച്ചു വരികയാണ്. കമ്പ്യൂട്ടർ അടക്കമുള്ള ടെക്നിക്കൽ കോഴ്സുകളിലും പെൺകുട്ടികൾ ധാരാളമായി ചേരുന്നുണ്ട്. ഈ വിധത്തിൽ വിദ്യാഭ്യാസ രംഗത്ത് ഔപചാരികമായ തുല്യത കൈവരിച്ചുകൊണ്ടിരിക്കുന്ന സംസ്ഥാനമാണ് കേരളം.
2. ഈ ഔപചാരികമായ തുല്യത ഗുണപരമായ തുല്യതയായി കണക്കാക്കാൻ കഴിയില്ല. ലിംഗഭേദങ്ങൾ പലവിധത്തിൽ വിദ്യാഭ്യാസരംഗത്തെ സ്വാധീനിക്കുന്നു. അവയിലൊന്ന് വിദ്യാലയങ്ങളിൽ പെൺകുട്ടികളും ആൺകുട്ടികളും തമ്മിലുള്ള വേർതിരിവാണ്. നിരവധി സ്കൂളുകളും കോളേജുകളും വിമൻസ്കോളേജുകൾ അല്ലെങ്കിൽ മെൻസ് കോളേജുകളാണ്. അവയിലെ ബോധനരീതിയിൽ ഉള്ള മാറ്റങ്ങളും സാസ്കാരിക വേർതിരിവുകളും ലിംഗഭേദങ്ങൾ ശക്തിപ്പെടുത്തുന്നു. മിക്സഡ് വിദ്യാലയങ്ങളിലും പെൺകുട്ടികളെയും ആൺകുട്ടികളെയും വേർതിരിക്കുകയും അവർ തമ്മിലുള്ള സ്വാഭാവികമായ ഇടപഴകലിനെ നിരുത്സാഹപ്പെടുത്തുകയും ചെയ്യുന്നത് സ്ഥിരമായ പ്രവണതയാണ്. മുതിർന്നവരിൽ നിലനിൽക്കുന്ന ലിംഗഭേദങ്ങൾ കുട്ടികളുടെ മനസ്സുകളിൽ വ്യാപിപ്പിക്കുകയും അവരുടെ കാഴ്ചപ്പാടുകളെ സ്വാധീനിക്കുകയും ചെയ്യുന്നുണ്ട്. ഇത് പുരുഷ മേധാവിത്വ പ്രവണതകളെ വിദ്യാലയങ്ങളിൽ ശക്തിപ്പെടുത്തുന്നു.
3. പാഠപുസ്തകങ്ങളും ബോധനരീതികളും ലിംഗഭേദങ്ങളെ ശക്തിപ്പെടുത്തുന്നു. പുതിയ പാഠ്യപദ്ധതിയുടെ ഭാഗമായി ചില മാറ്റങ്ങൾ വന്നിട്ടുണ്ടെങ്കിലും പൊതുവിൽ പാഠപുസ്തകങ്ങളും ബോധനരീതികളും സാമൂഹ്യവും ഗാർഹികവുമായ സ്ത്രീയുടെയും പുരുഷന്റേയും വാർപ്പുമാതൃകകളെ കുട്ടികളിൽ ഉറപ്പിക്കുകയാണ് ചെയ്യുന്നത്. അധ്യാപകരുടെ സാമൂഹ്യ ഉപബോധവും രക്ഷിതാക്കളുടെ ആശങ്കകളും ഉൽക്കണ്ഠകളും ബോധനരീതികളിലും വിദ്യാലയങ്ങളിലെ പെരുമാറ്റച്ചട്ടങ്ങളിലും പ്രത്യക്ഷപ്പെടുന്നു. അതുകൊണ്ട് പാഠപുസ്തകങ്ങളിൽ മാറ്റം വന്നാൽ പോലും വിദ്യാലയങ്ങളിലെ പ്രയോഗത്തിൽ മാറ്റം വരുന്നില്ല. മദർ പി.ടി.എ കൾ ലിംഗഭേദങ്ങൾ ഇല്ലാതാക്കുന്നതിൽ വിദ്യാലയങ്ങളുടെ പങ്കിനെക്കുറിച്ച് ധാരണകളില്ലാത്തവരായതുകൊണ്ട് അവർക്കും സൃഷ്ടിപരമായി ഇടപെടാൻ കഴിയുന്നില്ല.
4. പ്രൈമറിസ്കൂളുകളിൽ അനുവദിക്കുന്ന സ്വാതന്ത്ര്യം പോലും സെക്കണ്ടറി സ്കൂളുകളിൽ ഇല്ലാതാവുകയാണ്. സെക്കണ്ടറിതലത്തിൽ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ശാസ്ത്രീയമായ ശരീര വിദ്യാഭ്യാസം നൽകുന്നില്ല. പെരുമാറ്റച്ചട്ടങ്ങളിലും ക്ലാസ്റൂം പ്രവർത്തനങ്ങളിലും ക്യാമ്പസ് സംസ്കാരത്തിലും പ്രത്യക്ഷപ്പെടുന്ന ലിംഗപരമായ വിവേചനം ഔപചാരിക ലൈംഗിക വിദ്യാഭ്യാസത്തെ അപ്രസക്തമാക്കുന്നു. ലൈംഗികതയെ സംബന്ധിച്ച മിത്തുകളും സാസ്കാരികമായ വിലക്കുകളുമാണ് കുട്ടികളെ സ്വാധീനിക്കുന്നത്. അവയെ മറികടക്കാൻ കുട്ടികൾ ഉപയോഗിക്കുന്ന തന്ത്രങ്ങൾ പുരുഷമേധാവിത്വ സംസ്കാരത്തിലേക്കും ലൈംഗികമായ രഹസ്യജീവിതത്തിലേക്കുമാണ് നയിക്കുന്നത്. ഇത് തുല്യതയിലും സഹവർത്തിത്വത്തിലുമധിഷ്ഠിതമായ സ്ത്രീപുരുഷ ബന്ധങ്ങളിലേക്കു നയിക്കുന്നതിനു പകരം, ലിംഗഭേദങ്ങളെ കൂടുതൽ ശക്തിപ്പെടുത്തുക മാത്രമാണ് ചെയ്യുന്നത്. സാമൂഹ്യ

മായ പുരുഷാധിപത്യ പ്രവണത പുതിയ തലമുറയും ഉൾക്കൊള്ളുന്നു.

5. ഉന്നതവിദ്യാഭ്യാസത്തിൽ ലിംഗഭേദങ്ങൾ വേറൊരു വിധത്തിലും പ്രത്യക്ഷപ്പെടുന്നു. പല കോഴ്സുകളിലും സ്പെഷ്യലൈസേഷനിൽ ലിംഗപരമായ വേർതിരിവുകൾ കാണാം. മെഡിസിനിൽ ഗൈനക്കോളജി, പീഡിയാട്രിക്സ്, എഞ്ചിനീയറിങ്ങിൽ സിവിൽ എഞ്ചിനീയറിങ്ങ് തുടങ്ങിയവ ഉദാഹരണങ്ങളാണ്. കമ്പ്യൂട്ടർ സയൻസിൽ ലിംഗപരമായ തുല്യത കാണുന്നുണ്ടെങ്കിലും ഹാർഡ്‌വേറിൽ സ്പെഷ്യലൈസ് ചെയ്യുന്ന സ്ത്രീകൾ കുറവാണ്. ടീച്ചർ ട്രെയിനിംഗ്, നഴ്സിങ്ങ് മുതലായവ സ്ത്രീ കേന്ദ്രീകൃതമാണ്. ഹോംസയൻസ്, ഫാഷൻ ടെക്നോളജി, ബ്യൂട്ടീഷൻ മുതലായവ ഏതാണ്ട് പൂർണമായി സ്ത്രീകൾക്കു വേണ്ടിയുള്ളതുമാണ്. ഇത്തരത്തിലുള്ള ഭിന്നതകൾ സമൂഹത്തിൽ നിലവിലുള്ള ലിംഗഭേദങ്ങളെ ശക്തിപ്പെടുത്തുന്നു. വ്യക്തമായ തൊഴിൽ ബദ്ധതയില്ലാതെ പദവി ചിഹ്നമായി മാത്രം പെൺകുട്ടികളെ പഠിപ്പിക്കുന്ന രീതിയും ഉന്നത വിദ്യാഭ്യാസത്തിൽ വ്യാപകമാണ്.

6. മേൽപറഞ്ഞ വിധത്തിലുള്ള ഭിന്നതകൾ അവസാനിപ്പിക്കണമെങ്കിൽ വിദ്യാഭ്യാസ രംഗത്ത് ലിംഗപദവി പരമായ മാറ്റങ്ങൾ വരുത്തേണ്ടതുണ്ട്. അതിൽ പ്രധാനപ്പെട്ട ഘടകങ്ങൾ താഴെ പറയുന്നവയാണ്.

a) ലിംഗസമത്വം ഉറപ്പുവരുത്തുന്ന പാഠപുസ്തകങ്ങൾ.

b) ലിംഗപദവിയെ സംബന്ധിച്ച് പ്രീ സർവീസ് ട്രെയിനിംഗിലും ഇൻസർവീസ് ട്രെയിനിംഗിലും അധ്യാപകർക്കു ലഭിക്കുന്ന പരിശീലനം പ്രായോഗികമായി ഉപയോഗിക്കുന്നു എന്നുറപ്പുവരുത്തുന്ന മോണിറ്ററിംഗ് സംവിധാനം.

c) ലിംഗ സമത്വം ഉറപ്പുവരുത്തുന്ന വിദ്യാലയാന്തരീക്ഷം. ഉദാഹരണത്തിന് കുട്ടികളെ ഇടകലർത്തി ഇരുത്തുക. കുട്ടികൾ ഒന്നിച്ചു കളിക്കുന്ന കളികൾ ആവിഷ്കരിക്കുക, ഗ്രൂപ്പു തിരിക്കുമ്പോൾ കൂട്ടായ പഠന പ്രവർത്തനങ്ങൾ ആവിഷ്കരിക്കുക. കൂട്ടായ പാഠ്യേതര പ്രവർത്തനങ്ങളും കലാപരിപാടികളും നടത്തുക. പെൺകുട്ടികൾക്കും ആൺകുട്ടികൾക്കും പ്രത്യേക ബെൽ, അസംബ്ലിയിൽ പ്രത്യേക വരി മുതലായവ ഒഴിവാക്കുക. കലാമത്സരങ്ങൾ ഒരുമിച്ചു നടത്തുക. നൃത്തം, നാടകം മുതലായവ ഒരുമിച്ചു നടത്തുക-ഇത്തരത്തിൽ നിരവധി പ്രവർത്തനങ്ങൾ ആലോചിക്കാം.

d) ഇത്തരം പ്രവർത്തനങ്ങൾ സെക്കണ്ടറി-ഉന്നത വിദ്യാഭ്യാസ തലങ്ങളിലും ആവർത്തിക്കാം. ലൈംഗികതയെ കുറിച്ചുള്ള കൂട്ടായ ചർച്ചകൾ, ഗൈഡൻസ് പ്രവർത്തനങ്ങൾ മുതലായവയും ഉപയോഗിക്കാം.

e) വ്യത്യസ്ത ഐച്ഛിക വിഷയങ്ങളും കോഴ്സുകളിലും തുല്യത ഉറപ്പുവരുത്തുന്ന വിധത്തിൽ കോഴ്സിന്റെ ഘടന പുനഃക്രമീകരിക്കുന്നതും പരിശോധിക്കണം. ഉദാ: ഹോംസയൻസ്, ഫാഷൻ ടെക്നോളജി, ബ്യൂട്ടീഷൻ മുതലായ കോഴ്സുകൾ ഒഴിവാക്കി അതിന്റെ സാങ്കേതിക മേഖല ലിംഗവിവേചനമില്ലാത്ത വിധം പുനഃക്രമീകരിക്കാം. അതുപോലെത്തന്നെ മറ്റു പ്രൊഫഷണൽ, ആർട്സ് ആൻഡ് സയൻസ് കോഴ്സുകളും പുനഃക്രമീകരിക്കണം.

f) വിദ്യാലയങ്ങളിലെ പെരുമാറ്റച്ചട്ടങ്ങളിൽ ലിംഗ വിവേചനപരമായ ചട്ടങ്ങൾ പൂർണമായി ഒഴിവാക്കണം. പെൺകുട്ടികൾക്ക് ആൺകുട്ടികളോടൊപ്പം ആവിഷ്കാര സ്വാതന്ത്ര്യം നൽകുക, ഉടുപ്പിലും നടപ്പിലും തുല്യത കൈവരുത്തുക, പ്രവർത്തനങ്ങളിൽ തുല്യത ഉറപ്പുവരുത്തുക, സർഗാത്മക കഴിവുകളിൽ ഒരേ പോലെ പ്രോത്സാഹനം നൽകുക മുതലായവയുമാകാം. കൂട്ടായ്മ ബോധത്തിലൂടെ പരസ്പര സഹവർത്തിത്വവും സുരക്ഷയും ഉറപ്പുവരുത്തുകയും ചെയ്യാം.

## പുറന്തള്ളപ്പെട്ടവരുടെ വിദ്യാഭ്യാസവും സാമൂഹ്യനീതിയും

1. സ്കൂൾ പ്രവേശനം എല്ലാ വിഭാഗങ്ങൾക്കും ഉറപ്പുവരുത്തുന്നതിലൂടെ സാമൂഹ്യ നീതി ഉറപ്പുവരുത്തപ്പെട്ടു എന്ന അവകാശവാദം ഉയർന്നുകേൾക്കാറുണ്ട്. ഇതു ശരിയാണോ എന്നു പരിശോധിക്കേണ്ടതാണ്. സമൂഹത്തിന്റെ എല്ലാ വിഭാഗങ്ങൾക്കും നൽകുന്ന വിദ്യാഭ്യാസത്തിന്റെ ഗുണപരമായ തുല്യത ഉറപ്പുവരുത്താൻ കഴിഞ്ഞിട്ടില്ല. ആദിവാസികൾ, ദളിതർ എന്നിവർക്ക് ഗുണപരമായി മറ്റുള്ളവർക്ക് ഒപ്പമെത്താൻ കഴിയുന്നില്ല. വിദ്യാഭ്യാസരംഗത്തു പുറന്തള്ളപ്പെടുന്നവരും സാമൂഹ്യമായി അധഃകൃതരാണ്. വരേണ്യ സ്കൂളുകളുടെ ആവിർഭാവം, സെൽഫ് ഫൈനാൻസിങ്ങ് (കോസ്റ്റ് ഷെയറിംഗ്) രീതികൾ മുതലായവയും പുറന്തള്ളപ്പെട്ടവർക്കെതിരായിത്തീരുകയാണ്. പരിമിതമായ റിസർവേഷൻ ആനുകൂല്യങ്ങൾ പോലും കമ്പോള ശക്തികളുടെ തള്ളിക്കയറ്റത്തിൽ അപ്രത്യക്ഷമായിക്കൊണ്ടിരിക്കുകയാണ്.

2. ജനപക്ഷത്തു നിന്നുള്ള ഏതൊരു വിദ്യാഭ്യാസ പദ്ധതിക്കും ഈ മാറ്റങ്ങളെ കണ്ടില്ലെന്നു നടിക്കാനാവില്ല. പുറന്തള്ളപ്പെടുന്നവർക്ക് വൈജ്ഞാനികവും പ്രായോഗികവും സാമൂഹ്യവുമായ തുല്യത ഉറപ്പുവരുത്തുകയാവണം ജനകീയ വിദ്യാഭ്യാസത്തിന്റെ ആദ്യത്തെ ലക്ഷ്യം. അതിനായി ചില പൊതു നിർദ്ദേശങ്ങൾ ചർച്ച ചെയ്യപ്പെടേണ്ടതാണ്.

3. a) സ്കൂൾ വിദ്യാഭ്യാസം പൂർണമായി അയൽപക്ക സമ്പ്രദായത്തിലേക്കു മാറണം. അയൽപക്കത്തുനിന്നുള്ള എത്ര ദരിദ്രരും പുറന്തള്ളപ്പെട്ടവരുമായ കുട്ടികൾക്കും അഡ്മിഷൻ നിഷേധിക്കാൻ ഒരു സ്കൂളിനും കഴിയരുത്.

   b) സാമൂഹ്യമായി പുറന്തള്ളപ്പെട്ട എല്ലാ കുട്ടികളുടെയും വിദ്യാഭ്യാസച്ചെലവ് സർക്കാർ ഏറ്റെടുക്കണം. ഫ്രീഷിപ്പും ഗ്രാന്റും നൽകുക, ഹോസ്റ്റലുകൾ ആരംഭിക്കുക എന്ന നിലയിൽ മാത്രമല്ല ഇത്. അവർക്ക് ഉന്നത നിലയിൽ പഠിക്കാനുള്ള സാഹചര്യം ഉറപ്പുവരുത്തുന്നതിനുള്ള ഇടപെടൽ ആവശ്യമാണ്. ഇതിനുള്ള ഉത്തരവാദിത്വം പഞ്ചായത്തുകൾ ഏറ്റെടുക്കണം. സ്കൂൾ കോളേജ് തലത്തിൽ അവരുടെ പുരോഗതി മോണിറ്റർ ചെയ്യുകയും പ്രോത്സാഹന പദ്ധതികൾ ഏർപ്പെടുത്തുകയും ചെയ്യാം. നഗരത്തിലെ ദരിദ്രർ, തെരുവുകുട്ടികൾ തുടങ്ങിയവരുടെ പുനരധിവാസത്തിനും പഠനത്തിനും പ്രത്യേക പദ്ധതികൾ ആസൂത്രണം ചെയ്യാം.

   c) ആദിവാസി വിദ്യാഭ്യാസം, തീരപ്രദേശത്തുള്ളവരുടെ വിദ്യാഭ്യാസം, ഗ്രാമീണ ദരിദ്രരുടെ വിദ്യാഭ്യാസം തുടങ്ങിയവ സവിശേഷ ആസൂത്രണത്തിനു വിധേയമാക്കണം. ഇവർക്ക് മറ്റുള്ളവരുമായി തുല്യതയിലധിഷ്ഠിതമായ പ്രത്യേക പാഠ്യപദ്ധതികളുടെയും പഠനസമയത്തിന്റെയും കാര്യം പരിഗണിക്കാം. ഇന്ന് ഈ മേഖലയിൽ സന്നദ്ധ പ്രവർത്തകർ വളർത്തിയെടുത്ത വിദ്യാഭ്യാസ മാതൃകകൾ വ്യാപിപ്പിക്കുന്ന കാര്യം പരിശോധിക്കണം.

   d) ഉന്നത വിദ്യാഭ്യാസത്തെ വൈവിധ്യവൽക്കരിക്കുകയും പ്രാദേശിക അറിവുകൾക്കും അനുഭവങ്ങൾക്കും പ്രാധാന്യം നൽകുകയും ചെയ്യേണ്ടതാണ്. വൈവിധ്യവൽക്കരണം വ്യത്യസ്ത അനുഭവ മേഖലകളുടെ വൈജ്ഞാനിക തലം വളർത്തിക്കൊണ്ടുവരാൻ സഹായിക്കും. അതുകൂടാതെ പുതിയ വിജ്ഞാനത്തെ സ്വന്തം അനുഭവങ്ങളുമായി ബന്ധിപ്പിക്കാനും സാധിക്കും. ഇത് പുറന്തള്ളപ്പെട്ടവരുടെ ആശയ മണ്ഡലത്തെ വികസിപ്പിക്കാനും സഹായിക്കും. സവിശേഷ സാംസ്കാരിക പാരമ്പര്യമുള്ള ജനവിഭാഗ

ങ്ങളെ സംബന്ധിച്ചിത്തോളം വിജ്ഞാനത്തിന്റെ വൈവിധ്യവൽക്കരണവും പ്രാദേശി കവൽക്കരണവും വളരെ പ്രധാനമാണ്.

e) ക്യാമ്പസ് അന്തരീക്ഷത്തിൽ പ്രൗഢവിഭാഗവും പുറന്തള്ളപ്പെട്ടവരും തമ്മിലുള്ള അന്തരം ഭീമമാണ്. ഈ അന്തരം ഇന്നത്തെ ബോധന - മൂല്യനിർണയ രീതികൾ ശക്തിപ്പെടുത്തുന്നു. പുറന്തള്ളപ്പെടുന്നവരുടെ ആത്മവീര്യത്തെ ചോർത്തിക്കളയുന്ന പ്രതിഭാസമാണിത്. പ്രൗഢവിദ്യാഭ്യാസ രീതികൾ (ഇംഗ്ലീഷ് മാധ്യമം, 'കോച്ചിങ്ങ്' സമ്പ്രദായം, മത്സരപരീക്ഷകൾ)ക്കെതിരായ പോരാട്ടവും ജനാധിപത്യവൽക്കരണവും സാമൂഹ്യനീതിക്കു വേണ്ടിയുള്ള പോരാട്ടത്തിൽ അത്യാവശ്യമാണ്.

f) അക്കാദമിക്/ വൊക്കേഷണൽ വിദ്യാഭ്യാസം തമ്മിലുള്ള അന്തരം ഇല്ലാതാക്കുകയും അത്യാവശ്യമാണ്. അക്കാദമിക് വരേണ്യവും വൊക്കേഷണൽ ഹീനവുമാണെന്ന ധാരണ തന്നെ സാമൂഹ്യ നീതിക്കെതിരാണ്. എല്ലാ വിദ്യാർഥികളും തുല്യമായ കായികവും മാനസികവുമായി അധ്വാനിക്കുന്ന രീതി വളർന്നുവരണം. അതിൽ നിന്ന് ഒരു വിദ്യാലയവും ഒഴിവായിക്കൂട.

g) തുല്യാതാ വിദ്യാഭ്യാസ രീതികളുടെ ശാസ്ത്രീയമായ വികാസവും പ്രധാനമാണ്. ഓപ്പൺസ്കൂളിങ്ങ് പോലുള്ള സംവിധാനങ്ങളുടെ വളർച്ച മാത്രമല്ല പ്രധാനം. സ്വന്തം പ്രാരാബ്ധങ്ങൾ മൂലം കൊഴിഞ്ഞുപോകുന്ന വിദ്യാർഥിക്ക് ഔപചാരിക മേഖലയിലേക്ക് തിരിച്ചുവരാനുള്ള സൗകര്യമുണ്ടാകണം. വിദ്യാർഥിയുടെ 'ഗ്രഹണവേഗ'മനുസരിച്ച് രൂപകൽപ്പന ചെയ്യുന്ന കോഴ്സുകൾ അത്യാവശ്യമാണ്. സ്കൂൾതലത്തിലും 'ഗ്രഹണവേഗ'ത്തിലുള്ള വൈവിധ്യം കണക്കിലെടുക്കണം.

# അക്രഡിറ്റേഷനും ഗുണനിലവാര മാനേജ്മെന്റും

1. ഗുണനിലവാര മാനേജ്മെന്റ് കമ്പോളശക്തികൾ വിദ്യാഭ്യാസത്തിലേക്ക് ഇറക്കുമതി ചെയ്ത പുതിയ പ്രയോഗമാണ്. വൈവിധ്യമുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ഗുണനിലവാരം അളക്കാൻ അറുപതുകളിൽ അമേരിക്കയിൽ ഉപയോഗിക്കപ്പെട്ട മാർഗമാണ് അക്രഡിറ്റേഷൻ. കാർനിഗി ഫൗണ്ടേഷനാണ് ഏറ്റവും പ്രശസ്തമായ അക്രഡിറ്റേഷൻ സമ്പ്രദായം ആവിഷ്കരിച്ചത്.
2. ഇന്ത്യയിലും അടുത്തകാലത്തായി അക്രഡിറ്റേഷൻ സമ്പ്രദായം നടപ്പിലായി വരുന്നു. യു.ജി.സി സ്ഥാപിച്ച നാഷണൽ അക്രഡിറ്റേഷൻ ആന്റ് അസസ്മെന്റ് കൗൺസിൽ (NAAC) കേരളത്തിലടക്കം നിരവധി കോളേജുകൾക്ക് അക്രഡിറ്റേഷൻ നൽകിക്കഴിഞ്ഞു. കേരളത്തിലെ എം.ജി.സർവകലാശാലയിലാണ് ഇന്ത്യയിൽത്തന്നെ ഏറ്റവും അക്രഡിറ്റഡ് കോളേജുകളുള്ളത്.
3. അക്രഡിറ്റേഷൻ സമ്പ്രദായം അതിശക്തമായി വിമർശിക്കപ്പെടുന്നു. അക്രഡിറ്റേഷന്റെ നിബന്ധനകൾ തൃപ്തികരമായി നടപ്പിലാക്കാനുള്ള സാഹചര്യങ്ങൾ ഇന്ത്യയിലെ ഭൂരിഭാഗം കോളേജുകൾക്കും ഇല്ല. യു.ജി.സിയുടെ ഫണ്ടിംഗ് പരിമിതപ്പെടുത്താനുള്ള തന്ത്രമായാണ് അക്രഡിറ്റേഷൻ ഉപയോഗപ്പെടുത്തുന്നത്. കുറഞ്ഞ അക്രഡിറ്റേഷൻ പദവിയുള്ള കോളേജുകളെ പ്രോത്സാഹിപ്പിക്കുന്നതിനു പകരം വരേണ്യ സ്ഥാപനങ്ങൾക്ക് പണം വാരിക്കോരിക്കൊടുക്കുകയാണ് ഇപ്പോൾ ചെയ്യുന്നത്. അക്രഡിറ്റേഷൻ ഇല്ലാത്ത കോളേജുകൾക്ക് ഫണ്ടിങ് ഉണ്ടാവുകയില്ലെന്ന യു.ജി.സിയുടെ പ്രസ്താവന ഇതു സൂചിപ്പിക്കുന്നു.
4. അക്രഡിറ്റേഷനും ഫണ്ടിങ്ങും തമ്മിലുള്ള ഇപ്പോഴത്തെ ബന്ധം ഒഴിവാക്കണം. അതിനു പകരം സാമൂഹ്യപ്രസക്തമായ കോഴ്സുകൾക്ക് നിശ്ചിത നിലവാരം ഉറപ്പുവരുത്താനുള്ള സംവിധാനമായി അക്രഡിറ്റേഷനെ ഉപയോഗിക്കാം. ഭൗതിക സൗകര്യങ്ങളും സാഹചര്യങ്ങളുടെയും പരിമിതികൾ മൂലം പൂർണശേഷിയിലെത്താത്ത സ്ഥാപനങ്ങളെ സഹായിക്കുന്നതിനും അക്രഡിറ്റേഷൻ ഉപയോഗിക്കാം. പിന്നോക്ക പ്രദേശങ്ങളിലും സാഹചര്യങ്ങളിലുമുള്ള വിദ്യാലയങ്ങൾക്കാണ് പ്രഥമ പരിഗണന നൽകേണ്ടത്.
5. ഏറ്റവും പ്രധാനമായി ഹ്രസ്വകാല സാങ്കേതിക കോഴ്സുകളുടെ നിലവാരം ഉറപ്പുവരുത്തുന്നതിന് അക്രഡിറ്റേഷൻ ഉപയോഗിക്കാം.
6. പക്ഷേ., സംസ്ഥാന/ പ്രാദേശിക തലങ്ങളിലുള്ള അക്രഡിറ്റേഷൻ ഏജൻസികൾക്കാണ് ഇതിനെക്കുറിച്ച് വസ്തുനിഷ്ഠമായി നിഗമനങ്ങളിലെത്താൻ കഴിയുക. കേന്ദ്രതലത്തിൽ പൊതു മാർഗ നിർദേശങ്ങളാകാം.
7. അതുകൊണ്ട് NAAC ന്റെ ഇന്നത്തെ പ്രവർത്തനം പുനഃക്രമീകരിക്കണം. വരേണ്യ വിദ്യാലയങ്ങളെ ശക്തിപ്പെടുത്തുകയും മറ്റുള്ളവയെ തകർക്കുകയും ചെയ്യുന്ന സംവിധാനമായി NAAC മാററുത്. സംസ്ഥാനങ്ങൾക്ക് അവരുടെ സാഹചര്യങ്ങളും ആവശ്യങ്ങളുമനുസരിച്ച് വിദ്യാഭ്യാസനിലവാരം ഉറപ്പുവരുത്താനുള്ള സംവിധാനമുണ്ടാകണം. ദൗർബല്യങ്ങളെ കണ്ടെത്തി തിരുത്തുന്നതിനായിരിക്കണം ഊന്നൽ. അത്തരം ഒരു അക്രഡിറ്റേഷൻ നയത്തിനു മാത്രമേ സാമൂഹ്യനീതിയും തുല്യതയും ഉറപ്പുവരുത്താനാകൂ.

ഡോ. അശോക്മിത്ര ചെയർമാനായ കേരള വിദ്യാഭ്യാസ കമ്മീഷൻ അതിന്റെ റിപ്പോർട്ട് 1998ലാണ് പ്രസിദ്ധീകരിച്ചത്.
തുടർന്നുള്ള നിരവധി കൂടിച്ചേരലുകളിലൂടെ കമ്മീഷൻ റിപ്പോർട്ടിലെ നിർദേശങ്ങളെയും നിഗമനങ്ങളെയും ശുപാർശകളാക്കി മാറ്റാനുള്ള ശ്രമങ്ങളാണ് നടന്നത്. വ്യാപകമായ ചർച്ചകളുടെ പരിസമാപ്തിയായി 2000 നവംബറിൽ തൃശൂരിൽ ചേർന്ന വിദ്യാഭ്യാസ ജനസഭയിലൂടെ പരിഷത്ത് രൂപം കൊടുത്ത ശുപാർശകളാണ് ഈ ഗ്രന്ഥത്തിൽ.